# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



## മലയിൻകീഴ് ഗോപാലകൃഷ്ണൻ

1948 ഒക്ടോബർ 10 ന് തിരുവനന്തപുരത്തിനടുത്ത് മലയിൻകീഴ് മഞ്ചാടി പുത്തൻ വീട്ടിൽ കെ.ശങ്കരപ്പിള്ളയുടെയും കെ.സരസ്വതി അമ്മയുടെയും മകനായി ജനിച്ചു.
തിരുവനന്തപുരം യൂണിവേഴ്സിറ്റി ഈവനിംഗ് കോളേജ്, മൈസൂർ യൂണിവേഴ്സിറ്റി എന്നിവിടങ്ങളിൽ പഠനം.
ചരിത്രത്തിൽ ബിരുദാനന്തര ബിരുദം.
മാതൃഭൂമിയുടെ തിരുവനന്തപുരം സ്പെഷ്യൽ കറസ്പോണ്ടന്റ് ആയി പ്രവർത്തിക്കുന്നു.
മഹാത്മാഗാന്ധിയുടെ ജീവിതത്തെ ആസ്പദമാക്കി എഴുതിയ 'ഹേ റാം' എന്ന പുസ്തകത്തിന് അബുദാബി ശക്തി അവാർഡ്, കെ. ദാമോദരൻ അവാർഡ്, മലയാള സാഹിത്യം മാസികയുടെ സി. അച്യുതമേനോൻ അവാർഡും, കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരിച്ച 'കേരളം ലോകചരിത്രത്തിലൂടെ' എന്ന പുസ്തകത്തിന് വായനയുടെ പുരസ്കാരവും ലഭിച്ചു.
തിരുവനന്തപുരം പബ്ളിക് ലൈബ്രറി ഉപദേഷ്ടാവ്, കേരള ഗസറ്റിയർ ഉപദേഷ്ടാവ്, പുരാവസ്തു വകുപ്പിന്റെ സംസ്ഥാന കൗൺസിൽ അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.
ഗായത്രി ഭാര്യയും ലക്ഷ്മി ഗോപാലകൃഷ്ണൻ (മലയാള മനോരമ), ഐശ്വര്യ ഗോപാലകൃഷ്ണൻ (വിദ്യാർത്ഥിനി) എന്നിവർ മക്കളുമാണ്.

വിലാസം:
വയനാട് ഹൗസ്
ടി.സി. 29/17412 (2), സി.ആർ.എ 85
കൈരളി ലൈൻ, വള്ളക്കടവ് പി.ഒ.
തിരുവനന്തപുരം - 695008, കേരളം.

**SREE CHITHIRA THIRUNAL**
Avasanathe Ezhunnallathu
(Malayalam Biography)
By
Malayinkil Gopalakrishnan
Copy Reserved
First Edition Published
July 1993
Second Edition
2006
Cover Design
Satheesh Karakulam
Photos
B.Rajan (Maharaja Studio)
Printed at : Akshara Offset, Trivandrum
Publishers : Vivekananda Publishers
C.R.A. 85, Kairali Lane,
Vallakkadavu P.O., Trivandrum - 695 008

Price : Rs. 90/-

## ആമുഖം

മഹാരാജാവ് ശ്രീ ചിത്തിര തിരുനാൾ നാടുനീങ്ങിയ ദിനം ഒരു ദൂരദർശിനിയാക്കി കാലത്തിന്റെ പാതയിലേക്ക് നോക്കിയാൽ കാണുന്ന നൂറ്റാണ്ടുകളിലെ പ്രധാന ലോകസംഭവങ്ങൾ ഉൾക്കൊള്ളിച്ച് എഴുതിയ പുസ്തകത്തിന്റെ പരിഷ്കരിച്ച പതിപ്പാണിത്. വർഷങ്ങളായി ഈ പുസ്തകത്തിന് വേണ്ടി ധാരാളം പേർ ആവശ്യപ്പെട്ടിട്ടുണ്ട്. ഒരു പ്രത്യേക ശൈലിയിൽ എഴുതിയ ഈ ജീവചരിത്രം എം.ടി. വാസുദേവൻനായർ, ഡോ. ശൂരനാട് കുഞ്ഞൻപിള്ള, ഡോ. രാജൻ കുരുക്കൾ, പെരുമ്പടവം ശ്രീധരൻ, പി.ടി. ഭാസ്കരപ്പണിക്കർ, ഡോ. ആർ. കേശവൻനായർ തുടങ്ങിയ പ്രശസ്ത വ്യക്തികളും പ്രമുഖ പത്രങ്ങളും പ്രകീർത്തിച്ചിട്ടുള്ളത് കൃതജ്ഞതയോടെ ഓർക്കുന്നു.

ഗ്രന്ഥകാരൻ

ഫിബ്രവരി 10, 2006

## ഉള്ളടക്കം

# അവതാരിക



ശ്രീചിത്തിരതിരുനാൾ രാമവർമ്മ മഹാരാജാവ് അന്തരിച്ചതിനടുത്ത മാസങ്ങളിലെന്നോ ഒരു ദിവസം ശ്രീ മലയിൻകീഴ് ഗോപാലകൃഷ്ണൻ, അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം എഴുതുന്ന കാര്യത്തെപ്പറ്റി എന്നോടു പറയുകയുണ്ടായി. ആവശ്യമുള്ള കാര്യമാണതെന്നു പറയാൻ എനിക്ക് ഒട്ടും ആലോചിക്കേണ്ടിവന്നില്ല. ഒന്നാമത്തെ ചരമവാർഷികദിനത്തിൽ പുസ്തകം പുറത്തുവന്നാൽ നന്നായിരിക്കുമെന്നും കൂടി ഞാൻ പറഞ്ഞു.

അറിയപ്പെടുന്ന ഒരു പത്രപ്രവർത്തകനും എഴുത്തുകാരനുമെന്ന നിലയിൽ ശ്രീ ഗോപാലകൃഷ്ണനെ എനിക്ക് പരിചയമുണ്ടായിരുന്നു. നമ്മുടെ സാധാരണവായനക്കാരുടെ കാര്യവും അങ്ങനെ തന്നെയാവണം. ജീവചരിത്രം തയ്യാറാക്കുന്ന രീതിയെപ്പറ്റി പിന്നീട് ഒന്നോ രണ്ടോ പ്രാവശ്യംകൂടി അദ്ദേഹം എന്നോടു സംസാരിച്ചിട്ടുണ്ട്. എഴുത്ത് മുഴുമിക്കാൻ വിചാരിച്ചതിലേറെ താമസം വന്നു. അച്ചടിച്ചുകിട്ടാനും താമസിച്ചുപോയി. അങ്ങനെ രണ്ടാം വാർഷികത്തിലെത്തിയിരിക്കുന്നു.

ഞാനാണ്, ഈ ഗ്രന്ഥത്തിന് അവതാരിക എഴുതേണ്ടിവരികയെന്നു ഒരിക്കൽപ്പോലും വിചാരിച്ചിരുന്നില്ല. ഗ്രന്ഥകാരന്റെ നിർബന്ധത്തിന് ഒടുവിൽ വഴങ്ങേണ്ടിവന്നു. ശ്രീചിത്തിരതിരുനാളിനെക്കുറിച്ചുള്ള ഒരു പുസ്തകത്തിന് അവതാരിക എഴുതാൻ അർഹതയും യോഗ്യതയും ഉള്ള എത്രയോ മഹാന്മാരുടെ നാടാണു നമ്മുടേത്. അവതാരിക

എഴുതാമെന്നു കഷ്ടിച്ചു സമ്മതിച്ചെങ്കിലും കൈയെഴുത്തുപ്രതി വായിക്കാൻ എനിക്കു സമയം ലഭിച്ചില്ല. അച്ചടിച്ചതിനുശേഷമാണ് ഞാനിതു കാണുന്നത്. അല്ലെങ്കിൽ ചിലയിടത്തെങ്കിലും ചില്ലറ മാറ്റങ്ങൾ വരുത്തുവാൻ എനിക്കു കഴിഞ്ഞേനെ.

ശ്രീ ചിത്തിരതിരുനാളുമായി എനിക്കുള്ള ബന്ധം തുടങ്ങുന്നത് 1931-ലാണ്. നവംബർ ഏഴ്, മഹാരാജാവിനു 19 തികയുന്ന ദിനം. അന്നായിരുന്നു അദ്ദേഹത്തിന്റെ കിരീടധാരണം. 1924 മുതൽ ഭരണം നടത്തിവന്ന റീജന്റ് മഹാറാണി സേതുലക്ഷ്മിഭായിയിൽ നിന്നും അധികാരം ഏറ്റെടുക്കുന്ന ചടങ്ങ്. പുത്തൻകച്ചേരി എന്നറിയപ്പെടുന്ന സെക്രട്ടേറിയറ്റ് മന്ദിരത്തിലുള്ള ദർബാർ ഹാളിലായിരുന്നു പരിപാടികൾ. വളരെ ദൂരെ നിന്ന് അതിൽ പങ്കുകൊള്ളാനേ എനിക്കന്നു കഴിഞ്ഞുള്ളൂ. കിഴക്കേ കോട്ടയിൽ നിന്നുള്ള എഴുന്നള്ളത്തിനെപ്പറ്റിയും മങ്ങിയ ഓർമ്മ മാത്രമാണിന്നുള്ളത്. എന്നെ സംബന്ധിച്ചിടത്തോളം, ഏറ്റവും പ്രധാനമായ സംഗതി, ആദ്യമായി തിരുവനന്തപുരം കണ്ട ദിവസം എന്ന നിലയിലും കൂടിയത്രെ. അതും ഒരു മഹാമഹത്തോടനുബന്ധിച്ച്. ജീവിതത്തിൽ ഒരിക്കലും മറക്കാനാവാത്ത ഒരു സംഭവം.

കേവലം ഒരു ബാലനായിരുന്ന എനിക്ക് അന്നുതന്നെ ആവശ്യത്തിലധികം രാജഭക്തി ഉണ്ടായിരുന്നു. തിരുവനന്തപുരത്തെ അന്തരീക്ഷത്തിൽ അത് കുറച്ചു കൂടുകയും ചെയ്തു. കുറച്ചു ദിവസമേ തിരുവനന്തപുരത്ത് തങ്ങാൻ അന്നെനിക്കു കഴിഞ്ഞുള്ളൂ. തലസ്ഥാനനഗരിയിലെ സകലമാന ജനങ്ങളുടെയും രാജഭക്തിയെപ്പറ്റി നല്ലതുപോലെ മനസ്സിലാക്കാനും ആ ദിവസങ്ങളിൽ എനിക്കവസരം കിട്ടി.

തൊട്ടടുത്ത വർഷങ്ങളിൽ നടന്ന നിവർത്തന പ്രസ്ഥാനത്തോടും മറ്റും ബന്ധപ്പെട്ടു കുറച്ചൊക്കെ പ്രവർത്തിക്കാൻ എനിക്കു കഴിഞ്ഞിരുന്നു. മുഹമ്മദ് ഹബീബുള്ളയെ തുടർന്നു സി.പി. രാമസ്വാമി അയ്യർ ദിവാൻ പദം ഏറ്റെടുത്തതിന്റെ ശേഷം തിരുവിതാംകൂറിലെ രാഷ്ട്രീയാന്തരീക്ഷം കലങ്ങിമറിയാൻ തുടങ്ങി. ഉത്തരവാദിത്തഭരണത്തെപ്പറ്റിയുള്ള ചിന്ത പൊട്ടിപ്പുറപ്പെട്ട കാലമായിരുന്നു അത്. ഒരു കാലത്ത് കോൺഗ്രസ്സിന്റെ സജീവപ്രവർത്തകനായിരുന്ന രാമസ്വാമി അയ്യർ ജനകീയ പ്രക്ഷോഭണത്തെ അടിച്ചമർത്താൻ കച്ചകെട്ടി ഇറങ്ങിയിരിക്കുന്നു. ജനങ്ങൾ ആവശ്യപ്പെട്ടത്, മഹാരാജാവിന്റെ പരമാധികാരത്തിനു വിധേയമായി ഉത്തരവാദഭരണം ലഭിക്കണമെന്നു മാത്രമായിരുന്നു.

1938 ഫിബ്രവരിയിൽ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സ് രൂപം കൊണ്ടു. ഇത്, ദിവാൻ സി.പി. രാമസ്വാമി അയ്യരെ കുറച്ചൊന്നുമല്ല കോപിപ്പിച്ചത്. അന്നു ചിത്തിരതിരുനാളിനു പ്രായം 25 കഴിഞ്ഞതേ യുള്ളൂ. അദ്ദേഹത്തിന്റെ അമ്മ സേതുപാർവ്വതീഭായി എന്ന അമ്മ മഹാ റാണി ഭരണത്തിൽ കുറച്ചധികം സ്വാധീനം ചെലുത്തിയിരുന്നു എന്നതു സത്യമാണ്. അവരും ദിവാന് അനുകൂലമായി പ്രവർത്തിച്ചിരുന്നു എന്ന് ജനങ്ങൾ വിശ്വസിക്കാൻ തുടങ്ങി. ഈ ഭീകരവാഴ്ച എട്ടൊമ്പതു വർഷം നീണ്ടുനിന്നു. ഇക്കാലത്തുപോലും രാജാവിനെതിരായ ഒരു ചിന്താഗതി സ്റ്റേറ്റ് കോൺഗ്രസ്സിന്റെ തലപ്പത്തു പ്രവർത്തിച്ചവർക്കുകൂടി ഉണ്ടായി രുന്നില്ല, എന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ഇന്ത്യ സ്വാതന്ത്ര്യലബ്ധിയുടെ വക്കത്ത് എത്തിയപ്പോൾപ്പോലും, തിരുവിതാംകൂറിനെ ഒരു സ്വതന്ത്ര രാജ്യമായി നിലനിർത്താൻ സി.പി. രാമസ്വാമി അയ്യർ പെട്ട പാട് കുറച്ചൊന്നുമല്ല. അവസാനം, കോൺഗ്ര സ്സിലെ തീവ്രവാദി നേതാക്കന്മാരുടെയും ചില ഇടതുപക്ഷ നേതാക്ക ന്മാരുടെയും മനസ്സറിവോടെ രാമസ്വാമി അയ്യരുടെ നേരെ നടന്ന വധോ ദ്യമവും അതിന്റെ ഫലമായി ഉദ്യോഗം രാജിവച്ച് നാടുവിട്ടോടിയതു മൊക്കെ ചരിത്രവിദ്യാർത്ഥികൾക്കു കൗതുകം വളർത്തുന്ന കാര്യങ്ങ ളത്രെ. ഇതെത്തുടർന്ന് മണിക്കൂറുകൾക്കകംതന്നെ മഹാരാജാവ് തിരുവിതാംകൂറിനെ ഇന്ത്യൻ യൂണിയനിൽ ചേർക്കാനുള്ള ഉടമ്പടിക്കു തുല്യം ചാർത്തി. അങ്ങനെ ശ്രീചിത്തിരതിരുനാൾ ജനങ്ങളുടെ രാജാവായി മാറിക്കഴിഞ്ഞു. തുടർന്ന് 1949-ൽ തിരുവിതാംകൂറും കൊച്ചിയും ഒന്നായപ്പോൾ, രാജാവ്, രാജപ്രമുഖനായിത്തീർന്നു. കേരള സംസ്ഥാനം ഉടലെടുക്കുന്ന 1956 നവംബർ ഒന്നുവരെ ആ സ്ഥാനത്തു തുടരുകയും ചെയ്തു. പിന്നെ 35 വർഷക്കാലം ഒരു സാധാരണ പൗരനായി തിരുവനന്തപുരത്ത് ജീവിച്ചു. ഇക്കാലമത്രയും അദ്ദേഹം പണ്ടത്തെപ്പോലെതന്നെ കവടിയാർ കൊട്ടാരത്തിൽ നിന്നു കിഴക്കെ കോട്ടയിലുള്ള ശ്രീപദ്മനാഭസ്വാമിക്ഷേത്രത്തിലേക്കു തൊഴാൻ പോകു ന്നതും മടങ്ങിവരുന്നതുമായ കാഴ്ച കാണാൻ ജനങ്ങൾ ഭക്ത്യാദര പൂർവം വഴിയരികിൽ മാറി തൊഴുതുനിൽക്കുക പതിവായിരുന്നു. 1991 ജൂലായ് 20-ന് കിഴക്കെകോട്ടയിൽ നിന്നു പുറപ്പെട്ട അവസാനത്തെ എഴുന്നള്ളത്ത് കാണാനും കണ്ണീർ വാർത്തുകൊണ്ട് പതിനായിരങ്ങൾ വഴിയരികിൽ തടിച്ചുകൂടിയിരുന്നു. അങ്ങനെ 79 വർഷം നീണ്ടുനിന്ന ആ അദ്ധ്യായത്തിനു തിരശ്ശീല വീണു.

ഇതെല്ലാം ഗോപാലകൃഷ്ണൻ ആകർഷകമായ ഭാഷയിൽ അവതരിപ്പിക്കുന്നു. ഞാനിവിടെപ്പറഞ്ഞ കാര്യങ്ങൾ വിശദമായി പറയുക മാത്രമല്ല ഗ്രന്ഥകാരൻ ചെയ്തിരിക്കുന്നത്. തിരുവിതാംകൂറിന്റെ ചരിത്രത്തിൽ അതിപ്രശസ്തനായിരുന്ന അനിഴംതിരുനാൾ മാർത്താണ്ഡ വർമ്മയുടെ കാലം (1729) മുതലുള്ള സംഭവങ്ങളിലൂടെ ഒരു ഓട്ടപ്രദക്ഷിണം നടത്തുകയാണ് ഇവിടെ. തിരുവിതാംകൂർ ചരിത്രം മാത്രമല്ല കേരളത്തിന്റെ മറ്റു ഭാഗങ്ങളിലും ഇന്ത്യയിലും ലോകത്തിലാകെയും ഈ കാലഘട്ടത്തിൽ എന്തു സംഭവിച്ചു എന്നുകൂടി ഈ പുസ്തകത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഇക്കാര്യത്തിൽ ഗ്രന്ഥകാരൻ പ്രകടിപ്പിച്ചിട്ടുള്ള അസാമാന്യമായ കഴിവ് വായനക്കാരെ അത്ഭുതപ്പെടുത്തുകതന്നെ ചെയ്യും. വായിക്കാൻ തുടങ്ങിയാൽ ഒരു നോവൽ പോലെ ഒറ്റ ഇരുപ്പിൽ വായിച്ചുതീർക്കാൻ തോന്നിപ്പിക്കുന്ന ശൈലിയാണുടനീളം കാണുന്നത്.

പുതിയ തലമുറയ്ക്ക് പഠിക്കാനും മുതിർന്ന തലമുറയ്ക്ക് അയവിറക്കാനും കഴിയുന്ന നൂറുനൂറ് ചരിത്രാനുഭവങ്ങൾ സർവ്വത്ര കാണാമെന്നത് ഈ ജീവചരിത്രഗ്രന്ഥത്തിന്റെ ഒരു പ്രത്യേകതയത്രെ. ചില ഉദാഹരണങ്ങൾ മാത്രം കാണുക.

1. പണ്ഡിതനും കവിയുമായിരുന്ന രാമവർമ്മ മഹാരാജാവ് (1758-98) തലസ്ഥാനം പദ്മനാഭപുരത്തുനിന്നു തിരുവനന്തപുരത്തിനു മാറ്റി.
2. സ്വാതി തിരുനാളിന്റെ ഭരണം, പരിഷ്കാരങ്ങളുടെ വസന്തോത്സവമായി മാറി. അദ്ദേഹം 1846 ഡിസംബർ 25ന് അന്തരിച്ചു.
3. ബഞ്ചമിൻ ബയിലിയും ഹെർമൻ ഗുണ്ടർട്ടും ഭാഷയ്ക്കും സാഹിത്യത്തിനും നല്കിയ സംഭാവനകൾ.
4. സർ ടി. മാധവറാവു 1868-ൽ പുത്തൻകച്ചേരി പണിതീർത്തു. ബാർട്ടൻ എന്ന ഇംഗ്ലീഷുകാരനായ എൻജിനീയറായിരുന്നു ആർക്കിടെക്റ്റ്. ചിലവ് ഒന്നേകാൽ ലക്ഷം രൂപ.
5. ദിവാൻ ഭരണത്തെ എതിർത്തതിന്റെ പേരിൽ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ 1910 സെപ്തംബർ 26-ന് നാടുകടത്തി.
6. രണ്ടാം മലബാർ ജില്ലാ കോൺഗ്രസ്സ് സമ്മേളനം

കോഴിക്കോട്ടെ മാനാഞ്ചിറ മൈതാനത്ത് നടത്തുന്നതിനെ ഗവണ്മെന്റ് നിരോധിച്ചു. ചാലപ്പുറത്തു കെ.പി. കേശവ മേനോന്റെ വീട്ടുമുറ്റത്തു പന്തൽകെട്ടി യോഗം നടത്തി. അധ്യക്ഷത വഹിച്ചത് സി.പി. രാമസ്വാമി അയ്യർ.

7. 1924–ൽ എന്തൊക്കെ സംഭവിച്ചു? – ജനുവരി 16–ന് കുമാര നാശാൻ മുങ്ങിമരിച്ചു. ജനവരി 21–നു ലെനിൻ അന്തരിച്ചു. ഏപ്രിൽ 1–നു വൈക്കം സത്യാഗ്രഹം തുടങ്ങി. ആഗസ്ത് 7–നു ശ്രീമൂലം തിരുനാൾ മഹാരാജാവ് നാടുനീങ്ങി. തലേ വർഷം കോൺഗ്രസ്സ് പ്രചാരണം ലക്ഷ്യമാക്കി മാതൃഭൂമി ദിനപത്രം തുടങ്ങിയിരുന്നു.

8. 1925 മാർച്ച്, മഹാത്മജി തിരുവനന്തപുരത്തെത്തി. 13–കാരനായ ശ്രീ ചിത്തിരതിരുനാളിനെ സന്ദർശിച്ചപ്പോൾ, അങ്ങ് ഭരണമേൽക്കുമ്പോൾ അയിത്തം പൂർണ്ണമായി അവ സാനിപ്പിക്കുമോ എന്നു ചോദ്യം. തീർച്ചയായും എന്ന് ഉത്തരവും.

9. 1936 നവംബർ 12. ക്ഷേത്രപ്രവേശനവിളംബരം.
   1937 തിരുവിതാംകൂർ സവർകലാശാല.

10. 1938 ഒക്ടോബർ 28. അക്കാമ്മ ചെറിയാന്റെ നേതൃത്വത്തിൽ നടന്ന പതിനായിരങ്ങളുടെ കൊട്ടാരം മാർച്ച്. അന്നുരാത്രി തന്നെ ജയിലിൽ നിന്നു സകലരാഷ്ട്രീയതടവുകാരെയും വിട്ടയച്ചു.

ശ്രീ ചിത്തിരതിരുനാളിന്റെ വിനയവും ലാളിത്യവും സർവരാലും പ്രശംസിക്കപ്പെട്ടിട്ടുണ്ട്. ഈ പുസ്കതത്തിൽത്തന്നെ എത്രയെത്ര ഉദാഹരണങ്ങൾ നല്കിയിരിക്കുന്നു.

മഹാരാജാവ് ക്ഷേത്രദർശനത്തിനു പോകുമ്പോൾ കാർ കേടായി. ഓട്ടോറിക്ഷ പിടിച്ചു യാത്ര തുടർന്നു.

സ്റ്റേറ്റ് ട്രാൻസ്പോർട്ട് ബസ് സർവീസ് തുടങ്ങിയപ്പോൾ (1938 ഫിബ്രവരി 20) ഉദ്ഘാടനത്തിനെത്തിയ മഹാരാജാവും കുടുംബാംഗ ങ്ങളും ബസ്സിൽത്തന്നെയായിരുന്നു കൊട്ടാരത്തിലേക്കു പോയത്, ഇന്ദിരാഗാന്ധി വധിക്കപ്പെട്ടതിന്റെ പിറ്റേന്ന് കറുത്ത കരയുള്ള മുണ്ട് ഉടുത്തുകൊണ്ട് ആറാട്ടിൽ പങ്കെടുത്തത്.

അവസാനത്തെ ആറാട്ടിന് (78-ാം വയസ്സിൽ) നഗ്നപാദനായി എട്ടുകിലോമീറ്റർ ദൂരം ഒരു കൈയിൽ പള്ളിവാളുമേന്തി നടന്നത്. അതും ഡോക്ടറുടെ ഉപദേശം അവഗണിച്ചുകൊണ്ട്.

എന്റെ ഒരനുഭവം കൂടി ഇവിടെ പറയാം.

1956 ജൂലായിൽ നാഷണൽ ബുക്സ്റ്റാളിന്റെ ഉദ്ഘാടനത്തിനു ക്ഷണിക്കാനായി കാരൂർ നീലകണ്ഠപ്പിള്ളയും ഞാനും കൂടി കവടിയാർ കൊട്ടാരത്തിലെത്തി. അന്നു ശ്രീചിത്തിരതിരുനാൾ രാജപ്രമുഖനാണ്. സമ്മതിക്കില്ല എന്ന് സകലരും പറഞ്ഞിരുന്നു. പക്ഷെ, അദ്ദേഹം സന്തോഷത്തോടെ ഞങ്ങളുടെ ക്ഷണം സ്വീകരിച്ചു. എന്നിട്ടും പ്രമുഖരായ പല ഉദ്യോഗസ്ഥന്മാർക്കും സംശയം, സെക്രട്ടേറിയറ്റിന് എതിർവശത്തുള്ള കെട്ടിടത്തിൽ വന്ന് ഉദ്ഘാടനം നിർവഹിക്കുമോ എന്ന്. അദ്ദേഹം വന്നു. ബുക്സ്റ്റാൾ ഉദ്ഘാടനം ചെയ്തു. പ്രസംഗിച്ചു. ഒരുമണിക്കൂർ അവിടെ ചിലവിടുകയും ചെയ്തു.

മറ്റ് രണ്ടു ചെറിയ സംഗതികൾ കൂടി ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. ദിവാൻ ഭരണം അവസാനിച്ചാലുടനെ സ്വദേശാഭിമാനി രാമകൃഷ്ണ പിള്ളയുടെ ഭൗതികാവശിഷ്ടം കണ്ണൂർ കടപ്പുറത്തുനിന്നു തിരുവനന്ത പുരത്തു കൊണ്ടുവന്ന്, അദ്ദേഹത്തിന്റെ പ്രസ്സും ആഫീസും കിടന്ന സ്ഥലത്ത് നിക്ഷേപിക്കണമെന്നും അവിടെ ഒരു പ്രതിമ സ്ഥാപിക്കണ മെന്നും ഉള്ള ആഗ്രഹം എനിക്ക് രാഷ്ട്രീയത്തിൽ പ്രവർത്തിക്കാൻ തുടങ്ങിയ കാലം മുതലുണ്ടായിരുന്നു. അതനുസരിച്ച് 1948 ഏപ്രിൽ മാസത്തിൽ ഞാൻ തന്നെയാണ് രാഷ്ട്രീയരംഗത്ത് പ്രവർത്തിച്ചിരുന്ന കുറെയേറെ സുഹൃത്തുക്കളെ വിളിച്ചു കൂട്ടിയത്. കുമ്പളത്തു ശങ്കുപ്പിള്ള യുടെ അധ്യക്ഷതയിലാണ് യോഗം. കോൺഗ്രസ്സിലെ ഒരു വിഭാഗ ത്തിന്റെ ആലോചനയുടെ ഫലമായിട്ടാണ് യോഗം കൂടിയത് എന്ന ധാരണ ശരിയല്ല. ഞാൻ ഈ സംഭവത്തിന് ഏതാനും ദിവസം മുമ്പ് കോൺഗ്രസ്സിൽ നിന്നു രാജിവച്ചിരുന്നു. പക്ഷെ ഞാൻ വിളിച്ചുകൂട്ടിയ യോഗത്തിൽ പങ്കെടുത്തവർ അധികവും കോൺഗ്രസ്സ് പ്രവർത്തകരാ യിരുന്നു എന്നതു വേറെ കാര്യം.

ജനകീയഭരണം വന്നതിനുശേഷമുള്ള തിരുവിതാംകൂറിലെ ആദ്യത്തെ തിരഞ്ഞെടുപ്പിൽ (1948) 120 സീറ്റിൽ 97 സീറ്റ് കോൺ ഗ്രസ്സിനും 8 സീറ്റ് മുസ്ലീംലീഗിനും 14 സീറ്റ് തമിഴ്നാട് കോൺഗ്രസ്സിനും

ലഭിച്ചു എന്ന് പുസ്തകത്തിൽ (പേജ് 142) പറയുന്നുണ്ട്. ബാക്കിയുള്ള ഒരു സീറ്റിനെപ്പറ്റി ഒന്നും പറഞ്ഞിട്ടില്ല. അത് ഒരു സ്വതന്ത്രൻ കൈയടക്കിയതാണ് - സാഹിത്യകാരൻ കൂടിയായ പാറായിൽ ഉറുമീസ് തരകൻ.

ഈ ഗ്രന്ഥത്തിന്റെ ഓരോ അധ്യായവും അവസാനിക്കുന്നിടത്ത് കുറിപ്പുകളും പ്രമാണങ്ങളും നല്കിയിട്ടുണ്ട്. ഓരോ പ്രസ്താവനയുടെയും ആധികാരിക സ്വഭാവം വ്യക്തമാക്കാൻ ഇതു സഹായിക്കുന്നു. ഈ പുസ്തകത്തിന്റെ ഒടുവിലുള്ള അനുബന്ധത്തെപ്പറ്റിയും ഒരുവാക്ക്. തിരുവിതാംകൂറിലും കൊച്ചിയിലും ഭരിച്ചിരുന്ന രാജാക്കന്മാരുടെ കാലക്രമത്തിലുള്ള പട്ടികയാണൊന്ന്. 1729-ൽ മാർത്താണ്ഡവർമ്മ മുതൽ 1931-ൽ ശ്രീചിത്തിരതിരുനാൾ വരെ, കൊച്ചിയിലേത് 1739 മുതൽ 1946 വരെയും. തിരുവിതാംകൂറിലെ ദളവാമാരുടെയും ദിവാന്മാരുടെയും ലിസ്റ്റാണ് മറ്റൊന്ന്. അറുമുഖംപിള്ള (1729-1736) മുതൽ സി.പി. രാമസ്വാമി അയ്യർ (1936-47) വരെ. പിന്നെയുമുണ്ട് പലതും. ഇതെല്ലാം ചരിത്ര വിദ്യാർത്ഥികൾക്കു മാത്രമല്ല, സാധാരണക്കാർക്കും ഉപകാരപ്രദമാണ്. ഈ ലിസ്റ്റ് ഉത്തരവാദപ്പെട്ട ഒരു ഇയർ ബുക്കിനെ ആധാരമാക്കി തയ്യാറാക്കിയതാണെന്നു ഗ്രന്ഥകാരൻ പറയുന്നുണ്ടെങ്കിലും, ചില പിശകുകൾ കടന്നുകൂടിയിട്ടുണ്ടോ എന്ന് എനിക്കു സംശയമുണ്ട്, കാലക്രമത്തിലും കാലത്തിലും.

ആകെക്കൂടി പറഞ്ഞാൽ വളരെ പ്രയോജനപ്രദമായ ഒരു ജീവചരിത്രഗ്രന്ഥം മലയാളത്തിനു ലഭിച്ചിരിക്കുന്നു എന്നുപറയാം. ശ്രീചിത്തിരതിരുനാളിന്റെ പേരിലുണ്ടാകാവുന്ന സ്മാരകങ്ങളിൽ ഈ പുസ്തകത്തിനു പ്രധാനപ്പെട്ട ഒരു സ്ഥാനമുണ്ടാകുമെന്നതു തീർച്ച.

എങ്കിലും ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മയെപ്പറ്റി ഇത്രയും പറഞ്ഞാൽ മതിയോ എന്ന് എനിക്കൊരു സംശയം.

കോട്ടയം, ജൂലായ് 4, 1993

(ഒന്നാം പതിപ്പിന് ഡി.സി. കിഴക്കേമുറി എഴുതിയ അവതാരിക)

കവടിയാർ കൊട്ടാരം





മഹാരാജാവ്, അമ്മ മഹാറാണി സേതു പാർവ്വതീഭായി,
സഹോദരി കാർത്തിക തിരുനാൾ തമ്പുരാട്ടി എന്നിവരോടൊപ്പം



പണ്ഡിറ്റ് ജവഹർലാൽ നെഹ്രു, ഇന്ദിരാഗാന്ധി, രാജീവ്ഗാന്ധി,
സഞ്ജയ്ഗാന്ധി എന്നിവർ രാജകുടുംബാംഗങ്ങളോടൊപ്പം



ശ്രീ ചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവും ഇളയരാജ ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മയും പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയോടൊപ്പം



ജാക്വിലിൻ കെന്നഡി കവടിയാർ കൊട്ടാരം സന്ദർശിച്ചപ്പോൾ



ഇന്ത്യൻ രാഷ്ട്രപതി സെയ്ൽസിങ്ങും മഹാരാജാവും



മുഖ്യമന്ത്രി ഇ.കെ. നായനാരും ഇളയരാജ ഉത്രാടം തിരുനാൾ
മാർത്താണ്ഡവർമയും ശ്രീ ചിത്തിരതിരുനാൾ ബാലരാമവർമ
മഹാരാജാവും കുശലാന്വേഷണത്തിൽ



റീജന്റ് മഹാറാണി
സേതുലക്ഷ്മീഭായി



സർ. സി.പി.
രാമസ്വാമി അയ്യർ



അവസാനത്തെ എഴുന്നള്ളത്ത്



1

# വിറങ്ങലിച്ച നഗരം; അണപൊട്ടിയ ദുഃഖം

1991 ജൂലൈ 20.

കർക്കിടകത്തിലെ മൂടിക്കെട്ടിയ അന്തരീക്ഷം. വിട പറയുന്ന ഇരുളിനും തെളിയുന്ന പുലരിക്കും എന്തോ ദുഃഖഭാവം. പ്രഭാതത്തിലെ പ്രസരിപ്പിനു പകരം മൂകതയുടെ മൂടുപടത്തിൽ മുങ്ങിക്കിടക്കുന്ന തലസ്ഥാനനഗരി. രാജവീഥികളിലൂടെ പാൽപ്പാത്രങ്ങളുമായി സൈക്കിളിൽ സഞ്ചരിക്കുന്നവർക്കും പത്രവിതരണക്കാർക്കും ക്ഷേത്രങ്ങൾക്കു മുന്നിലെ പൂമാല വില്പനക്കാർക്കും നിസ്സംഗത. ഒററ മുണ്ടുടുത്ത്, മേൽമുണ്ടു ധരിച്ച് ക്ഷേത്രങ്ങളെ ലക്ഷ്യമാക്കി നീങ്ങുന്ന ഭക്തന്മാരുടെ മുഖം പോലും പ്രസന്നമല്ല.

കാക്കകളുടെ കരച്ചിലും സൈക്കിളുകളുടെ മണിയൊച്ചയും വല്ലപ്പോഴും വരുന്ന വാഹനങ്ങളിലെ ശബ്ദവും മാത്രം നിശ്ശബ്ദതയെ ഭേദിക്കുന്നു.

കറങ്ങുന്ന അഗ്നിസ്ഫുലിംഗം പോലെ സിഗ്നൽ കാട്ടിക്കൊണ്ട് ഒരു കാർ കിഴക്കേകോട്ട ലക്ഷ്യമാക്കി പാഞ്ഞുപോയി. അതിനകത്ത്

സഞ്ചരിച്ചത് സംസ്ഥാനത്തെ ഉന്നതനായ പോലീസ് അധികാരിയായിരുന്നു. തുടർന്ന് മൂന്നുനാല് പോലീസ് വാഹനങ്ങൾ. എല്ലാം നീങ്ങുന്നത് കോട്ടയ്ക്കകത്തേക്കാണ്. അസാധാരണമായി എന്തോ സംഭവിച്ചതു പോലെ സൈക്കിൾ യാത്രക്കാരും പൂവില്പനക്കാരും ആ രംഗം നോക്കി നിന്നു.

ഇരുൾ മാറി.

വേണാട് (തിരുവിതാംകൂർ) രാജാക്കന്മാരുടെ കുലദൈവമായ ശ്രീപത്മനാഭസ്വാമിയുടെ ക്ഷേത്രഗോപുരത്തിലെ സ്വർണ്ണത്താഴികക്കുടങ്ങളും മുന്നിലെ പത്മതീർത്ഥക്കുളവും വാവലുകൾ ചേക്കേറിയിരിക്കുന്ന മരവുമെല്ലാം ഇപ്പോൾ തെളിഞ്ഞുകാണാം.

ക്ഷേത്രഗോപുരത്തിന്റെ മുൻവശത്തെ അർദ്ധവൃത്താകാര കവാടത്തിൽ കത്തുന്ന എണ്ണവിളക്കുകൾക്ക് തെളിമ പോരാ. അവിടെ നിന്നും നോക്കിയാൽ കിഴക്കേകോട്ട വാതിലിലൂടെ ചാലക്കമ്പോളത്തിലെ റോഡ് നീണ്ടുപോകുന്നത് കാണാം. പുലരിയായാൽ സദാ തിരക്കുള്ള ആ റോഡും ഇപ്പോൾ വിജനമാണ്.

കരുവേലപ്പുര മാളികമുകളിലെ മേത്തൻമണി ശബ്ദിച്ചു. പെട്ടെന്നുയർന്ന ആ ശബ്ദം നഗരത്തിന്റെ തേങ്ങൽ പോലെ.

കാലത്തിന്റെ തേരോട്ടത്തിൽ എന്തെല്ലാം സംഭവങ്ങൾക്ക് ഈ മണി സാക്ഷ്യം വഹിച്ചു? രാജഭരണപ്രതാപം, മുറജപത്തിന്റെയും ലക്ഷദീപത്തിന്റെയും വർണ്ണപ്പൊലിമ, കീഴ്മേൽ മറിഞ്ഞ ആചാരങ്ങൾ, ജനകീയഭരണങ്ങളുടെ ഉദയാസ്തമയങ്ങൾ. അങ്ങനെ എന്തെല്ലാം..... രാജഭരണം സംഭാവന ചെയ്ത മണി ഇന്നും അനന്തപുരിയിലെത്തുന്നവർക്ക് കാഴ്ചവസ്തുവാണ്. താടിവെച്ച മനുഷ്യന്റെ രൂപവും ആട്ടിൻകുട്ടികളും എന്തിനെയാണ് സൂചിപ്പിക്കുന്നത്? ഇന്നോളം ആ രൂപത്തിന് ചിരിക്കാൻ കഴിഞ്ഞിട്ടില്ല.

മണിക്കൂറുകൾ തോറും ചിരിക്കാൻ ശ്രമിക്കുമ്പോൾ രണ്ട് ആട്ടിൻകുട്ടികൾ ചാടിവീണ് ശക്തിയായി ചെകിട്ടത്ത് ഇടിക്കും. അതോടെ വായ് അടയും. എത്രയോ കാലമായി ചിരിക്കാൻ മേത്തനും ചിരി തടയാൻ ആട്ടിൻകുട്ടികളും തമ്മിൽ നടത്തുന്ന പോരാട്ടം തുടരുന്നു. സമയം കുറെക്കൂടി കഴിഞ്ഞു. കാക്കകളുടെ കരച്ചിൽ നിന്നു. റോഡിൽ വെളിച്ചം വീണുതുടങ്ങി.

അഗ്രഹാരത്തിലെവിടെയോ നിന്നും റേഡിയോയിലൂടെ പ്രാദേശിക വാർത്ത ഉയരുന്നു.

"മുൻ തിരുവിതാംകൂർ മഹാരാജാവ് ശ്രീചിത്തിര തിരുനാൾ ബാലരാമവർമ്മ നാടുനീങ്ങി..." നഗരം വാർത്തയുടെ ആദ്യവരികേട്ട്

ഞെട്ടിത്തെറിച്ചു. "....ഇന്നലെ രാത്രി 12.10 ന് ശ്രീചിത്രാ മെഡിക്കൽ സെന്ററിൽ വെച്ചാണ് അന്ത്യം സംഭവിച്ചത്. അദ്ദേഹത്തിന് 78 വയസ്സ് പ്രായമുണ്ടായിരുന്നു. പക്ഷാഘാതത്തെ തുടർന്ന് ജൂലൈ 13-നാണ് മഹാരാജാവിനെ ശ്രീചിത്രാസെന്ററിൽ പ്രവേശിപ്പിച്ചത്. സെക്രട്ടറിയേററ് ദർബാർ ഹാളിൽ മൃതദേഹം പൊതുദർശനത്തിന് വയ്ക്കും. അതിനു ശേഷം വിലാപയാത്രയായി കവടിയാർ കൊട്ടാരത്തിൽ കൊണ്ടു പോകുന്ന മൃതദേഹം അവിടെ പൂർണ്ണ ഔദ്യോഗിക ബഹുമതികളോടെ സംസ്ക്കരിക്കുന്നതാണ്."....

വാർത്ത കേൾക്കാൻ ആളുകൾ വട്ടംകൂടി. വീടുകളിലെ വാതിലുകൾ തുറക്കപ്പെട്ടു. പോർട്ടിക്കോയിലും പൂമുഖത്തുമെല്ലാം ആകാംക്ഷാഭരിതരായി ഉറക്കച്ചടവോടെ ആളുകൾ നിരന്നു.

"മഹാരാജാവ് മരിച്ചു", "പൊന്നുതമ്പുരാൻ നാടുനീങ്ങി" എന്നീ ശബ്ദങ്ങൾ അയലത്തുകാർ പരസ്പരം വിളിച്ചുപറഞ്ഞു. ദുഃഖവാർത്ത അറിഞ്ഞവർ പത്രങ്ങൾ വായിക്കുന്നവരുടെ ചുററും കൂട്ടംകൂടി.

കാര്യം അറിയാതെ തുറന്ന കടകളെല്ലാം നിമിഷം കൊണ്ട് അടഞ്ഞു. നഗരം ദുഃഖസാഗരത്തിലാണ്ടു.

സ്കൂട്ടറുകളിലും സൈക്കിളുകളിലും യാത്ര ചെയ്തിരുന്നവർ യാത്ര നിർത്തി വിശേഷം തിരക്കി. നിമിഷം കൊണ്ട് നഗരത്തിന്റെ മുക്കിലും മൂലയിലും കരിങ്കൊടികൾ ഉയർന്നു. ചില സ്ഥലങ്ങളിൽ മഹാരാജാവിന്റെ ചിത്രവും കത്തുന്ന വിളക്കും പ്രത്യക്ഷപ്പെട്ടു.

അനന്തപുരി; രാജാക്കന്മാരുടെയും ദിവാൻജിമാരുടെയും പരിലാളനയേററു വളർന്ന സുന്ദരി.

ഉണ്ണുനീലിസന്ദേശത്തിലും ശുകസന്ദേശത്തിലും അനന്തപുരവർണ്ണനത്തിലും പരിലസിക്കുന്ന ഈ നഗരത്തിന്റെ കഥ ഐതിഹ്യങ്ങളും ചരിത്രവുമായി ബന്ധപ്പെട്ടു കിടക്കുന്നു. മഹാഭാരതകാലത്തോളം ഈ ഐതിഹ്യ കഥകൾ നീളുന്നു. പഞ്ചപാണ്ഡവന്മാർ ഒരിക്കൽ ഈ പട്ടണത്തിൽ താമസിച്ചിട്ടുണ്ടെന്നാണ് അതിലൊരു കഥ. പട്ടണത്തിന്റെ തിലകക്കുറിയാണ് ശ്രീപത്മനാഭസ്വാമി ക്ഷേത്രം. ഇവിടത്തെ അനന്തശായിയായ മഹാവിഷ്ണു വിഗ്രഹത്തിൽ നിന്നാണ് നഗരത്തിന് പേരു തന്നെ ലഭിച്ചതെന്ന് ഐതിഹ്യത്തിൽ പറയുന്നു. ശ്രീപത്മനാഭസ്വാമിക്ക് നൈവേദ്യം അർപ്പിക്കാൻ പുത്തരി നൽകിയിരുന്ന വയൽ ഇന്നില്ല. എങ്കിലും 'പുത്തരിക്കണ്ടം' എന്ന പേര് നിലനിൽക്കുന്നു. ശാലീനയായ ഈ നഗരത്തിന്റെ ഓരോ മുക്കിനും മൂലയ്ക്കും ചരിത്രമുണ്ട്. ഇരയിമ്മൻ തമ്പിയുടെ 'ഓമനത്തിങ്കൾ കിടാവോ.....' എന്ന താരാട്ട് കേട്ട് ഉറങ്ങുകയും സ്വാതിതിരുനാളിന്റെ കീർത്തനങ്ങൾ കേട്ട് ഉണരുകയും ചെയ്ത

നഗരം; കുഞ്ചൻനമ്പ്യാരുടെ തുള്ളൽപ്പാട്ടുകൾ കേട്ട് പൊട്ടിച്ചിരിക്കുകയും രാമപുരത്ത് വാര്യരുടെ വഞ്ചിപ്പാട്ടിൽ താളം പിടിക്കുകയും ഉണ്ണായിവാര്യരുടെ കഥകളിപ്പദം കേട്ട് വികാരതരളിതമാവുകയും ചെയ്ത നഗരം; ഷഡ്കാലഗോവിന്ദമാരാരുടെ ഗാനനിർഝരിയും വടിവേലു നട്ടുവന്റെ വയലിനും എത്രയോപ്രാവശ്യം ഈ നഗരത്തെ സംഗീതസാന്ദ്രമാക്കി. ചരിത്രത്തിന്റെ വഴിത്താരയിൽ മരിക്കാത്ത ആയിരം ഓർമ്മകളുടെ സാക്ഷിയായി നഗരംനിൽക്കുന്നു. പടയോട്ടങ്ങൾക്ക് മുമ്പിൽ പകച്ചുനിൽക്കുകയും പള്ളിവാളുകളുടെയും പരിചകളുടെയും തീ പറക്കുന്ന ശബ്ദത്തിനു മുമ്പിൽ ചെകിട് അടയ്ക്കുകയും ചെയ്തിരുന്ന ഒരു കാലം. അന്ന് ഈ മണ്ണിൽ മരിച്ചുവീണവർ സ്വദേശികളായിരുന്നു. പക്ഷെ കാലം മാറിയപ്പോൾ തീ തുപ്പുന്ന തോക്കുകളും കൂററൻ പീരങ്കികളുമായി വിദേശികൾ വന്നു. പിന്നെ അവരുടെ ഗർവിന്റെയും ചൂഷണത്തിന്റെയും കാലമായി. എല്ലാം കാണാൻ വിധിക്കപ്പെട്ട നഗരം സർവംസഹയായി മൂകയായി നിന്നു. രാജകീയ എഴുന്നള്ളത്തുകൾ, ദത്തെടുക്കൽ ചടങ്ങുകൾ, പള്ളിക്കെട്ടുകൾ, ദർബാറുകൾ എല്ലാം ഇന്ന് വെറും ഓർമ്മ മാത്രം! പല പ്രാവശ്യം നവോഢയെപ്പോലെ നഗരം അണിഞ്ഞൊരുങ്ങിയിട്ടുണ്ട്. അതെല്ലാം സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിലെ വൈസ്രോയിമാർക്കോ, ഗവർണർമാർക്കോ, രാജകുടുംബാംഗങ്ങൾക്കോ വേണ്ടിയായിരുന്നു. സൗന്ദര്യം നുകരാൻ വന്നവർ മധുരിക്കുന്ന ഓർമ്മകളുമായി കടന്നുപോയി. പക്ഷെ സഞ്ചാരികളുടെ പട്ടികയിൽ എന്നുമെന്നും ഓർമ്മിക്കുന്ന ചിലരുടെ പാദസ്പർശങ്ങൾ ഏൽക്കാനും നഗരത്തിന് ഭാഗ്യമുണ്ടായി.സ്വാമി വിവേകാനന്ദൻ, മഹാത്മജി, ജവഹർലാൽ നെഹ്റു, രവീന്ദ്രനാഥ ടാഗോർ, വിശ്വസാഹിത്യകാരനായ സോമർസെററ് മോം, ശാസ്ത്രലോകത്തിലെ നക്ഷത്രമായ സി.വി. രാമൻ എന്നിവർ ഈ നഗരത്തിലൂടെ കടന്നുപോയവരിൽ പെടുന്നു.

മെയിൻ റോഡിലൂടെയും ഊടുവഴികളിലൂടെയും ആളുകൾ നീങ്ങുന്നു. എല്ലാവരുടെയും ലക്ഷ്യം രംഗവിലാസം കൊട്ടാരത്തിലെ ലെവി ഹാളാണ്. അവിടെയാണ് മഹാരാജാവിനെ കിടത്തിയിരിക്കുന്നത്. വഞ്ചീശമംഗളം പാടി ശീലിച്ച പഴയ തലമുറ മുതൽ വോട്ടവകാശം പോലുമില്ലാത്ത കുട്ടികൾ വരെ നടന്നുപോകുന്നവരുടെ കൂട്ടത്തിലുണ്ട്. അവർക്കെല്ലാം രാജാവിനെ അറിയാം.

അനന്തപുരിയിലെ പ്രഭാതങ്ങളും സായംസന്ധ്യകളും വർഷങ്ങളായി രാജാവുമായി ബന്ധപ്പെട്ടതാണ്. ഉദയമാകുമ്പോൾ കവടിയാർ കൊട്ടാരത്തിൽ നിന്ന് എന്നും പത്മനാഭസ്വാമി ക്ഷേത്രത്തിലേക്ക് എഴുന്നള്ളുന്ന രാജാവിനെ പല സ്ഥലത്തും പഴമക്കാർ കാത്തു

നിൽക്കുക പതിവായിരുന്നു. പുഞ്ചിരി തൂകി, തൊഴുകൈയോടെ കാറിൽ കടന്നുപോകുന്ന ആ കൃശഗാത്രൻ ഒരിക്കൽ തിരുവിതാംകൂർ ഭരിച്ച മഹാരാജാവായിരുന്നുവെന്ന സത്യം പഴമക്കാരിൽ നിന്നാണ് പുതിയ തലമുറ മനസ്സിലാക്കിയത്. തിരുവിതാംകൂറും കൊച്ചിയും മലബാറും ലയിച്ച് കേരളമായ ശേഷമുള്ള കഥയേ യുവാക്കൾക്ക് അറിയൂ. വർഷങ്ങൾക്ക് മുമ്പ് തങ്ങളുടെ നാട്ടിൽ കിരീടം ധരിച്ച്, സിംഹാസനത്തിലിരുന്ന് രാജ്യം ഭരിച്ച രാജാവ് ഉണ്ടായിരുന്നുവെന്നത് യുവാക്കൾക്ക് ഒരു കടംകഥപോലെ തോന്നിയിരുന്നു. എങ്കിലും ഇന്നലെ കളിലെ ആ രാജാവിന്റെ കഥകൾ അവരെ ആകർഷിച്ചു. ചുവന്ന് തുടുത്ത കണ്ണുകളും ക്രൂരത നിറഞ്ഞ കൊമ്പൻ മീശയും, കിന്നരി ത്തലപ്പാവും ധരിച്ച രാജാക്കന്മാരുടെ ചിത്രങ്ങൾ അവർ കണ്ടിട്ടുണ്ട്. രാജാവ് എന്നുകേട്ടാൽ മനസ്സിലുയരുന്ന പേടിപ്പിക്കുന്ന ആ രൂപങ്ങളിൽ നിന്നും എത്രയോ വ്യത്യസ്തനായിരുന്നു ശ്രീചിത്തിര തിരുനാൾ ബാലരാമവർമ്മ.

*വിനയം കൊണ്ട് സമുന്നതൻ. മൗനം കൊണ്ട് വാചാലൻ സാരള്യം കൊണ്ട് ഗംഭീരൻ-മധുര മനോഹരമായിരുന്നു ആ വ്യക്തിത്വം.*[1]

*ആരോടും പരാതിപ്പെടാതെ രാഷ്ട്രീയ ജീവിതത്തിന്റെ നിർണ്ണാ യകമായ പരിവർത്തനങ്ങൾ പൂർണ്ണമായി ഉൾക്കൊണ്ടുകൊണ്ട് ഒരു സാധാരണ പൗരനായി കഴിയാൻ വിധിക്കപ്പെട്ടപ്പോഴും അദ്ദേഹത്തെ ജനങ്ങൾ രാജാവായി കണ്ടു; സ്നേഹിച്ചു; ആദരിച്ചു.'* [2]

*അഞ്ഞൂറിൽപരം രാജാക്കന്മാർ ചരിത്രത്തിന്റെ ഒരധ്യായത്തിൽ ഭരണം അവസാനിപ്പിച്ച് വിസ്മൃതരായപ്പോൾ ആ കൂട്ടമരണത്തിൽ കൂടാതെ ഒരാൾ പ്രശസ്തിയുടെ പ്രഭാപൂരം നിലനിറുത്തിക്കൊണ്ട് അവിസ്മരണീയനായി നിലയുറപ്പിച്ചു.'* [3]

*പൊതുജീവിതത്തിൽ നിന്നും പരിപൂർണ്ണമായും വിട്ടുനിന്ന മഹാരാജാവ് വിവാദങ്ങൾക്കൊന്നും ഇടകൊടുത്തില്ല. അധികാരമില്ലെ ങ്കിലും അദ്ദേഹം എന്നും പ്രജാതൽപ്പരനായിരുന്നു. നിരവധി സ്ഥാപ നങ്ങളും സാമൂഹിക സന്നദ്ധ സമിതികളും ചിത്തിര തിരുനാളിന്റെ ഉദാരമനസ്കതയിൽ രൂപംകൊണ്ടു. ദേശീയ ചികിത്സാ കേന്ദ്രമായ ശ്രീചിത്രാ സെന്റർ അതിലൊന്നാണ്..... അദ്ദേഹം നിത്യവും രാവിലെ ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ദർശനം നടത്തിയിരുന്നു. വർഷ ങ്ങൾക്കു മുമ്പ് ഒരു ദിവസം ഈ യാത്രയ്ക്കിടയിൽ വഴിക്ക് കാർ കേടായി. കൊട്ടാരത്തിൽ നിന്നും മറെറാരു കാർ എത്തുന്നതിന് കാത്തു നിൽക്കാതെ മഹാരാജാവ് ഓട്ടോയിൽ കയറി യാത്ര തുടർന്നു. ഈ ലാളിത്യമാണ് അദ്ദേഹത്തെ ജനങ്ങൾക്ക് പ്രിയങ്കരനാക്കിയത്!'* [4]

രാജകീയ ഐശ്വര്യങ്ങളുടെ വിളനിലമായിരുന്ന കിഴക്കേക്കോട്ട യ്ക്ക് ഇന്ന് നിറം മങ്ങിയിട്ടുണ്ട്. ഈ കോട്ടയുടെ അരിക് ചേർന്ന് പോകുന്ന റോഡ് നീളുന്നത് അന്തർദ്ദേശീയ വിനോദസഞ്ചാര കേന്ദ്ര മായ കോവളത്തേക്കാണ്. എതിർവശത്ത് രാജാ കേശവദാസൻ വികസിപ്പിച്ചെടുത്ത ചാല കമ്പോളത്തിലെ റോഡ് ഇതിൽ ലയിക്കുന്നു. ചാലയിലൂടെയും കിഴക്കേക്കോട്ടയിലൂടെയും ജനം ഒഴുകുകയാണ്. നൂറു വർഷം തികഞ്ഞ, കാവി നിറമാർന്ന, വെട്ടിമുറിച്ചകോട്ടയിലൂടെ അകത്തേക്ക് കടക്കുന്ന ആളുകളെ പോലീസ് നിയന്ത്രിക്കാൻ തുടങ്ങി. ഇവിടെ നിന്നും നീണ്ട ക്യൂ ആരംഭിക്കുന്നു. ദുഃഖം ഘനീഭവിച്ച നിമിഷ ങ്ങൾ. പോലീസും ആളുകളും നിറഞ്ഞൊഴുകിയ ആ റോഡ് ചെറുതാ കുന്നതുപോലെ തോന്നി. കരഞ്ഞും വികാരങ്ങൾ തിങ്ങിവിങ്ങിയും നിൽക്കുന്ന ജനക്കൂട്ടത്തിന്റെ ആഗ്രഹം രാജാവിനെ ഒരു നോക്കു കാണുക എന്നതാണ്. രാജഭരണകാലത്ത് കിന്നരിത്തൊപ്പിയും ലവി വേഷവും ധരിച്ച് ഡർബാറുകളിലും ചടങ്ങുകളിലും പങ്കെടുത്തിരു ന്നവർ, ഇപ്പോഴത്തെ ഉന്നത ഉദ്യോഗസ്ഥന്മാർ, സാമൂഹിക രാഷ്ട്രീയ നേതാക്കൾ, കച്ചവടക്കാർ, തൊഴിലാളികൾ തുടങ്ങി എല്ലാവരും കൂട്ട ത്തിലുണ്ട്. അവരുടെ മുമ്പിൽ ഇപ്പോൾ പദവികളുടെ അതിർവരമ്പു കളില്ല. ലവിഹാളിൽ നിന്നും പലരും പൊട്ടിക്കരഞ്ഞുകൊണ്ടാണ് പുറത്തുവരുന്നത്.

പെട്ടെന്ന് പോലീസിന്റെ നീണ്ട വിസിൽ ശബ്ദം; ഉയർന്ന പോലീ സുദ്യോഗസ്ഥന്മാർ ആളുകളെ തട്ടിമാററി വഴിയുണ്ടാക്കുന്നു. ജുബ്ബയും മുണ്ടും ധരിച്ച ആജാനുബാഹുവായ ഒരു മനുഷ്യൻ അവരുടെ പിന്നിൽ വരുന്നു. അത് മററാരുമായിരുന്നില്ല. കയ്യൂർ സമരത്തിന്റെ വീരനേതാവും മുൻ മുഖ്യമന്ത്രിയും പ്രതിപക്ഷ നേതാവുമായ ഇ.കെ. നായനാരായി രുന്നു* അത്. ജീവിതത്തിന്റെ നല്ല കാലം മുഴുവൻ രാജഭരണത്തിനും ജന്മിത്വത്തിനും എതിരെ പ്രവർത്തിച്ച് ഒളിവിലും തെളിവിലും ജയിലി ലുമായി കഴിഞ്ഞിരുന്ന നായനാർ രണ്ടുപ്രാവശ്യം മുഖ്യമന്ത്രിയായി. പക്ഷെ തന്റെ തത്ത്വശാസ്ത്രത്തിന്റെ കണ്ണാടിയിലൂടെ മാത്രം നായനാർ രാജാവിനെ ഒരിക്കലും കണ്ടിരുന്നില്ല. ഒരിക്കൽ രാജാവ് അസുഖം ബാധിച്ച് ബോംബെയിലെ ആശുപത്രിയിൽ കിടക്കുകയായിരുന്നു. ദില്ലിയിലെത്തിയ അന്നത്തെ മുഖ്യമന്ത്രി നായനാർ ടെലിഫോണിൽ രാജാവിന്റെ രോഗസ്ഥിതിയെപ്പററി ആരാഞ്ഞു. പിന്നീടൊരിക്കൽ ഒരു നൃത്തസായാഹ്നത്തിൽ അവർ കണ്ടുമുട്ടി. പഴയ ഭരണാധികാരിയായ മഹാരാജാവും മുഖ്യമന്ത്രിയും തമ്മിൽ അന്ന് കൈകൊടുത്ത് അഭിനന്ദിച്ചു;

* ഇ.കെ. നായനാർ പിന്നീട് മുഖ്യമന്ത്രിയായി. 2004 മെയ് 19 ന് അന്തരിച്ചു.

അവർ കുശലം പറഞ്ഞ് പിരിഞ്ഞു. ഇപ്പോഴിതാ പുഷ്പചക്രവുമായി നായനാർ എത്തിയിരിക്കുന്നു-അവസാന കൂടിക്കാഴ്ചയ്ക്കു വേണ്ടി.

ശ്രീപത്മനാഭദാസന്റെ അവസാനത്തെ എഴുന്നള്ളത്തിന് ഇനി മണിക്കൂറുകൾ മാത്രമേയുള്ളു. ഭൂതകാലത്തിന്റെ ഇന്നലെകളിൽ നിന്നും ആരംഭിച്ച് വർത്തമാനകാലഭൂമിയിലൂടെ നീളുന്ന ആദിയും അന്തവുമില്ലാത്ത കാലത്തിന്റെ ഈ കമ്പികൾ എവിടെയാണ് ബന്ധി ച്ചിരിക്കുന്നത്? എവിടെയാണ് അവസാനിക്കുന്നത്.?

**ലോകം - ഇന്ത്യ - തിരുവിതാംകൂർ**

വേണാട് കേരളത്തിന്റെ തെക്കെ അററത്തുണ്ടായിരുന്ന ഒരു നാട്ടു രാജ്യം. അത് പിന്നെ ശക്തമായ 'തിരുവിതാംകൂർ' രാജ്യമായി ഉയർന്നു; അവിടത്തെ രാജാക്കന്മാർ ശ്രീപത്മനാഭദാസൻമാരായി.

പതിനഞ്ചാം നൂററാണ്ടിലെ യൂറോപ്യൻരാജ്യങ്ങൾ നടത്തിയ പരസ്പര യുദ്ധവും മാത്സര്യവും ധനക്കൊതിയുമെല്ലാം തിരുവിതാം കൂറിന്റെ ഉയർച്ചയിലും വളർച്ചയിലും പ്രതിഫലിച്ചിരുന്നു. കടലിന പ്പുറത്ത് ആറായിരം നാഴിക അകലത്തായി കിടന്ന യൂറോപ്യൻ രാജ്യ ങ്ങൾ എങ്ങനെ ഇവിടെ സ്വാധീനം ചെലുത്തി? ഈ കഥ അപഗ്രഥി ക്കാൻ കാലത്തിന്റെ യവനിക അൽപ്പം പിന്നോട്ട് തിരിക്കാം.

തിമൂറിന്റെ ആക്രമണത്തിൽ ആടിയുലഞ്ഞ ദില്ലി സുൽത്താനേററ്; ദില്ലിയുടെ പ്രതാപവും പ്രൗഢിയും നഷ്ടപ്പെട്ടു. തുഗ്ലക്ക് വംശം അപ്രത്യ ക്ഷമായി. പിന്നെ സയ്യിദ് വംശവും ലോധി വംശവും ദില്ലി ഭരിച്ചു. ദില്ലി സ്വപ്നം കണ്ട്, തന്റെ പൂർവികനായ തിമൂറിന്റെ സമർഖന്ദ് സാമ്രാജ്യം പിടിച്ചടക്കാൻ ബാബർ ആദ്യപരീക്ഷണം നടത്തി പരാജയപ്പെട്ടതിന് (1497) ഒരു വർഷത്തിനു ശേഷവും ഇബ്രാഹിം ലോധിയെ തോല്പിച്ച് ഇന്ത്യയിലെ മുഗൾസാമ്രാജ്യത്തിന് ബാബർ തറക്കല്ലിട്ട (1526)തിന് 28 വർഷം മുമ്പും കോഴിക്കോട് കടപ്പുറം ഒരസാധാരണരംഗത്തിന് സാക്ഷ്യം വഹിച്ചു. അതേപ്പറ്റി ഹെർമൻ ഗുണ്ടർട്ട് അദ്ദേഹത്തിന്റെ ശൈലിയിൽ പറഞ്ഞു:

*"കൊല്ലം 673 ഇടവ മാസം 9-ാം തീയതി (1498 മെയ് 20 ന്) ഞായറാഴ്ചയിൽ തന്നെ കോഴിക്കോട്ടു നിന്നു തെക്കോട്ടു മീൻ പിടിക്കാൻ പോയ ചില മുക്കുവർ നാലു കപ്പൽ പടിഞ്ഞാറെ ദിക്കിൽ നിന്നു വന്നു നങ്കൂരം ഇടുന്നതു കണ്ടു, മീൻ വില്ക്കാൻ അടുത്തപ്പോൾ, ഒരിക്കലും കാണാത്ത വേഷവും ഭാഷയും വിചാരിച്ചു വളരെ അതി ശയിച്ചു."* [5]


കേരളം
1498 എ.ഡി.
കോലത്തുനാട്
കോഴിക്കോട്
പൊന്നാനി
ചേററുവാ
പാപ്പിനിവട്ടം
കൊടുങ്ങല്ലൂർ
കൊച്ചി
ഇടപ്പള്ളി
വടക്കുംകൂർ
തെക്കുംകൂർ
പന്തളം
കായംകുളം
കൊല്ലം
വേണാട്
തിരുവനന്തപുരം

യൂറോപ്പിൽ നിന്നും 1497 മാർച്ച് 25 -ന് പുറപ്പെട്ട് പോർട്ടുഗീസു കാരനായ വാസ്കോഡിഗാമയും സംഘവും മരണത്തെ വെല്ലുവിളിച്ചു നടത്തിയ യാത്ര ഐതിഹാസിക സംഭവം ആയിരുന്നു. ആഫ്രിക്കയുടെ തെക്കേ അററത്തെ മുനമ്പായ ഗുഡ് ഹോപ്പ് ചുററി അറബിക്കടലി ലൂടെ ഗാമയും സംഘവും കോഴിക്കോട്ട് എത്തിയതോടെ ചരിത്രത്തിൽ പുതിയൊരധ്യായം സ്ഥാനം പിടിച്ചു. കച്ചവടത്തിനുവേണ്ടി വന്ന ഗാമ ഇന്ത്യയും യൂറോപ്പും തമ്മിലുള്ള ആദ്യത്തെ ചങ്ങലക്കണ്ണികളിണക്കി. പക്ഷെ ഇന്ത്യയുടെ സ്വാതന്ത്ര്യത്തെ തളച്ചിടുന്ന ചങ്ങലയായി ആ ബന്ധം മാറുമെന്ന് ആരും കരുതിയില്ല.

1453-ൽ തുർക്കികൾ കോൺസ്റ്റന്റ്നോപ്പിൾ പിടിച്ചടക്കിയതോടെ ഇന്ത്യയിൽ നിന്നുള്ള സുഗന്ധവ്യഞ്ജനങ്ങൾ യൂറോപ്യന്മാർക്ക് ലഭി ക്കാതെയായി. പാശ്ചാത്യരുടെ ജീവിതത്തിൽ പ്രധാന ഘടകമായിരുന്നു ഈ സുഗന്ധവ്യഞ്ജനങ്ങൾ. തുർക്കികളുടെ മുന്നേററവും യൂറോപ്യൻ രാജ്യങ്ങളെ ഭയപ്പെടുത്തിയിരുന്നു. ഇതു കാരണമാണ് കടൽ മാർഗ്ഗ മുള്ള പുതിയ വഴികൾക്കായി അന്വേഷണം നടത്തിയത്. അതേപ്പററി പണ്ഡിററ് ജവഹർലാൽ നെഹ്റു പറഞ്ഞു:

*ഇന്ത്യയും ചീനയും സന്ദർശിച്ച മാർക്കോപ്പോളോവിന്റെയും മററ് യാത്രക്കാരുടെയും വിചിത്രകഥകൾ യൂറോപ്പിന്റെ ഭാവനയെ ഉദ്ദീപി പ്പിച്ചു. പൗരസ്ത്യദേശത്തെ അജ്ഞാതമായ കനകനിക്ഷേപങ്ങളുടെ പ്രലോഭനം അനേകമാളുകളെ കടലിലേക്ക് ആകർഷിച്ചുകൊണ്ടിരുന്നു. അങ്ങനെയുള്ള ഒരു കാലഘട്ടത്തിലാണ് കോൺസ്റ്റന്റ് നോപ്പിൾ അധഃ പതിച്ചത്. കിഴക്കോട്ടുള്ള എല്ലാ കരമാർഗവും തുർക്കികളുടെ കൈയി ലായിരുന്നു. അവരാകട്ടെ വ്യാപാരത്തെ പ്രോത്സാഹിപ്പിച്ചിരുന്നുമില്ല. വ്യാപാരിവർഗം ഇതിൽ അരിശം കൊള്ളുകയായിരുന്നു. കിഴക്കൻ ദേശങ്ങളിലെ കനകനിക്ഷേപങ്ങളുടെ മേൽ ചാടിവീഴാൻ കാത്തു കൊണ്ടിരുന്ന പുതിയൊരു സാഹസിക വർഗവും ഇതു നിമിത്തം അക്ഷമരായിത്തീർന്നു. അതിനാൽ അവർ ഐശ്വര്യപൂർണ്ണമായ പൗരസ്ത്യ രാജ്യങ്ങളിലെത്തുന്നതിനായി പുതിയ മാർഗ്ഗങ്ങൾ തേടാൻ തുടങ്ങി.* [6]

കടലിൽ പുതിയ വഴി കണ്ടുപിടിക്കാനുള്ള ശ്രമങ്ങൾക്ക് പോർട്ടു ഗീസ്, സ്പെയിൻ രാജാക്കന്മാർ പ്രോത്സാഹനം നൽകി. സ്പെയിൻ രാജാവിന്റെ സഹായത്തോടെ യാത്ര തിരിച്ച ക്രിസ്ററഫർ കൊളംബസ് എന്ന ഇററലിക്കാരൻ 1492-ൽ വെസ്റ്റ് ഇൻഡീസ് ദ്വീപുകളിലെത്തി. ഇന്ത്യയാണ് അതെന്ന് അദ്ദേഹം ധരിച്ചു. പോർട്ടുഗീസ് രാജാവിന്റെ സഹായത്തോടെയാണ് 1497-ൽ ഗാമ യാത്ര തിരിച്ചത്.

പോർട്ടുഗീസുകാരുടെ ഉയർച്ച ഡച്ചുകാരെ (ഹോളണ്ട്) അസൂയാലുക്കളാക്കി. അവർ 'ഡച്ച് ഈസ്ററ് ഇന്ത്യാ കമ്പനി' രൂപീകരിച്ച് ഇന്ത്യയിലേക്ക് കച്ചവടത്തിന് പുറപ്പെട്ടു. സ്ററീവൻ വാൻഡർ ഹാഗന്റെ നേതൃത്വത്തിലുള്ള സംഘം കേരളത്തിലെത്തിയതോടെ പോർട്ടുഗീസുകാർ വെപ്രാളത്തിലായി. പോർട്ടുഗലിന്റെയും ഡച്ചിന്റെയും ധനക്കൊഴുപ്പ് ഇംഗ്ലീഷുകാരുടെ ഉറക്കം കെടുത്താൻ തുടങ്ങി. മുമ്പ് ഇംഗ്ലീഷുകാർക്ക് സ്പെയിനിനോടായിരുന്നു അസൂയ. ഇതിന് മതപരമായ കാരണംകൂടി ഉണ്ടായിരുന്നു. സ്പെയിൻ കത്തോലിക്കാ രാജ്യവും ഇംഗ്ലണ്ട് പോപ്പിനോട് ശത്രുത പുലർത്തിയ പ്രൊട്ടസ്ററന്റ് രാജ്യവുമായിരുന്നു. ആനിബോൾ എന്ന സുന്ദരിയാണ് ഈ ശത്രുതയുടെ കേന്ദ്രബിന്ദു. ഇംഗ്ലണ്ട് ഭരിച്ചിരുന്ന ഹെൻട്രി എട്ടാമൻ പട്ടമഹിഷിയായ കാതറൈൻ രാജ്ഞിയെ ഉപേക്ഷിച്ച് ആനിബോൾ എന്ന സുന്ദരിയെ വിവാഹം ചെയ്തു. പോപ്പ് ഇതിന് നിയമസാധുത നൽകിയില്ല. ഈ തർക്കമാണ് ഇംഗ്ലണ്ടിനെ പ്രൊട്ടസ്ററന്റ് ചേരിയിലേക്ക് നയിച്ചത്. കത്തോലിക്കാസഭയ്ക്ക് നേതൃത്വം നൽകിയ സ്പെയിൻ അടിക്കടി സാമ്പത്തികമായി ഉയരുന്നതിന്റെ കാരണം ഇംഗ്ലണ്ടിന് പിന്നീടാണ് മനസ്സിലായത്. മെക്സിക്കോയിലും പെറുവിലും നിന്ന് സ്പെയിനിലേക്കു പ്രവഹിച്ച സ്വർണ്ണമായിരുന്നു ഇതിനു കാരണം. ആനിബോളിന്റെയും ഹെൻട്രി എട്ടാമന്റെയും മകൾ എലിസബത്തായിരുന്നു അപ്പോൾ ഇംഗ്ലണ്ട് ഭരിച്ചത്. നാവികപ്പട അഭിവൃദ്ധിപ്പെടുത്തിയ അവർ സ്വർണ്ണവും വെള്ളിയും ഇംഗ്ലണ്ടിലേക്ക് കടത്തിക്കൊണ്ടുവരാൻ സർ വാട്ടർ റാലിയെപ്പോലുള്ള നാവികരെ ചുമതലപ്പെടുത്തി. സ്പാനിഷ് കപ്പലുകളെ ഇംഗ്ലീഷ് കപ്പലുകൾ കൊള്ളയടിച്ചു. ഇതിൽ ക്ഷുഭിതനായ സ്പെയിനിലെ ഫിലിപ്പ് ദ്വിതീയൻ അതിവിപുലമായ കപ്പൽ സേനയെ (സ്പാനിഷ് അർമേഡ) ബ്രിട്ടീഷ് തീരത്തേക്കയച്ചു. പക്ഷേ അപ്രതീക്ഷിതമായ പ്രകൃതിക്ഷോഭത്തിൽ സ്പെയിൻ പരാജയപ്പെട്ടു. അതോടെ ഇംഗ്ലണ്ടിന്റെ ഭാഗ്യം ഉദിച്ചു.

സ്പെയിനിനെതിരെ നേടിയ വിജയം ഇംഗ്ലണ്ടിനെ കൂടുതൽ സാഹസത്തിന് പ്രേരിപ്പിച്ചു. വ്യാപാരത്തിൽ അവർക്കുണ്ടായ താൽപര്യം 'ഇംഗ്ലീഷ് ഈസ്ററിന്ത്യാ കമ്പനി'ക്ക് രൂപം നൽകി. (1600) ഷേക്സ്പിയറിന്റെ കാലഘട്ടം. ദില്ലി സാമ്രാജ്യത്തിൽ അന്ന് അക്ബർ ഭരണം നടത്തുന്നു. കമ്പനി രൂപീകരിച്ച് മൂന്നുവർഷം കഴിഞ്ഞപ്പോൾ എലിസബത്ത് മരിച്ചു; രണ്ടു കൊല്ലത്തിനുശേഷം ദില്ലിയിൽ ജഹാംഗീറും ഇംഗ്ലണ്ടിൽ ജെയിംസ് ഒന്നാമനും ഭരണാധികാരികളായി.

1608-ൽ ജെയിംസ് ഒന്നാമന്റെ കത്തുമായി വില്യം ഹോക്കിൻസ് എന്ന ഇംഗ്ലീഷുകാരൻ മുഗൾ കൊട്ടാരത്തിലെത്തി. ഇവിടെ നിന്നാരംഭിക്കുന്നു 'ഇംഗ്ലീഷ് ഈസ്ററ് ഇന്ത്യാ കമ്പനി'യുടെ ഇന്ത്യയിലെ ചരിത്രം.

പരസ്പരം യുദ്ധം ചെയ്തും കലഹിച്ചും കഴിഞ്ഞിരുന്ന നാട്ടുരാജ്യങ്ങൾ; ശക്തന്മാരായ നാടുവാഴികളും ഇടപ്രഭുക്കന്മാരും മാടമ്പികളും; ആജ്ഞാശക്തിയുള്ള നമ്പൂതിരിമാരുടെ മുമ്പിൽ മുട്ടുവിറയ്ക്കുന്ന രാജാക്കന്മാർ; ക്ഷേത്രങ്ങൾക്കു വേണ്ടിയുള്ള കിടമത്സരം; പണത്തിനു വേണ്ടി പൊരുതുന്ന ചാവേർപ്പട – ഇതെല്ലാമായിരുന്നു അന്നത്തെ കേരളം.

*അതായത് കേരളത്തിൽ ആദ്യം വന്ന പോർട്ടുഗീസുകാർ തൊട്ട് അവസാനം ആധിപത്യം സ്ഥാപിച്ച ബ്രിട്ടീഷുകാർ വരെയുള്ള വിദേശ ശക്തികൾക്ക് സമർത്ഥമായി ഉപയോഗിക്കാൻ കഴിയുന്ന രാഷ്ട്രീയ പരിസ്ഥിതിയാണ് ക്രിസ്ത്വബ്ദം 15,16 നൂററാണ്ടുകളിൽ ഇവിടെ നില നിന്നിരുന്നത്. കേരളത്തിന്റെ ഒരററം മുതൽ മറേറ അററംവരെ ചെറുകിട രാജ്യങ്ങൾ നിലനിന്നിരുന്നു. ഓരോന്നിന്റെയും ഭരണാധികാരികൾ മററുള്ളവരെ കീഴടക്കാൻ ശ്രമിച്ചിരുന്നു. ഏതാനും നൂററാണ്ടുകൾ നിലനിന്നിരുന്ന ഈ സംഘട്ടനങ്ങളുടെ പരിണാമമെന്ന നിലയിൽ തെക്ക് വേണാടും വടക്ക് കോഴിക്കോടും, മധ്യഭാഗം കൊച്ചി എന്നീ താരതമ്യേന വലിയ രാജ്യങ്ങൾ ഉയർന്നു.'* [7]

പോർട്ടുഗീസുകാർ എത്തിയപ്പോൾ വേണാടും കോഴിക്കോടും (സാമൂതിരി രാജ്യം) മാത്രമായിരുന്നു വലിയ ശക്തികൾ. വടക്കെ അററത്തുള്ള കോലത്തുനാടും മധ്യഭാഗത്തുള്ള കൊച്ചിയും സാമൂതിരിയെ കണ്ട് കച്ചവടത്തിന് ചില തീർപ്പുകളുണ്ടാക്കിയെങ്കിലും ശുഭകരമായിട്ടല്ല അവ കലാശിച്ചത്. നൂററാണ്ടുകളായി കോഴിക്കോട്ട് കച്ചവടത്തിലേർപ്പെട്ടിരുന്ന അറബികളെ തുരത്തിയോടിച്ച് കച്ചവടം കൈക്കലാക്കുകയായിരുന്നു, പോർട്ടുഗീസുകാരുടെ ലക്ഷ്യം. സാമൂതിരിയുമായി തെററിപ്പിരിഞ്ഞ പോർട്ടുഗീസുകാരെ കോലത്തിരിയും കൊച്ചി രാജാവും വിളക്കും താലവും വെച്ച് സ്വീകരിച്ചു. രാജാക്കന്മാർ തമ്മിലുള്ള തർക്കത്തിൽ പക്ഷം പിടിച്ചാൽ കച്ചവടം വികസിപ്പിക്കാമെന്ന തന്ത്രം പോർട്ടുഗീസുകാർക്ക് മനസ്സിലായി. കൊച്ചിയും പോർട്ടുഗീസുകാരും തമ്മിലുള്ള ബന്ധം സാമൂതിരിയെ ചൊടിപ്പിച്ചു. ഇത് യുദ്ധത്തിലേക്ക് വഴി തെളിച്ചു. യുദ്ധത്തിൽ കൊച്ചിക്ക് നാശനഷ്ടമുണ്ടായി. രാജാവ് ഇളങ്കുന്നപ്പുഴക്ഷേത്രത്തിൽ അഭയംപ്രാപിച്ചു. എന്നാൽ ഫ്രാൻസിസ്കോ അൽബുക്കർക്കിന്റെ നേതൃത്വത്തിലുള്ള സൈന്യം സാമൂതിരിയുടെ സൈന്യത്തെ ഓടിച്ചു. ഇതിൽ സന്തുഷ്ടനായ കൊച്ചി രാജാവ് പോർട്ടുഗീസുകാർക്ക് ഒരു കോട്ട കെട്ടാൻ അനുവാദം നൽകി. 1503 സെപ്തംബർ 27ന് അടിക്കല്ലിട്ട ഒരു കോട്ടയാണ് യൂറോപ്യൻമാർ നിർമ്മിച്ച ഇന്ത്യയിലെ ആദ്യത്തെ കോട്ട. പിന്നെ പോർട്ടുഗീസുകാരുടെ വളർച്ചയുടെ കാലഘട്ടമായിരുന്നു. കൊച്ചിയിൽ അടിയുറച്ചുനിന്നുകൊണ്ട് അവർ തെക്കോട്ടും (കൊല്ലം), വടക്കോട്ടും (കർണ്ണാടകം,

കൊങ്കണം) നീങ്ങാൻ തുടങ്ങി. അവരുടെ ശക്തിയെ തടുക്കാൻ ശ്രമിച്ച കുഞ്ഞാലിമരയ്ക്കാർ ഉൾപ്പെടെ പല ധീരന്മാർക്കും ജീവഹാനി സംഭവിച്ചു.

ഇങ്ങനെ കണ്ണിൽ പ്രതികാരാഗ്നിയുമായി സാമൂതിരി കഴിയുമ്പോഴായിരുന്നു കേരളക്കരയിൽ ഡച്ചുകാർ എത്തിയത്. സാമൂതിരിക്ക് പോർട്ടുഗീസുകാരെ തുരത്തണം. ഡച്ചുകാരും സാമൂതിരിയും തമ്മിൽ 1604-ൽ കരാറുണ്ടായി. ഒരു ഇന്ത്യൻ രാജാവുമായി ഡച്ചുകാർ ഒപ്പിടുന്ന ആദ്യത്തെ കരാർ ഇതായിരുന്നു. പോർട്ടുഗീസുകാരുടെയും ഡച്ചുകാരുടെയും സൈന്യങ്ങൾ പലേടത്തും ഏററുമുട്ടി. ക്രമേണ പോർട്ടുഗീസ് ശക്തി തളർന്നുതുടങ്ങി. അവസാനം കൊച്ചി ഡച്ചുകാരുടെ കൈയിലായതോടെ പോർട്ടുഗീസ് മേധാവിത്വം അവസാനിക്കാൻ തുടങ്ങി.

1615-ൽ ക്യാപ്ററൻ കീലിംഗിന്റെ നേതൃത്വത്തിൽ മൂന്ന് കപ്പലുകൾ കോഴിക്കോടിനു സമീപത്തെത്തി. ഇതിൽ ഒന്നിൽ സർ. തോമസ് റോയും ഉണ്ടായിരുന്നു. അദ്ദേഹമാണ് മുഗൾ കൊട്ടാരത്തിലെ ഇംഗ്ലീഷ് രാജാവിന്റെ ആദ്യത്തെ പ്രതിനിധി.

സാമൂതിരി ഡച്ചുകാരെന്നപോലെ ഇംഗ്ലീഷുകാരുമായും കരാറുണ്ടാക്കി. പോർട്ടുഗീസുകാരെ പുറത്താക്കുകയായിരുന്നു കരാറിലെ പ്രധാന ലക്ഷ്യം.

കേരളത്തിന്റെ തെക്കേ അററമായ വേണാട് ഭരിച്ചിരുന്ന രവിവർമ്മ ഇംഗ്ലീഷുകാർക്ക് വിഴിഞ്ഞത്ത് പാണ്ടികശാല സ്ഥാപിക്കാൻ 1644-ലും നാല്പതു വർഷത്തിനു ശേഷം 1684 ൽ അഞ്ചുതെങ്ങിൽ കോട്ട കെട്ടാൻ ആററിങ്ങൽ റാണിയും അനുവാദം നൽകി. മലയാളക്കരയിൽ വേരുറപ്പിക്കാൻ ഇംഗ്ലീഷുകാരെ അഞ്ചുതെങ്ങുകോട്ട സഹായിച്ചു. പിന്നീടങ്ങോട്ട് അവരുടെ ഉയർച്ചയുടെ കാലമായിരുന്നു.

മധുരയിലെ തിരുമല നായ്ക്കന്റെ ആക്രമണം സൃഷ്ടിച്ച അരാജകത്വം, ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ യോഗക്കാരും രാജാവും തമ്മിലുള്ള കലഹം, ക്ഷേത്രം സ്വത്തുക്കളിലെ കരം പിരിക്കാൻ നിയോഗിച്ചിരുന്ന എട്ടുവീട്ടിൽ പിള്ളമാരും രാജാവും തമ്മിലുള്ള കിടമത്സരം ഇവയെല്ലാം കൊണ്ട് ആടി ഉലയുകയായിരുന്നു അന്നത്തെ വേണാട്.

രാജാവിന്റെയും പിള്ളമാരുടെയും ആൾക്കാർ തമ്മിൽ നിരന്തരം സംഘട്ടനങ്ങൾ നടന്നു. വഴക്കും വക്കാണവും കാരണം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ പൂജകൾ മുടങ്ങുക മാത്രമല്ല, ക്ഷേത്രം അടച്ചിടുകയും ചെയ്തു.

രാജാവാകേണ്ട രവിവർമ്മയ്ക്ക് പ്രായം തികയാത്തതിനാൽ ഉമയമ്മ റാണി റീജന്റായി കുറെക്കാലം വേണാട് ഭരിച്ചു. (1677 -1684).




തിരുവിതാംകൂർ
18-ാം നൂറ്റാണ്ടിൽ

മുഗൾപടയുടെ വേണാട് ആക്രമണവും ഛത്രപതി ശിവജിയുടെ ഭരണവും ഈ കാലഘട്ടത്തിലായിരുന്നു. പിന്നീട് രവിവർമ്മയും ആദിത്യ വർമ്മയും രാമവർമ്മയും രാജാവായി. രാമവർമ്മയുടെ കാലത്ത് വേണാട്ടിൽ പ്രശ്നങ്ങളും പ്രയാസങ്ങളും കലഹങ്ങളും അതിരൂക്ഷ മായി. പക്ഷെ കൊടുംകാററിനു മുമ്പിൽ കരിമ്പാറ പോലെ അചഞ്ചല നായി ഒരാൾ ഇതെല്ലാം നോക്കി നിൽക്കുന്നുണ്ടായിരുന്നു. അളവററ ബുദ്ധിസാമർത്ഥ്യവും അത്ഭുതകരമായ ആജ്ഞാശക്തിയുമുള്ള ആ രാജകുമാരൻ മാർത്താണ്ഡവർമ്മയായിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധിയിൽ പിള്ളമാരേയും മാടമ്പിമാരേയും ഒതുക്കുന്നതിനുള്ള ആഗ്നേയാസ്ത്രങ്ങൾ ഓരോന്നായി രൂപം കൊള്ളുകയായിരുന്നു.

മുഗൾ ചക്രവർത്തി ഔറംഗസേബ് മരിക്കുന്നതിന് ഒരു വർഷം മുമ്പ് ജനിച്ച ഈ രാജകുമാരന്റെ ബുദ്ധിശക്തിക്കുമുമ്പിൽ അമ്മാവനായ രവിവർമ്മ പലപ്പോഴും പകച്ചുനിന്നു. പിള്ളമാരെയും മാടമ്പിമാരെയും അമർച്ച ചെയ്യാൻ ശക്തമായ കൂട്ടുകെട്ട് ആവശ്യമാണെന്ന് മനസ്സിലാ ക്കിയ മാർത്താണ്ഡവർമ്മ മധുരനായ്ക്കരുമായി ഉടമ്പടി ഉണ്ടാക്കി. ഇംഗ്ലീഷുകാരുടെ സഹായം ഇതിനാവശ്യമാണെന്ന് മാർത്താണ്ഡവർമ്മ അമ്മാവനെ ഉപദേശിച്ചു. അങ്ങനെ വേണാടും ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും ഇന്ത്യയിലാദ്യമായി ഉടമ്പടിയിൽ ഒപ്പു വെച്ചു. അഞ്ചു തെങ്ങിലെ കമാൻഡർ ഡോ. അലക്സാണ്ടർ ഓമും യുവരാജാവ് മാർത്താണ്ഡവർമ്മയും തമ്മിൽ ഒപ്പുവെച്ച ഉടമ്പടിയിൽ പിള്ളമാരെയും മാടമ്പിമാരെയും ഒതുക്കുന്നതിന് കമ്പനിയും കുളച്ചലിൽ കോട്ട കെട്ടി ക്കൊടുക്കുന്നതിന് വേണാടും പരസ്പരം സഹായവാഗ്ദാനം ചെയ്തു.

1729-ൽ രാമവർമ്മ നാടുനീങ്ങി. മാർത്താണ്ഡവർമ്മ രാജാവായി. മാർത്താണ്ഡവർമ്മ ബ്രാഹ്മണാധിപത്യത്തെയും നാടുവാഴിപ്രഭുത്വ ത്തെയും എതിർക്കാൻ തുടങ്ങിയതോടെ രാജ്യം കലങ്ങിമറിഞ്ഞു. അന്തരിച്ച രാമവർമ്മരാജാവിന്റെ മക്കളായ പപ്പു തമ്പിയും രാമൻ തമ്പിയും തങ്ങൾക്കാണ് രാജ്യം കിട്ടേണ്ടതെന്ന് വാദിച്ചു. അവർക്ക് എട്ടുവീട്ടിൽ പിള്ളമാരും യോഗക്കാരും പിന്തുണ പ്രഖ്യാപിച്ചതോടെ ആഭ്യന്തരയുദ്ധം രൂപം കൊണ്ടു. പക്ഷെ പർവതങ്ങളെപ്പോലും ഇടിച്ചു തകർക്കാൻ വെമ്പൽ കൊണ്ട മാർത്താണ്ഡവർമ്മയുടെ മനസ്സ് ഇതു കൊണ്ടൊന്നും ഇളകിയില്ല. ചോരയുടെയും ഇരുമ്പിന്റെയും നയം സ്വീകരിച്ച് അദ്ദേഹം മുന്നോട്ടു നീങ്ങി. ആ മുന്നേററത്തിൽ മാനുഷിക മൂല്യങ്ങൾക്ക് പരിഗണനയുണ്ടായിരുന്നില്ല. ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ശക്തി അദ്ദേഹത്തിനറിയാമായിരുന്നു. കമ്പനിക്കാണെ ങ്കിലോ ഡച്ചുകാരെ തുരത്താൻ മാർത്താണ്ഡവർമ്മ ആവശ്യമായിരുന്നു താനും.

*തങ്ങൾ തേടി എത്തിയ കയററുമതി ഉല്പന്നങ്ങൾ ശേഖരിക്കുന്നതിനുള്ള കുത്തക തങ്ങളിൽ നിക്ഷിപ്തമാക്കുകയും അത് ബലം പ്രയോഗിച്ച് നടപ്പിൽ വരുത്തുകയും ചെയ്യുന്ന ഏകാധിപതിയായ ഒരു രാജാവിനെ, അഥവാ ഏകാധിപത്യരാജവാഴ്ച ആയിരുന്നു ഇംഗ്ലീഷുകാർക്ക് കേരളത്തിലാവശ്യം.* [8]

വേണാട്ടിൽ മാത്രമല്ല, വടക്കും കിഴക്കും അതിർത്തികളിലായി കിടന്നിരുന്ന താവഴികളിലെയും സ്വരൂപങ്ങളിലെയും ഭരണാധികാരികളും പ്രഭുക്കന്മാരും മാർത്താണ്ഡവർമ്മയ്ക്കെതിരെ വാളോങ്ങി നിൽക്കുകയായിരുന്നു. ഇവരിൽ ചിലരെ ഡച്ചുകാരെ സഹായിച്ചിരുന്നു.

ഇംഗ്ലീഷ്-ഫ്രഞ്ച് ശക്തികളുടെ സഹായത്തോടെ സൈന്യത്തെ നവീകരിച്ച് മാർത്താണ്ഡവർമ്മ പിടിച്ചടക്കലുകളുടെയും തകർക്കലുകളുടെയും ആരംഭം കുറിച്ചു. ചാണക്യബുദ്ധിയായ രാമയ്യൻ ദളവയായി വന്നതോടെ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് ശക്തികൂടി. തകർത്തും കൊന്നും കോഴ കൊടുത്ത് കീഴ്പ്പെടുത്തിയും ബഹുമുഖ പദ്ധതികൾക്ക് മാർത്താണ്ഡവർമ്മ രൂപം നൽകി. തന്റെ അമ്മാവന്റെ മക്കളും രാജസ്ഥാനത്തിന് മത്സരിക്കുന്നവരുമായ രാമൻതമ്പിയെയും പപ്പുതമ്പിയെയും സൂത്രത്തിൽ അദ്ദേഹം വധിച്ചു.

*തമ്പിമാരുടെ ദുര്യോഗമറിഞ്ഞെത്തിയ അവരുടെ അനുയായികളിൽ പലരേയും വധിക്കുകയുണ്ടായി. മററുള്ളവർ രക്ഷപ്പെട്ടു. അതുപോലെ നേരം പുലരുന്നതിനു മുമ്പുതന്നെ ഗൂഢാലോചനയിൽ പെട്ടിരുന്ന എല്ലാ മാടമ്പിമാരെയും എട്ടുവീട്ടിൽ പിള്ളമാരെയും മൂന്നു പണ്ടാരങ്ങളെയും തടവുകാരാക്കി രാജാവിനു മുമ്പിൽ ഹാജരാക്കുകയും ചെയ്തു. അവരുടെ വിചാരണ രാജാവിന്റെ അധ്യക്ഷതയിലായിരുന്നു നടന്നത്..... മാടമ്പിമാരും പ്രഭുക്കന്മാരും ഒക്കെക്കൂടി 42 പേരെ വിചാരണ നടത്തി തൂക്കിക്കൊല്ലാൻ വിധിക്കുകയും ചെയ്തു. കൽക്കുളത്തിന് പടിഞ്ഞാററായി കിടക്കുന്ന മുഖമണ്ഡപം എന്ന സ്ഥലത്തുവെച്ച് ഇവരെയെല്ലാം തൂക്കിക്കൊല്ലുകയുണ്ടായി. നാലു ബ്രാഹ്മണരേയും മററു ചിലരേയും വിചാരണയും കുററസമ്മതവും ഒക്കെ നടത്തിയെങ്കിലും മനുസ്മൃതിപ്രകാരം ബ്രഹ്മഹത്യ അനുവദനീയമല്ലാത്തതിനാൽ ജാതിഭ്രഷ്ട് കൽപ്പിച്ച് നെററിയിൽ പട്ടിയുടെ രൂപം വരച്ച് അവരെയെല്ലാം നാടുകടത്തി..... മാടമ്പികളുടെയും എട്ടുവീട്ടിൽ പിള്ളമാരുടെയും വംശവിനാശം നടത്തണമെന്ന് പ്രതിജ്ഞാബദ്ധനായിരുന്ന അദ്ദേഹം അവരുടെ സ്ത്രീകളേയും കുട്ടികളേയും മുക്കുവർക്ക് ദാനം ചെയ്തു. അങ്ങനെ ജാതിഭ്രഷ്ട് വരുന്നതുമൂലം വംശപരമ്പര അവസാനിക്കുമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു.....* [9]

ആററിങ്ങൽ തമ്പുരാട്ടിമാരുടെ അധികാരത്തിൽ നിയന്ത്രണം ഏർപ്പെടുത്തിയും കൊല്ലം പിടിച്ചടക്കിയും കായംകുളം രാജാവിനെ കൊന്നും എളയടത്ത് സ്വരൂപത്തിലെ റാണിയെ സ്ഥാനഭ്രഷ്ടയാക്കിയും മാർത്താണ്ഡവർമ്മ മുന്നേറി. തങ്ങളെ സഹായിക്കുന്ന നാട്ടുരാജ്യങ്ങളെ പിടിച്ചടക്കുന്നതിൽ ഡച്ചുകാർ ക്ഷുഭിതരായി. അത് യുദ്ധത്തിൽ കലാശിച്ചു. 1741 ആഗസ്റ്റ് 10-ന് കുളച്ചൽ യുദ്ധം നടന്നു. ആ യുദ്ധത്തിൽ ഡച്ചുകാർ തോററു. അതോടെ അവരുടെ കാലിടറാൻ തുടങ്ങി. തടവുകാരായി പിടിച്ച ഡച്ച് സൈന്യത്തിന്റെ സൈന്യാധിപൻ ഡിലനോയിയെ തന്റെ സൈന്യാധിപനാക്കി. വേണാട് സൈന്യം യൂറോപ്യൻ രീതിയിൽ പരിഷ്ക്കരിക്കപ്പെട്ടു. പിന്നെ യുദ്ധത്തിന് വേഗത കൂടി. കായംകുളം, തെക്കുംകൂർ (ഇന്നത്തെ ചങ്ങനാശ്ശേരി, കാഞ്ഞിരപ്പള്ളി, തിരുവല്ല, കോട്ടയം താലൂക്കുകളും മീനച്ചിൽ താലൂക്കിന്റെ തെക്കുഭാഗവും കോട്ടയം ജില്ലയിലെ ഹൈറേഞ്ചും ചേർന്ന പ്രദേശം), വടക്കുംകൂർ (മീനച്ചിൽ താലൂക്കിലെ ഒരു ഭാഗവും ഏററുമാനൂർ- വൈക്കം പ്രദേശങ്ങളും), ചെമ്പകശ്ശേരി (പുറക്കാട് അഥവാ അമ്പലപ്പുഴ) വഴി മാർത്താണ്ഡവർമ്മ ജൈത്രയാത്ര തുടർന്നു.

*സ്ഥിര സൈന്യമില്ലാതെയും പരസ്പരം സംശയിച്ചും അവിശ്വസിച്ചും കഴിഞ്ഞുവന്നിരുന്ന തിരുവിതാംകൂറിലെ ഇതര രാജാക്കന്മാരും ശക്തിയുമെല്ലാം ഓരോന്നായി കൊടുംകാററിൽ അടിയുറപ്പില്ലാത്ത മരങ്ങൾ പോലെ മാർത്താണ്ഡവർമ്മയുടെ ചണ്ഡവാതമേററ് കേവലം നിലം പതിച്ചു. ആ രാജ്യങ്ങളെ മാർത്താണ്ഡവർമ്മ കീഴടക്കി.* [10]

ഡച്ചു ശക്തികളുടെ മരണമണി മുഴങ്ങിത്തുടങ്ങി. അതിന്റെ ആരംഭമായിരുന്നു 1753-ൽ മാവേലിക്കരയിൽ വെച്ച് അവർ മാർത്താണ്ഡവർമ്മയുമായി ഉണ്ടാക്കിയ കരാർ. പക്ഷെ മാർത്താണ്ഡവർമ്മ വീണ്ടും ശക്തനായി.

*ഉടമ്പടി ഒപ്പിട്ട് അധികം കഴിയുന്നതിനു മുമ്പ് തിരുവിതാംകൂർ അതിരുകൾ കൊച്ചിവരെ പടർന്നുകയറിയിരുന്നു. ഡച്ചുകാരുമായുണ്ടാക്കിയ ഉടമ്പടി തിരുവിതാംകൂർ രാജാവ് തന്നെ റദ്ദാക്കി. കൊച്ചിയിലെ ഡച്ച് ഫാക്ടർമാർ ഒരു പററം ഞൊക്കടക്കച്ചവടക്കാരാണെന്നും അവരെ ഒരു പ്രബലശക്തിയായി അംഗീകരിക്കാൻ ഒരുക്കമല്ലെന്നും മാർത്താണ്ഡവർമ്മ പ്രഖ്യാപിച്ചു. ഞൊക്കട വ്യാപാരികൾക്കു വേണ്ടി കുരുമുളക് ശേഖരിച്ചുകൊടുക്കാനുള്ള ബാധ്യതയൊന്നും തിരുവിതാംകൂറിനില്ല. സുഗന്ധദ്രവ്യങ്ങൾ വേണമെങ്കിൽ അവർ അങ്ങാടിയിൽ ചെന്ന് മാർക്കററ് വില കൊടുത്തുവാങ്ങണം. മലബാറിലെ ഡച്ച് സ്വാധീനത്തിന്റെ പുലകുളി അടിയന്തിരം അങ്ങനെ ഭംഗിയായി കഴിഞ്ഞു.* [11]

മാർത്താണ്ഡവർമ്മ പിടിച്ചെടുത്ത നാടുകളിലെ ഭരണാധികാരി കളും പ്രഭു ക്കന്മാരും കൊച്ചിയിൽ അഭയംപ്രാപിച്ചു. കൊച്ചിയുടെയും മാർത്താണ്ഡവർമ്മയുടെയും സൈന്യങ്ങൾ 1754 ജനുവരിയിൽ ആനന്ദേശ്വരത്തുവെച്ച് ഏററുമുട്ടി. അവസാന വിജയം മാർത്താണ്ഡ വർമ്മയ്ക്കായിരുന്നു. അങ്ങനെ അരൂക്കുററി വരെയുള്ള സ്ഥലം മാർത്താണ്ഡവർമ്മയ്ക്കായി. കൊച്ചിരാജാവും മാർത്താണ്ഡവർമ്മയും തമ്മിൽ കരാറൊപ്പിട്ടു. ഉടമ്പടിയിൽ പ്രധാനം രണ്ടു രാജ്യങ്ങളും ചേർന്ന് സാമൂതിരിയെ എതിർക്കണമെന്നതായിരുന്നു.

*ഇങ്ങനെ തെക്ക് തിരുവിതാംകൂർ ശക്തിപ്പെട്ടുകൊണ്ടിരുന്നപ്പോൾ വടക്ക് മറെറാരു ശക്തി വളർന്നുവന്നിരുന്നു. അതാണ് മൈസൂർ. തിരുവിതാംകൂറിലെ മാർത്താണ്ഡവർമ്മയെപ്പോലെയോ അതില ധികമോ ഭരണപാടവവും തന്ത്രവും നേതൃത്വവുമുള്ള ഒരു രാജ്യതന്ത്ര ജ്ഞനായിരുന്നു ഹൈദർ ആലിഖാൻ.* [12]

മൈസൂറിലെ ഹൈദരാലിയെ കൂടാതെ ഇക്കാലത്ത് തെക്കെ ഇന്ത്യയിൽ രണ്ടു ശക്തികൾ കൂടി ഉണ്ടായിരുന്നു-ഒന്ന് കർണാട്ടിക് നവാബും മറേറത് ഹൈദരാബാദ് നൈസാമും. മധുരയിലെ നായ്ക്ക ന്മാരുടെ ശക്തി തകർന്നു കഴിഞ്ഞിരുന്നു.

മാർത്താണ്ഡവർമ്മയുടെ ഉയർച്ച സാമൂതിരിയെ അസൂയാലു വാക്കി.

അദ്ദേഹം തിരുവിതാംകൂറിലേക്ക് പട നയിക്കാൻ തയ്യാറെടുക്കു മ്പോഴാണ് ഹൈദരാലി മലബാറിൽ പ്രവേശിക്കാൻ ഒരുങ്ങുന്നതായി അറിഞ്ഞത്. അതോടെ സാമൂതിരിയുടെ ശ്രദ്ധ സ്വന്തം നാട്ടിൽ തന്നെ കേന്ദ്രീകരിച്ചു.

യൂറോപ്പിൽ ആരംഭിച്ച അസ്റിയൻ പിന്തുടർച്ചാവകാശ തർക്കം യുദ്ധമായി മാറി. ഈ യുദ്ധത്തിൽ ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും രണ്ടു ചേരിയിലായിരുന്നു. ഇതിന്റെ പ്രത്യാഘാതങ്ങൾ കർണാട്ടിക് പ്രദേ ശത്ത് കച്ചവടം നടത്തിയിരുന്ന രണ്ടു ശക്തികളെയും സഹായിച്ചു. അത് ഒന്നാം കർണാട്ടിക് യുദ്ധത്തിൽ കലാശിച്ചു. (1746-48). ഇംഗ്ലീഷു കാരും ഫ്രഞ്ചുകാരും ഇന്ത്യയിൽ നടത്തിയ ബലപരീക്ഷണത്തിന് അങ്ങനെ തുടക്കം കുറിച്ചു.

ചാണക്യതന്ത്രങ്ങളും സൈന്യബലവുമായി രാജ്യം വെട്ടിപ്പിടിച്ച മാർത്താണ്ഡവർമ്മ അനുഭവങ്ങളിൽനിന്നും പുതിയ പാഠം പഠിച്ചു. രാജ ശക്തി നിലനിർത്താൻ ജനകീയ ശക്തിയെ ബഹുമാനിക്കണമെന്ന് അദ്ദേഹത്തിന് ബോധ്യപ്പെട്ടു. ഇതിനുള്ള തന്ത്രങ്ങൾ അദ്ദേഹം ആവി ഷ്കരിച്ചുതുടങ്ങി. പിടിച്ചെടുത്ത സ്വരൂപങ്ങളിലേയും തായ്വഴികളി

ലേയും പ്രഭുക്കന്മാർക്ക് തൊട്ടുതാഴെയുള്ള ജനങ്ങളുമായി അദ്ദേഹം ബന്ധപ്പെട്ടു. യൂറോപ്യന്മാർക്ക് ആവശ്യമായ സുഗന്ധവ്യഞ്ജനങ്ങളുടെ ഉൽപാദനം വഴി ഖജനാവ് സമ്പന്നമാക്കാൻ കഴിയുമെന്ന് അദ്ദേഹം മനസ്സിലാക്കി. ഇതിനു വേണ്ടി സ്വരൂപങ്ങളിലേയും തായ് വഴികളി ലേയും ജനങ്ങളുടെ സേവനം ഉപയോഗപ്പെടുത്തി. രാജാവ് നേരിട്ട് നടത്തിയ ഇടപാട് പ്രജകൾക്ക് ആവേശം പകർന്നു. കുളം കുഴിക്കാനും റോഡ് വെട്ടാനും, അണക്കെട്ട് നിർമ്മിക്കാനുമെല്ലാം അവർ ആത്മാർ ത്ഥമായി സഹകരിച്ചു. ഇതിന്റെ ഫലമായി മാടമ്പിമാരുടെയും പ്രഭുക്കന്മാരുടെയും സ്ഥാനത്ത് പുതിയൊരു വർഗ്ഗം ഉയർന്നു.

മതം മുറുകെപ്പിടിച്ചും പുതിയ ആശയങ്ങൾ ഉൾപ്പെടുത്തിയും ഉള്ള ഭരണസംവിധാനത്തിന് മാർത്താണ്ഡവർമ്മ തുടക്കം കുറിച്ചു. സർക്കാർ സർവീസിലെ പാരമ്പര്യ കുത്തക അവസാനിപ്പിച്ചു. കാര്യശേഷിയും സത്യസന്ധതയും രാജഭക്തിയും അടിസ്ഥാനമാക്കിയുള്ള ഗവൺമെന്റ് സർവീസ് രൂപീകരിച്ചു. കാർഷിക വികസനത്തിന് അണക്കെട്ടുകളും തോടുകളും നിർമ്മിച്ചു. ജലഗതാഗതം വികസിപ്പിച്ചു. തപാൽ സമ്പ്ര ദായം ഏർപ്പെടുത്തി. നികുതി പരിഷ്കരിച്ചു. ഭൂമി കണ്ടെഴുത്ത് നടത്തി. വസ്തുക്കളെ ദേവസ്വം, ബ്രഹ്മസ്വം, ദാനം, പണ്ടാരവക എന്നിവയായി തരംതിരിച്ചു. കൈവശ ഭൂമിക്കാരന് കരം നിശ്ചയിച്ചു. ഉപ്പ് നിർമ്മാണ ത്തിന് കുത്തക ഏർപ്പെടുത്തി. ചുങ്കം പിരിക്കാൻ ചൗക്കകൾ തുറന്നു. ഭരണ സൗകര്യത്തിനായി രാജ്യത്തെ 15 മണ്ഡപത്തിൻവാതിലുകൾ (താലൂക്ക്) ആക്കി തിരിച്ചു. ഓരോ മണ്ഡപത്തിൻ വാതിലുകളേയും അധികാര (ഗ്രാമം) ങ്ങളായി വിഭജിച്ചു. 'അധികാരി' ആയിരുന്നു ഗ്രാമ ത്തിന്റെ ഭരണാധികാരി. അധികാരിയെ രാജാവ് നേരിട്ട് നിയമിച്ചു. മുദ്ര വാളായിരുന്നു അദ്ദേഹത്തിന്റെ സ്ഥാനചിഹ്നം. കീഴുദ്യോഗസ്ഥന്മാരായ അധികാരക്കണക്കൻ, കരുവുകരത്തിൻ പിള്ള, തണ്ടൽക്കാർ എന്നി വരെ അധികാരി നേരിട്ടാണ് നിയമിച്ചിരുന്നത്. കുററകൃത്യങ്ങളിൽ പിഴ പിരിക്കുവാനുള്ള അധികാരവും അധികാരിക്കായിരുന്നു. രാജവിളംബര ങ്ങൾ നടപ്പിലാക്കൽ, കൃഷി പിഴ കണക്കാക്കൽ, തർക്കങ്ങൾ പറഞ്ഞു തീർക്കൽ തുടങ്ങിയ ഉത്തരവാദിത്ത ങ്ങൾ അധികാരിയിൽ നിക്ഷി പ്തമായിരുന്നു. മാസം തോറും വരവ് ചെലവ് കണക്കുകൾ മണ്ഡപത്തിൻവാതിലിൽ അധികാരി സമർപ്പിക്കണമായിരുന്നു.

അങ്ങനെ പ്രഭുക്കന്മാരിലും, മാടമ്പിമാരിലും ഒതുങ്ങിനിന്നിരുന്ന ഭരണം ആദ്യമായി ഒരു കേന്ദ്രീകൃത ശക്തിയിലമർന്നു.

വെട്ടിപ്പിടിച്ചും കൊന്നും കുളം കോരിയും രക്ത പങ്കിലമായ മാർ ഗത്തിലൂടെ നേടിയെടുത്ത രാജ്യം സൈന്യബലം കൊണ്ട് മാത്രം നില നിറുത്താൻ കഴിയില്ലെന്ന് മനസ്സിലാക്കിയ മാർത്താണ്ഡവർമ്മ ഭരണ

ത്തിന് മതപരമായ പരിവേഷം നൽകാൻതീരുമാനിച്ചു.അതായിരുന്നു പ്രസിദ്ധമായ 'തൃപ്പടിദാനം'.

രാജ്യം മുഴുവനും കുലദൈവമായ ശ്രീപത്മനാഭന് സമർപ്പിക്കുകയും അദ്ദേഹത്തിന് വേണ്ടി ഒരു ട്രസ്റ്റി എന്ന നിലയിൽ ഭരണം നടത്തുന്ന 'ശ്രീപത്മനാഭദാസനായി' രാജാവ് മാറുകയും ചെയ്ത പ്രസിദ്ധമായ 'തൃപ്പടിദാനം'ചടങ്ങുനടന്നത് 1750 ജനുവരി 3-ാം തീയതി (കൊല്ലവർഷം 925 മകരം 5) ആയിരുന്നു. തൃപ്പടിദാനത്തോടെ തിരുവിതാംകൂർ രാജ്യം "പണ്ടാരവക"യും ഉദ്യോഗസ്ഥന്മാർ "പണ്ടാര കാര്യം സേവകരും" ആയി മാറി. തൃപ്പടിദാനം നിർവഹിക്കുന്നതിനു മുമ്പ് തന്നെ ശ്രീപത്മനാഭസ്വാമിക്ഷേത്രം പുതുക്കിപ്പണിയാൻ രാജാവ് നടപടി സ്വീകരിച്ചിരുന്നു. ബനാറസ്സിൽ നിന്നും പന്തീരായിരം സാളഗ്രാമം കൊണ്ടുവന്ന് ശ്രീപത്മനാഭ വിഗ്രഹം പുതുക്കി നിർമ്മിച്ചു. ഒററക്കൽ മണ്ഡപം സ്ഥാപിച്ചതും ശ്രീബലിപ്പുര നിർമ്മിച്ചതും സ്വർണക്കൊടിമരം നാട്ടിയതും ഉത്സവങ്ങൾ പുനർജീവിപ്പിച്ചതും ലക്ഷദീപവും മുറജപവും ഏർപ്പെടുത്തിയതും മാർത്താണ്ഡവർമ്മയായിരുന്നു.

*ഭൂമി വെട്ടിപ്പിടിക്കുന്നത് അന്നത്തെ മോറൽ സിസ്റ്റത്തിന് എതിരായിരുന്നു. ജനം അതിനെ മാനസികമായി അംഗീകരിച്ചിരുന്നില്ല. അതുകൊണ്ടാണ് വെട്ടിപ്പിടിച്ച് വിസ്തൃതമാക്കിയ തിരുവിതാംകൂർ രാജ്യം മാർത്താണ്ഡവർമ്മ ശ്രീപത്മനാഭന് ദാനം ചെയ്തത്. ഇദ്ദേഹത്തിന്റെ മാതൃക സ്വീകരിച്ചാണ് പാറായ് കുടുംബം തങ്ങളുടെ സ്വത്തുക്കൾ ആന്റണീസ് പുണ്യവാളന് സമർപ്പിച്ചത്. മാർത്താണ്ഡവർമ്മയുടെ കാലത്ത് പാറായ് കുടുംബം (ചേർത്തല) വൻ ഭൂപ്രഭുക്കന്മാരായിരുന്നു. മാർത്താണ്ഡവർമ്മ ഡച്ച് ഗവർണ്ണർക്ക് എഴുതിയ കത്തിൽ കരപ്പുറത്തെ ക്രിസ്ത്യാനികളും അതിൽ പ്രമുഖനായ പാറായിയും അവരുടെ കുരുമുളക് താൻ പറയുന്ന ഗോഡൗണിൽ വില്ക്കണമെന്ന് നിഷ്ക്കർഷിച്ചിരുന്നു. പഴൂരിൽ (ഇരിങ്ങാലക്കുട) നിന്നാണ് പാറായി കുടുംബം എത്തിയത്. അവർ പഴൂരിലെ ആന്റണീസ് പുണ്യാളന്റെ പേരിൽ സ്ഥാപിച്ചതാണ് തൈക്കാട്ടുശ്ശേരി പള്ളി. സമ്പന്നമായ ഈ കുടുംബം അവരുടെ സ്വത്ത് മുഴുവൻ ആന്റണീസ് പുണ്യാളന് സമർപ്പിച്ചു. പഴൂരിൽ നിന്നും വരുമ്പോൾ പുണ്യാളന്റെ ഭണ്ഡാരം അബദ്ധത്തിൽ കൈയിൽ പെട്ടുപോയി എന്നും അതിനാൽ തങ്ങളുടെ സ്വത്ത് പുണ്യാളന്റെ വകയാണെന്നും പറഞ്ഞാണ് ഈ സമർപ്പണം നടത്തിയത്.*[13]

വേണാടിനെ വിശാലമായ തിരുവിതാംകൂർ രാജ്യമാക്കി മാററിയ മാർത്താണ്ഡവർമ്മ 1758 ജൂലൈ 7-ന് നാടുനീങ്ങി. മരണത്തിനുമുമ്പ് അദ്ദേഹം തന്റെ അനന്തരാവകാശിയായ കാർത്തിക തിരുനാൾ (ധർമ്മ രാജാവ്) രാജകുമാരനെ അടുത്തു വിളിച്ച് നൽകിയ ചില ഉപദേശങ്ങ

ളിൽ പ്രധാനമായത് ശ്രീപത്മനാഭന് സമർപ്പിച്ച രാജ്യം തിരിച്ചെടുക്കരുതെന്നും മേലിൽ പിടിച്ചെടുക്കുന്ന രാജ്യങ്ങൾ സ്വാമിക്ക് സമർപ്പിക്കണമെന്നുമായിരുന്നു.

കാർത്തിക തിരുനാൾ മുതൽ ശ്രീചിത്തിര തിരുനാൾവരെയുള്ള രാജാക്കന്മാർ ആ വാക്ക് പാലിച്ചു. അവർ ശ്രീപത്മനാഭനു വേണ്ടി ദാസന്മാരായി രാജ്യം ഭരിച്ചു; ഇപ്പോൾ അവസാനത്തെ ശ്രീപത്മനാഭ ദാസനും നാടുനീങ്ങിയിരിക്കുന്നു.

### കുറിപ്പുകളും പ്രമാണങ്ങളും

1. മാതൃഭൂമി ദിനപത്രം (ജൂലൈ 21, 1991 ലെ മുഖപ്രസംഗം)
2. മലയാളമനോരമ ദിനപത്രം (1991 ജൂലൈ 21 ലെ ലേഖനം)
3. കേരളകൗമുദി (1991 ജൂലൈ 21-ലെ മുഖപ്രസംഗം)
4. ദേശാഭിമാനി (1991 ജൂലൈ 21 ന്യൂസ്)
5. കേരളപ്പഴമ - ഡോ. ഹെർമൻ ഗുണ്ടർട്ട് (മാതൃഭൂമി പ്രസിദ്ധീകരണം)
6. വിശ്വചരിത്രാവലോകം - പണ്ഡിററ് ജവഹർലാൽ നെഹ്റു മലയാള പരിഭാഷ (മാതൃഭൂമി 1970-പേജ് 330).
7. കേരള ചരിത്രം: മാർക്സിസ്റ്റ് വീക്ഷണത്തിൽ-ഇ.എം.എസ്സ്. നമ്പൂതിരിപ്പാട്, (ചിന്ത പബ്ളിഷേഴ്സ് - പേജ് 54).
8. മലബാർ മാനുവൽ - വില്യംലോഗൻ (മാതൃഭൂമി പ്രസിദ്ധീകരണം - പേജ് 385)
9. തിരുവിതാംകൂർ ചരിത്രം - പി. ശങ്കുണ്ണിമേനോൻ (ഭാഷാ ഇൻസ്റ്റിററ്യൂട്ട് പ്രസീദ്ധീകരണം - 1973 - പേജ് 97)
10. ശക്തൻ തമ്പുരാൻ - പുത്തേഴത്ത് രാമമേനോൻ (മാതൃഭൂമി പ്രസീദ്ധീകരണം)
11. മലബാർ മാനുവൽ (വില്യംലോഗൻ, മാതൃഭൂമി - പേജ് 432)
12. കേരള ചരിത്രം: മാർക്സിസ്റ്റ് വീക്ഷണത്തിൽ (ഇ.എം.എസ്സ്. പേജ് 71)
13. ഡോ. മൈക്കിൾ തരകനുമായി നടത്തിയ അഭിമുഖം

•



# 2

# മാററങ്ങൾക്ക് സാക്ഷി നിന്ന നൂററാണ്ട്

1991 ജൂലൈ 20, രാവിലെ 7.30.

"ഞ:ങ്ങൾക്ക് പൊന്നു തമ്പുരാനെ കാണണം" - ആൾക്കൂട്ടത്തിനിടയിൽ നിന്നും ബദ്ധപ്പെട്ട് പുറത്തുവന്ന മൂന്നുനാലു വൃദ്ധകൾ പോലീസ് ഉദ്യോഗസ്ഥനോട് കെഞ്ചി. വയർലസ്സിലൂടെ സന്ദേശങ്ങൾ കൈമാറിനിന്ന അദ്ദേഹം പരുങ്ങലിലായി. "ഈ തിരക്കിൽ നിങ്ങളെ ഞാൻ എങ്ങനെയാണ് ലവി ഹാളിലേക്കെത്തിക്കുക? - ഉദ്യോഗസ്ഥൻ അവരോട് ചോദിച്ചു. അല്പം കഴിഞ്ഞാൽ രാജാവിന്റെ മൃതദേഹം സെക്രട്ടറിയേററിലെ ദർബാർഹാളിലേക്ക് കൊണ്ടുപോകുമെന്നും അപ്പോൾ റോഡരികിൽ നിന്നാൽ കാണാൻ കഴിയുമെന്നുമെല്ലാം ഉദ്യോഗസ്ഥൻ പറഞ്ഞു നോക്കിയെങ്കിലും അവർക്ക് തൃപ്തിവന്നില്ല. പ്രായാധിക്യം മറന്ന് അവർ ആൾക്കൂട്ടത്തിൽ തള്ളിക്കയറി ലവി ഹാളിലേക്ക് കടക്കാൻ ശ്രമിച്ചു.

കത്തിച്ച അലങ്കാരവിളക്കുകൾ തൂങ്ങുന്ന വിശാലമായ ലവിഹാൾ; ചിത്രപ്പണി ചെയ്ത തറയിൽ തുമ്പിലകളിൽ രണ്ടുവരിയായി കത്തുന്ന

പതിമൂന്ന് വീതം നിലവിളക്കുകൾ. ഓരോ വിളക്കിനു മുമ്പിലും മുറിച്ചു വെച്ച നാളികേരത്തിൽ കിഴിയിട്ട എണ്ണവിളക്കുകൾ കത്തുന്നു. നടുവിൽ തൂവെള്ള മണലിൽ ദർഭയിൽ കിടക്കുകയാണ് മഹാരാജാവ്. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ നിന്ന് തന്ത്രിമാർ പൂജിച്ചെടുത്ത പ്രസാദം നെററിയിലും തൃക്കൈയിലും തൊട്ടിട്ടുണ്ട്. തലയ്ക്ക് പടിഞ്ഞാറുഭാഗത്തും തുമ്പിലയിൽ കത്തിച്ചുവെച്ച വിളക്കുകളുണ്ട്.

എട്ടുവർഷം മുമ്പ് (1983 ഫെബ്രുവരി 2) അമ്മമഹാറാണി (സേതു പാർവതിഭായി) നാടു നീങ്ങിയ രംഗം പലരുടെയും മനസ്സിലൂടെ കടന്നു പോയി. അന്ന് ഇതേ രംഗവിലാസം കൊട്ടാരത്തിലെത്തിയ മന്ത്രിമാർ, ഉദ്യോഗസ്ഥന്മാർ, പൗരമുഖ്യന്മാർ എന്നിവരോട് കൂപ്പുകൈയോടെ നന്ദി പറയുന്ന മഹാരാജാവ് ഓർമ്മയിൽ വന്നു. നിഷ്ക്കളങ്കമായ ആ പുഞ്ചിരിയും ഹൃദയം നിറഞ്ഞ കൂപ്പുകൈയും ഇനി ഒരിക്കലും കാണില്ല.

മൃതദേഹത്തിനരികിൽ വിങ്ങിപ്പൊട്ടുന്ന മുഖവുമായി സഹോദരൻ ഇളയരാജാവ് ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മ നിൽക്കുന്നു. കരഞ്ഞുകൊണ്ടിരിക്കുന്ന സഹോദരി കാർത്തിക തിരുനാൾ തമ്പുരാട്ടി പ്രസിദ്ധ സ്പോർട്സ് പ്രേമി അന്തരിച്ച കേണൽ ഗോദവർമ്മ രാജയുടെ പത്നിയാണ്. കാർത്തിക തിരുനാൾ തമ്പുരാട്ടിക്ക് പൂയം തിരുനാൾ ഗൗരി പാർവതിഭായി(പൂയം തിരുനാൾതമ്പുരാട്ടി), അശ്വതിതിരുനാൾ ഗൗരിലക്ഷ്മിഭായി (അശ്വതി തിരുനാൾ തമ്പുരാട്ടി) എന്നിവരെ കൂടാതെ മൂലം തിരുനാൾ രാമവർമ്മ എന്ന മകനുമുണ്ട്. പൂയം തിരുനാൾ ഗൗരി പാർവതിഭായിയും അശ്വതി തിരുനാൾ ഗൗരി ലക്ഷ്മിഭായിയും ദുഃഖത്തിന്റെ തീവ്രതയിൽ സ്ഥലകാലം മറന്നിരിക്കുന്നു. കാർത്തിക തിരുനാൾ തമ്പുരാട്ടി വിറയ്ക്കുന്ന ചുവടുകളോടെ സഹോദരന് നേരത്തെ ആദരാഞ്ജലികളർപ്പിച്ച രംഗം ഹൃദയഭേദകമായിരുന്നു. 233 വർഷംമുമ്പുള്ള(1758) ഒരു ജൂലൈ മാസം- അന്നായിരുന്നു തിരുവിതാംകൂറിന്റെ സ്രഷ്ടാവ് മാർത്താണ്ഡവർമ്മ മഹാരാജാവ് നാടുനീങ്ങിയത്. ഇന്നിതാ അതേ മാസത്തിൽത്തന്നെ അവസാനത്തെ രാജാവും യാത്രപറഞ്ഞിരിക്കുന്നു. മാർത്താണ്ഡവർമ്മ മുതൽ ശ്രീചിത്തിര തിരുനാൾ വരെ രാജാക്കന്മാരും റാണിമാരുമായി പന്ത്രണ്ടു പേർ തിരുവിതാംകൂർ ഭരിച്ചു. ഇന്ന് തിരുവിതാംകൂറില്ല. മാർത്താണ്ഡവർമ്മ ആഗ്രഹിച്ചതുപോലെ തിരുവിതാംകൂറും കൊച്ചിയും കോഴിക്കോടും (മലബാറും) ഒന്നായി കേരളം രൂപംകൊണ്ടു.

മാർത്താണ്ഡവർമ്മ; ചരിത്രത്തിലെ ശക്തനായ രാജാവ്; കൊച്ചിയെയും കോഴിക്കോടിനെയും മാത്രമല്ല ഡച്ച് ശക്തിയെയും വിറപ്പിച്ച ധീരൻ; മുഗൾ ചക്രവർത്തി ഔറംഗസേബ് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ് 22 വർഷം കഴിഞ്ഞപ്പോഴാണ് അദ്ദേഹം വേണാട് സിംഹാസനത്തിന്റെ അധിപനായത് (1729).

*1707-ൽ തികഞ്ഞ തൊണ്ണൂറിൽ ഔറംഗസേബ് മരിക്കുന്നു. അദ്ദേഹം വിട്ടിട്ടു പോയ മഹത്തായ സമ്മാനം - ഇന്ത്യ - കൈക്കലാക്കാനുള്ള കലഹത്തിന്റെ ആരംഭം അതോടെ ഒരുങ്ങി. അദ്ദേഹത്തിന്റെ തന്നെ അപ്രാപ്തരായ പിൻഗാമികളുണ്ട്; അദ്ദേഹത്തിന്റെ പ്രബലന്മാരായ ഗവർണർമാരുണ്ട്. വടക്കു പടിഞ്ഞാറൻ അതിർത്തിക്കപ്പുറത്തു നിന്നു ദുരയോടു കൂടി നോക്കി നിൽക്കുന്നവരുണ്ട്.കടലുകൾക്കപ്പുറത്തു നിന്നും രാജ്യത്തിന്മേൽ ദൃഷ്ടിയുറപ്പിച്ചിട്ടുള്ള രണ്ട് വിദേശ രാഷ്ട്രങ്ങളുണ്ട് - ഇംഗ്ലണ്ടും ഫ്രാൻസും. ഇന്ത്യയിലെ സാധുജനങ്ങളെപ്പററി എന്തുപറയട്ടെ.* [1]

അന്തഃഛിദ്രവും അവകാശത്തർക്കവുംകൊണ്ട് മുഗൾ സാമ്രാജ്യം ആടിയുലഞ്ഞു. ഓജസ്സും തേജസ്സും നഷ്ടപ്പെട്ട സാമ്രാജ്യത്തെ കിടിലം കൊള്ളിച്ചുകൊണ്ടു് പേർഷ്യൻ രാജാവ് നാദിർഷ ദില്ലി ആക്രമിച്ചു. കൊന്നും കൊള്ളയടിച്ചും മുന്നേറിയ അയാൾ ഷാജഹാൻ പണി കഴിപ്പിച്ച പ്രസിദ്ധ മയൂരസിംഹാസനം ഉൾപ്പെടെയുള്ള വിലപിടിപ്പുള്ള സാധനങ്ങളുമായി ഇന്ത്യ വിട്ടു. പിന്നീട് ഇന്ത്യയിൽ നിന്നും അഫ്ഗാനിസ്ഥാൻ വെട്ടിമുറിക്കപ്പെട്ടു. 1757-ലെ പ്ലാസിയുദ്ധം- ബ്രിട്ടീഷ് സാമ്രാജ്യം ഇന്ത്യയിൽ പടുത്തുയർത്താൻ അസ്തിവാരമിട്ട യുദ്ധം-നടന്ന് ഒരു വർഷം കഴിഞ്ഞപ്പോൾ മാർത്താണ്ഡവർമ്മ നാടുനീങ്ങി. അതിനുശേഷം ധർമ്മരാജാവ് എന്ന് വിഖ്യാതനായ കാർത്തിക തിരുനാൾ രാമവർമ്മ (1758-1798), ബാലരാമവർമ്മ (1798-1810), റാണി ഗൗരീ ലക്ഷ്മിഭായി (1810-1815), ഗൗരിപാർവതിഭായി (1815-1829), സ്വാതി തിരുനാൾ (1829-1846), ഉത്രം തിരുനാൾ (1847-1860), ആയില്യം തിരുനാൾ (1860-1880), വിശാഖം തിരുനാൾ (1880-1885), ശ്രീമൂലം തിരുനാൾ (1885-1924), സേതു ലക്ഷ്മിഭായി (1924-1931) എന്നിവർ തിരുവിതാംകൂർ ഭരിച്ചു.

മാർത്താണ്ഡവർമ്മ മരിക്കുമ്പോൾ കൊച്ചിയിലെ ശക്തൻ തമ്പുരാന് ഏഴും കാർത്തിക തിരുനാൾരാമവർമ്മയ്ക്ക് മുപ്പത്തിനാലും ആയിരുന്നു പ്രായം. അനന്തിരവനും അടുത്ത അവകാശിയുമായ കാർത്തിക തിരുനാൾ രാമവർമ്മയ്ക്ക് ഉപദേശങ്ങൾ നൽകിയ ശേഷമാണ് മാർത്താണ്ഡവർമ്മ അന്ത്യയാത്ര പറഞ്ഞത്.

ലോകം നവീനാശയങ്ങളാൽ വശീകരിക്കപ്പെടുകയും രക്തപ്പുഴകൾ കണ്ടുനടുങ്ങുകയും സ്വാതന്ത്ര്യ പ്രഖ്യാപനങ്ങൾ കേട്ട് ആവേശം കൊള്ളുകയും ചെയ്ത ഒരു കാലഘട്ടം - നാല്പതു വർഷത്തെ തന്റെ ഭരണ കാലത്ത് രാമവർമ്മ രാജാവിന് ലോക ചരിത്രത്തിന്റെ സുവർണ്ണാക്ഷരങ്ങളാൽ തെളിഞ്ഞു നിൽക്കുന്ന സംഭവങ്ങൾക്ക് സാക്ഷ്യം വഹിക്കാൻ കഴിഞ്ഞു.

അമേരിക്കയിലെയും ഏഷ്യയിലെയും കോളനികൾക്കു വേണ്ടി ബ്രിട്ടനും ഫ്രാൻസും തമ്മിലുള്ള കിടമത്സരം; അവസാനം ഇംഗ്ലണ്ടിന്റെ വിജയം; യന്ത്രയുഗത്തിന്റെ വരവ്; നൂൽനൂൽപ്പ് യന്ത്രങ്ങളുടെയും ആവിയന്ത്രങ്ങളുടെയുമെല്ലാം കണ്ടുപിടിത്തം ഇതെല്ലാം ഈ കാലഘട്ട ത്തിലായിരുന്നു.

വ്യവസായ വിപ്ലവം ഇംഗ്ലണ്ടിന്റെ മുഖച്ഛായ മാററി. ഒപ്പം കുടിൽ വ്യവസായത്തെയും കൈവേലക്കാരെയും അത് തകർത്തു. ഒരു കൈയിൽ വാളും മറുകൈയിൽ സമാധാനദണ്ഡുമായി ഇന്ത്യ പിടിക്കാൻ ബ്രിട്ടീഷുകാർ അപ്പോൾ വെപ്രാളം പൂണ്ട് ഓടി നടക്കുകയാ യിരുന്നു. പശ്ചിമതീരത്ത് ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പിൻ ബലമുള്ള തിരുവിതാംകൂറിന്റെ ഉയർച്ച കൊച്ചി രാജാവിന് അനുഗ്രഹ മായി. കാരണം പ്രബലനായ കോഴിക്കോട്ടെ സാമൂതിരി കൊച്ചിയുടെ പല ഭാഗവും കൈയടക്കി വെച്ചിരുന്നു. 1762–ൽ കൊച്ചി പ്രധാനമന്ത്രി കോമി അച്ചൻ, രാമവർമ്മയെ കാണാൻ തിരുവനന്തപുരത്തെത്തി. ശുചീന്ദ്രം ക്ഷേത്രത്തിൽ വെച്ച് തിരുവിതാംകൂറും കൊച്ചിയും കരാർ ഉണ്ടാക്കി. സാമൂതിരിയിൽ നിന്നും കൊച്ചി പ്രദേശങ്ങൾ വീണ്ടുകിട്ടാൻ മന്ത്രി അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയുടെയും ഡിലനോയിയുടെയും നേതൃത്വത്തിൽ തിരുവിതാംകൂർ സൈന്യം എറണാകുളത്തേക്കു നീങ്ങി. യുദ്ധം എട്ടുമാസം നീണ്ടുനിന്നു. അവസാനം സാമൂതിരി തിരുവനന്തപുരത്ത് എഴുന്നള്ളി സന്ധി ചെയ്തു. കൊച്ചിയുടെ പ്രദേശ ങ്ങൾ തിരിച്ചു കിട്ടി. കരാർ പ്രകാരം ആലങ്ങാട്ടും പറവൂരും തിരുവിതാം കൂറിന് ലഭിച്ചു. അത് തന്റെ അമ്മാവനെപ്പോലെ രാമവർമ്മ രാജാവ് ശ്രീപത്മനാഭന് സമർപ്പിച്ചു. അങ്ങനെ തിരുവിതാംകൂറിന്റെ അതിർത്തി വീണ്ടും വികസിച്ചു.

കോഴിക്കോടും കൊച്ചിയും തിരുവിതാംകൂറും പെട്ടെന്ന് സുഹൃ ത്തുക്കളായതിന്റെ പിന്നിലൊരു രഹസ്യം ഉണ്ട്. അകലങ്ങളിൽ മറെറാരു ശത്രു ഇവരുടെ മുമ്പിലേക്ക് ചാടിവീഴാൻ തയ്യാറെടുക്കുകയായിരുന്നു – മൈസൂരിലെ ഹൈദരാലി. മലയാളക്കരയിലേക്ക് പിന്നീട് ഇരച്ചു കയറിയ മൈസൂർ സൈന്യം രാജാക്കന്മാരെ ഞെട്ടിവിറപ്പിച്ചു. സാമൂതിരി ആത്മഹത്യ ചെയ്തു. കോഴിക്കോട്ടെ ഡച്ച് കമ്മീഷണർ മാർ ഹൈദരാലിക്ക് സഹായം വാഗ്ദാനം ചെയ്തു. ഡച്ചുകാർ വഴി ഹൈദർ തിരുവിതാംകൂറിനും കൊച്ചിക്കും അന്ത്യശാസനം നൽകി. തിരുവിതാംകൂർ 15 ലക്ഷം ക. യും 20 ആനകളും ഹൈദർക്ക് നൽകണം; കൊച്ചി 4 ലക്ഷം ക.യും എട്ട് ആനകളും. ഡച്ചുകാർ വഴി കൊച്ചി കീഴ ടങ്ങലിന് സമ്മതിച്ചു. തിരുവിതാംകൂറിലെ രാമവർമ്മ പരുഷമായി ത്തന്നെ ഹൈദരാലിയോട് പെരുമാറി. അദ്ദേഹം പറഞ്ഞു:

*മലബാർ ആക്രമിക്കാനിറങ്ങിയത് തിരുവിതാംകൂറിനോട് ചോദിച്ചിട്ടല്ല; തിരുവിതാംകൂർ രാജാവിനെ സന്തോഷിപ്പിക്കാനുമല്ല. ആ നിലയ്ക്ക് ഹൈദരാലി ഏർപ്പെട്ടിരിക്കുന്ന യുദ്ധത്തിൽ ഏതെങ്കിലും വിധത്തിൽ പങ്കാളിയാകാനോ സഹായിക്കാനോ ബാദ്ധ്യതയില്ല.* [2]

ഹൈദരാലിയുടെ രണ്ടാമത്തെ മലബാർ ആക്രമണം നടക്കുമ്പോഴായിരുന്നു ഇംഗ്ലണ്ടിനെതിരെ അമേരിക്ക കലാപക്കൊടി ഉയർത്തിയത്. കൊളോണിയൽ മേധാവിത്വത്തിനെതിരെ ആദ്യമായി ഉയർന്ന ആ പ്രതിഷേധം അതിവേഗം യുദ്ധമായി മാറി.

കുടക് പിടിച്ചെടുത്ത ശേഷം മൈസൂർ സൈന്യം വയനാട് കടന്ന് താമരശ്ശേരി വഴി 1773 ഡിസംബറിൽ കോഴിക്കോട്ടെത്തി. ആ മാസത്തിൽ തന്നെയായിരുന്നു ചരിത്ര പ്രസിദ്ധമായ 'ബോസ്റ്റൺ ടീ പാർട്ടി' നടന്നത്. തേയില കയററിയ ഇംഗ്ലണ്ടിലെ കപ്പൽ ബോസ്റ്റൺ തുറമുഖത്തെത്തിയപ്പോൾ, ക്ഷുഭിതരായ ജനങ്ങൾ തേയിലപ്പെട്ടികൾ കടലിൽ എറിഞ്ഞ സംഭവമാണ് ബോസ്റ്റൺ ടീ പാർട്ടി'.

"എല്ലാവരും തുല്യരായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അവർക്ക് അവരുടെ സ്രഷ്ടാവ് മാററാൻ വയ്യാത്ത ചില അവകാശങ്ങൾ നൽകിയിരുന്നു. ജീവൻ, സ്വാതന്ത്ര്യം, സുഖം എന്നിവയാണ് അവ". അമേരിക്കൻ സ്വാതന്ത്ര്യ പ്രഖ്യാപനം കേട്ട് ലോകത്തെ മർദ്ദിത ജനത ആവേശം കൊണ്ടു.

ഇന്ത്യയിൽ രണ്ടാം ആംഗ്ലോ-മൈസൂർ യുദ്ധം തുടങ്ങി ഒരു വർഷം കഴിഞ്ഞപ്പോൾ കോൺവാലീസ് പ്രഭുവിന്റെ നേതൃത്വത്തിലുള്ള ഇംഗ്ലീഷ് സൈന്യം അമേരിക്കൻ സ്വാതന്ത്ര്യപ്രേമികൾക്ക് മുമ്പിൽ മുട്ടുകുത്തി.

1783-ൽ അമേരിക്കൻ കോളനികളുടെ സ്വാതന്ത്ര്യം ഇംഗ്ലണ്ട് അംഗീകരിച്ചു. അതിന് ഒരു വർഷം മുമ്പാണ് ഹൈദരാലി മരിച്ചത്. അമേരിക്കൻ സ്വാതന്ത്ര്യസമരം നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെ വൃദ്ധനായ വോൾട്ടയർ പറഞ്ഞു:

*ചെറുപ്പക്കാർ ഭാഗ്യവാന്മാരാണ്. മഹത്തായ പല സംഭവങ്ങളും അവർക്ക് കാണാൻ കഴിയും.* ആ പ്രവചനം ശരിയായിരുന്നു.

ദൗർബല്യങ്ങൾ നിറഞ്ഞ ഇത്തിരി രാജാക്കന്മാരുടെയും ചക്രവർത്തിമാരുടെയും വരുതിയിലായിരുന്ന യൂറോപ്പിൽ ഇടിത്തീ പോലെ 'ഫ്രഞ്ച് വിപ്ലവം' വന്നു. അമേരിക്കൻ വിപ്ലവം അവസാനിപ്പിക്കാൻ സാക്ഷി നിന്ന വേഴ്സയിൽ കൊട്ടാരത്തിന്റെ നാട്ടിൽ തന്നെ ആറു വർഷത്തിനു ശേഷം രൂപംകൊണ്ട ഈ വിപ്ലവത്തിന്റെ മുമ്പിൽ ഫ്രാൻസിന്റെ മാത്രമല്ല, യൂറോപ്പിലെ മുഴുവൻ കിരീടപതികളും ഞെട്ടിവിറച്ചു.

*മനുഷ്യൻ സ്വതന്ത്രനായി ജനിക്കുന്നു; പക്ഷെ എവിടെയും ചങ്ങലകളാൽ ബന്ധിതരാകുന്നു* - ഫ്രാൻസ് ചക്രവർത്തിയെയും പോലീസിനെയും ഭയന്ന് ഒഴിഞ്ഞ ഒരു കോണിൽ മരണം കാത്ത് കഴിയുമ്പോഴും ചിന്തകനായ റൂസ്സോയുടെ വാക്കുകൾക്ക് ആവേശം കുറഞ്ഞിരുന്നില്ല.

ആഡംബരപ്രിയയും, സുന്ദരിയുമായ മേരി അന്റോണിററ; രാജ്ഞി മറിയാ തെരീസയുടെ പുന്നാരമകൾ. അവരായിരുന്നു ഫ്രാൻസിലെ ലൂയി 16–ാമന്റെ പട്ടമഹിഷി. തന്റെ ലൈംഗിക വൈകല്യം കാരണം ദാമ്പത്യസുഖം നിഷേധിക്കപ്പെട്ട മേരിക്കുവേണ്ടി എന്തും ചെയ്യാൻ ലൂയി 16–ാമൻ തയ്യാറായിരുന്നു. രാജകീയ വിരുന്നുകൾ, ആഭരണങ്ങൾ, രത്നങ്ങൾ, കൊട്ടാരങ്ങൾ, ചൂതാട്ടം, നിശാനൃത്തങ്ങൾ എന്നിവയിൽ അതീവ തൽപ്പരയായ മേരി ക്രമേണ രാജ്യകാര്യങ്ങളിൽ ഇടപെടാൻ തുടങ്ങി. മേരിക്ക് ഇഷ്ടമല്ലാത്ത ഉദ്യോഗസ്ഥന്മാർ സ്ഥാനഭ്രഷ്ടരായി. ഭരണരംഗത്ത് അഴിമതിയും അരാജകത്വവും കൊടികുത്തിവാണു. കൊലപാതകികളെയും കരിഞ്ചന്തക്കാരെയും കൊണ്ട് രാജ്യം നിറഞ്ഞു. കർഷകരും യുവാക്കളും തൊഴിലാളികളുമെല്ലാം അസംതൃപ്തരായി. ആ അസംതൃപ്തിയിൽ നിന്നും ഒരു ഉഗ്രമൂർത്തിയെപ്പോലെ ഫ്രഞ്ചുവിപ്ലവം ഉയർന്നു. അത് പുരാണത്തിലെ നരസിംഹമൂർത്തി ഹിരണ്യകശിപുവിനെ എന്നപോലെ മൂത്തുമുരടിച്ച ആചാരങ്ങളെയും വ്യവസ്ഥകളെയും അവരുടെ പ്രതിനിധിയായ രാജസിംഹാസനത്തെയും തകർത്തുകളഞ്ഞു. സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം' എന്നീ മുദ്രാവാക്യങ്ങൾ കേട്ട് ലോകം പുളകം കൊണ്ടു. വിപ്ലവം ലൂയി 16–ാമന്റെ ശിരച്ഛേദത്തിൽ കലാശിച്ചു; അധികം കഴിയുംമുമ്പ് മേരിയുടെയും തല അറുത്തു.

യൂറോപ്പിലെ രാജാക്കന്മാർ കലിതുള്ളി. അവർ ഫ്രാൻസിനെതിരെ യുദ്ധം ചെയ്തു. പക്ഷെ ഫ്രഞ്ച് ജനത ഭയന്നില്ല. അവർ വിദേശസേനയ്ക്കെതിരെ വിജയം വരിച്ചു. ഇതിന് നേതൃത്വം കൊടുത്തത് ഒരു യുവ ജനറലായിരുന്നു. അദ്ദേഹം ഫ്രഞ്ചുകാരുടെ ഹരമായി മാറി. അതാണ് നെപ്പോളിയൻ ബോണപ്പാർട്ട്.

അമേരിക്കക്കാരുടെ മുമ്പിൽ മുട്ടുകുത്തിയ ഇംഗ്ലീഷ് സൈന്യാധിപൻ കോൺവാലീസ് പ്രഭു ഇന്ത്യയുടെ ഗവർണർ ജനറലാണിപ്പോൾ. അമേരിക്കക്കാർ വലിച്ചെറിഞ്ഞ അടിമത്വത്തിന്റെ കമ്പികളുമായി ഇന്ത്യയെ കെട്ടിവരിയാനാണ് അദ്ദേഹം എത്തിയിരിക്കുന്നത്.

ടിപ്പു പടയോട്ടം തുടരുന്നു.....

മലബാറിലെ രാജാക്കന്മാരും പ്രമാണിമാരും തിരുവിതാംകൂറിൽ

അഭയം പ്രാപിച്ചു. രാമവർമ്മ രാജാവ് ഇവരെ സ്വീകരിച്ചത് ടിപ്പുവിനെ ക്ഷുഭിതനാക്കി. അദ്ദേഹം തിരുവിതാംകൂർ ആക്രമിക്കാൻ പടനീക്കി. രാമവർമ്മ രാജാവ് ടിപ്പുവിനെതിരെ നെടുങ്കോട്ട കെട്ടി. പക്ഷെ, ടിപ്പുവും സൈന്യവും അത് തകർത്ത് മുന്നേറി, ആലുവാവരെ എത്തി. അവിടെ വെച്ച് പ്രതികൂല കാലാവസ്ഥ അദ്ദേഹത്തിന്റെ ലക്ഷ്യത്തിന് വിരാമമിട്ടു. അപ്പോഴേക്കും ഇംഗ്ലീഷുകാർ മൈസൂറിനോട് യുദ്ധം പ്രഖ്യാപിച്ചു കഴിഞ്ഞിരുന്നു- മൂന്നാം മൈസൂർ യുദ്ധം. വെള്ളപ്പട്ടാളത്തിൽ നിന്നും തന്റെ രാജധാനിയെ രക്ഷിക്കാൻ ടിപ്പു ശ്രീരംഗപട്ടണത്തിലേക്ക് കുതിച്ചു.

1792-ൽ ശ്രീരംഗപട്ടണം കരാർ പ്രകാരം മൂന്നാം ആംഗ്ലോ മൈസൂർ യുദ്ധം തീർന്നു. ഇതോടെ വയനാട് ഒഴികെയുള്ള മലബാർ പ്രദേശവും കൊച്ചിയും കുടകും ടിപ്പു ഇംഗ്ലീഷുകാർക്ക് വിട്ടുകൊടുത്തു. ടിപ്പുവിനെതിരെ രാജാക്കന്മാരുടെ രക്ഷകരായി എത്തിയ ഈസ്റ്ററ് ഇന്ത്യാ കമ്പനി മലബാർ പ്രദേശം കൈയിൽ കിട്ടിയപ്പോൾ മട്ടു മാറ്റി. അവർ രാജാക്കന്മാർക്ക് അടുത്തൂൺ കൊടുത്തും അവകാശങ്ങൾ തള്ളിക്കളഞ്ഞും മലബാർ നേരിട്ടു ഭരിക്കാൻ തുടങ്ങി.

ഫ്രാൻസിലെ നെപ്പോളിയൻ ബോണപ്പാർട്ടുമായി ബന്ധപ്പെട്ട് ടിപ്പു ഇംഗ്ലീഷുകാരുമായി അന്തിമ യുദ്ധത്തിന് തയ്യാറെടുക്കുന്നു. ഇതറിഞ്ഞ ഇംഗ്ലീഷുകാർ ടിപ്പുവുമായി യുദ്ധം പ്രഖ്യാപിച്ചു - നാലാം ആംഗ്ലോ മൈസൂർ യുദ്ധം. 1799 മെയ് 4-ന് ശ്രീരംഗപട്ടണത്തുവെച്ച് ധീരനായ ടിപ്പു ഇംഗ്ലീഷുകാരുമായി ഉണ്ടായ ആ യുദ്ധത്തിൽ മരണമടഞ്ഞു. അതിന് ഒരു വർഷം മുമ്പാണ് ധർമ്മരാജാവ് (കാർത്തിക തിരുനാൾ) നാടുനീങ്ങിയത് - അങ്ങനെ ലോകചരിത്രത്തിൽ പ്രധാന സംഭവങ്ങൾക്ക് സാക്ഷ്യം വഹിക്കാനും അതിൽ ഒരു ചെറിയ ഭാഗം ആയിത്തീരാനും ധർമ്മരാജാവിന് കഴിഞ്ഞു. മന്നേ സുൽത്താൻ മഹാരാജ രാജ ബഹദൂർഷം ഷർജംഗ് എന്ന ബിരുദം ആദ്യമായി ഉപയോഗിച്ചത് ധർമ്മരാജാവിന്റെ കാലത്താണ്. കർണാട്ടിക് നവാബ് നൽകിയ ഈ ബിരുദം പിന്നീട് തിരുവിതാംകൂറിലെ എല്ലാ രാജാക്കന്മാരും സ്വീകരിച്ചു.

അയ്യപ്പൻ മാർത്താണ്ഡപ്പിള്ള, രാജാ കേശവദാസൻ എന്നീ രാജ്യതന്ത്രജ്ഞന്മാരെ കിട്ടിയതാണ് അദ്ദേഹത്തിന്റെ ഭരണത്തിന് കൂടുതൽ മെച്ചമുണ്ടാകാൻ പ്രധാന കാരണം. നികുതിവകുപ്പ് പുനഃസംഘടിപ്പിച്ചതും രാജ്യത്തെ തെക്ക്, പടിഞ്ഞാറ്, വടക്ക് എന്നീ മുഖങ്ങളായി തിരിച്ചതും അയ്യപ്പൻപിള്ള മാർത്താണ്ഡപ്പിള്ളയായിരുന്നു. 'സർവാധികാര്യക്കാർ' എന്ന ഉദ്യോഗസ്ഥന്റെ കീഴിലായിരുന്ന ഓരോ മേഖലയിലേയും തരിശുഭൂമികളെല്ലാം കൃഷി ചെയ്തു. വർക്കല, പട്ടണമായി

വികസിക്കാൻ തുടങ്ങി. 'ദിവാൻ' എന്ന ഔദ്യോഗിക നാമം ആദ്യമായി സ്വീകരിച്ച കേശവദാസ (കേശവപിള്ള) ന് രാജാസ്ഥാനം നൽകിയത് മോണിംടൺ പ്രഭു (മാർക്വീസ് വെല്ലസ്ലി) ആയിരുന്നു. കൃഷി, വ്യവസായം, തുറമുഖ വികസനം എന്നിവയ്ക്ക് രാജാ കേശവദാസന്റെ സംഭാവന വലുതായിരുന്നു. ആലപ്പുഴ തുറമുഖം നിർമ്മിച്ചതും, തിരുവനന്തപുരം പട്ടണം വികസിപ്പിച്ചതും, ചാലക്കമ്പോളത്തിന് തുടക്കം കുറിച്ചതും രാജാ കേശവദാസന്റെ കാലത്തായിരുന്നു.

പണ്ഡിതനും കവിയുമായിരുന്ന ധർമ്മരാജാവ് സംസ്ക്കാരാഭിവൃദ്ധിക്ക് നൽകിയ സംഭാവന വലുതാണ്. രാജധാനി പത്മനാഭപുരത്തു നിന്നും തിരുവനന്തപുരത്തേക്ക് മാററിയത് ഇക്കാലത്തായിരുന്നു. ബഹുമാനത്തോടെ രാമവർമ്മയെ ധർമ്മരാജാവെന്ന് ജനങ്ങൾ വിളിച്ചു.

*ധർമ്മരാജാവിനെ പിന്തുടർന്ന് പതിനാറുകാരനായ ബാലരാമവർമ്മ ഭരണാധികാരിയായി. കാഴ്ചയിൽ നല്ലവനായിരുന്നെങ്കിലും ഈ രാജകുടുംബത്തിലെ മററു പലർക്കുമുണ്ടായിരുന്ന ബുദ്ധിസാമർത്ഥ്യമോ മാനസിക വികസനമോ അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഏതാനും സ്തുതിപാഠകരുടെ പിടിയിലായിരുന്നു അദ്ദേഹം. ഇവരിൽ പ്രധാനി കോഴിക്കോട്ടെ സാമൂതിരി രാജ്യത്തു നിന്നും വന്ന ജയന്തൻ ശങ്കരൻ നമ്പൂതിരിയായിരുന്നു.......... ദുരാഗ്രഹിയായ ഈ നമ്പൂതിരി ദിവാൻ പദവിയാണ് ലക്ഷ്യമാക്കിയിരുന്നത്. തന്മൂലം യുവാവായ രാജാവിനെ വൃദ്ധനും വിവേകശാലിയുമായ ദിവാൻ രാജാ കേശവദാസനെതിരെ തിരിച്ചുവിടുകയായിരുന്നു ആദ്യം ചെയ്ത നടപടി.*[3]

തിരുവിതാംകൂർ ഭരണം ഉപജാപക സംഘത്തിന്റെയും സ്വഭാവദൂഷ്യക്കാരുടെയും കൈയിലമർന്നു. അതിന്റെ ദുഷ്ഫലങ്ങൾ സാമൂഹ്യ ജീവിതത്തിൽ പ്രതിഫലിക്കാൻ തുടങ്ങി. ഭയത്തോടും ബഹുമാനത്തോടും മുമ്പ് രാജസ്ഥാനത്തെ കണ്ടിരുന്ന ജനങ്ങളിൽ അസംതൃപ്തിയും പുച്ഛവും തുടങ്ങി.

രാജാ കേശവദാസൻ സ്വന്തം വീട്ടിലെ കിടക്ക മുറിയിൽ മരിച്ചു കിടക്കുന്ന വാർത്ത കേട്ട് ജനം ഞെട്ടിത്തെറിച്ചു. കുറച്ചു ദിവസം മുമ്പാണ് രാജാവ് അദ്ദേഹത്തെ വീട്ടു തടങ്കലിലാക്കിയത്. ജയന്തൻ ശങ്കരൻ നമ്പൂതിരി വലിയ സർവ്വാധികാര്യക്കാരന്റെ പദവിയിലേക്കുയർന്നു. അതും രാജാ കേശവദാസൻ മരിച്ച ദിവസം. കൂടാതെ സഹമന്ത്രിയായി ശങ്കരനാരായണൻ ചെട്ടിയും ഉപദേശകനായി മാത്തുതരകനും നിയമിതനായി.

തിരുവിതാംകൂറിൽ ഇതെല്ലാം നടക്കുന്നതിനിടയ്ക്ക് ലോകത്ത് പല മാററങ്ങളും നടക്കുകയായിരുന്നു. ഫ്രഞ്ചു വിപ്ലവത്തിലൂടെ ഉയർന്ന

നെപ്പോളിയൻ ചക്രവർത്തിയായി. അദ്ദേഹം യൂറോപ്യൻ രാജ്യങ്ങൾ തട്ടിനിരത്തുന്നു. അപ്പോൾ വയനാടൻ കാടുകളിൽ നിന്നും ഒരു ശബ്ദം ഉയരുന്നു: *ഇംഗ്ലീഷുകാർ എത്ര വലിയ ശക്തിയായാലും ഞാൻ അവരെ എതിർക്കും .* [4] അത് കേരളവർമ്മ പഴശ്ശിരാജയുടെ ശബ്ദമായിരുന്നു. പഴശ്ശിയെ പിടികൂടാൻ നിയമിതനായ ആർതർ വെല്ലസ്ലി (ഗവർണർ ജനറൽ മാർക്വീസ് വെല്ലസ്ലിയുടെ സഹോദരൻ) തന്ത്രങ്ങൾ ആവിഷ്ക്കരിക്കുന്നു. പക്ഷേ ഇടച്ചേന കുങ്കൻ നായരും കുറിച്യ നേതാവ് തലയ്ക്കൽ ചന്തുവും നയിക്കുന്ന പഴശ്ശിപ്പടയുടെ ഒളിപ്പോരിനു മുമ്പിൽ വെള്ളപ്പട്ടാളത്തിന് അടവു പിഴച്ചു. പിന്നീട് ആർതർ വെല്ലസ്ലി മലബാറിൽ നിന്നും കപ്പൽ കയറി. നെപ്പോളിയൻ ബോണപ്പാർട്ടിനെ നേരിടാനായിരുന്നു അദ്ദേഹത്തിന്റെ അടുത്ത നിയോഗം.

ജയന്തൻ ശങ്കരൻ നമ്പൂതിരിയുടേയും ശങ്കരനാരായണൻ ചെട്ടിയാരുടേയും മാത്തു തരകന്റേയും ഉപജാപകഭരണം കൊണ്ട് തിരുവിതാംകൂർ ജനത നട്ടംതിരിഞ്ഞു. ഉപ്പുതൊട്ട് സർവതിനും തീവിലയായി. നികുതി കൊണ്ട് ജനം വീർപ്പുമുട്ടി. ജനം തലക്കുളത്ത് വേലുത്തമ്പിയുടെ നേതൃത്വത്തിൽ സംഘടിച്ചു. അനന്തപുരിയിലേക്ക് മാർച്ച് ചെയ്ത ആ ജനശക്തിക്കു മുമ്പിൽ രാജാവ് മുട്ടുകുത്തി. ജയന്തൻ നമ്പൂതിരിയെ പിരിച്ചുവിട്ടു. ശങ്കരനാരായണൻ ചെട്ടിയുടെ ചെവി അറുത്ത് ഉദയഗിരി കോട്ടയിലടച്ചു. മാത്തു തരകനെ തിരുവനന്തപുരം ജയിലിലാക്കി. വേലുത്തമ്പി മുളക് മടിശ്ശീല സർവാധികാര്യക്കാരൻ (വാണിജ്യ വ്യവസായ മന്ത്രി) ആയി. അധികം താമസിയാതെ അദ്ദേഹം ദളവയായി. വേലുത്തമ്പി ജനങ്ങൾക്കിടയിൽ സമാധാനവും വിശ്വാസവും ഉളവാക്കുന്ന ഭരണം കാഴ്ച വെച്ചു. അഴിമതിക്കാരെ കർശനമായി ശിക്ഷിച്ചു. കൊല്ലം നഗരം വികസിപ്പിക്കുകയും പുതിയ കമ്പോളങ്ങൾ സ്ഥാപിക്കുകയും കൊല്ലത്തുനിന്ന് ചെങ്കോട്ടയ്ക്ക് റോഡ് നിർമ്മിക്കുകയും ചെയ്തു.

വേലുത്തമ്പി ദളവയും ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും തമ്മിലുള്ള സൗഹാർദ്ദം അനുദിനം കൂടിക്കൊണ്ടിരുന്നു. റസിഡന്റ് മെക്കാളെ കാണിക്കുന്ന കപട നാടകത്തിന്റെ രഹസ്യം വേലുത്തമ്പിക്ക് ആദ്യമൊന്നും പിടികിട്ടിയില്ല. വയനാടൻ കാടുകളിൽ പഴശ്ശിരാജയും സംഘവും ഒളിപ്പോര് തുടരുന്നു. നൂറുകണക്കിന് വെള്ളപ്പട്ടാളം സഹ്യാദ്രിയിൽ ചലനമററു വീണു. പഴശ്ശിയുമായി അന്തിമയുദ്ധത്തിന് കമ്പനി തയ്യാറെടുക്കുന്ന കാലം; 1805 ജനുവരിയിൽ തിരുവിതാംകൂർ ബാലരാമ വർമ്മ രാജാവും റസിഡന്റ് മെക്കാളെ പ്രഭുവും തമ്മിൽ പുതിയ ഉടമ്പടി ഒപ്പുവച്ചു. കപ്പം കൂട്ടിക്കൊടുക്കുകയും രാജ്യ ത്തെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടാൻ അവസരം നൽകുകയും ചെയ്ത ഈ ഉടമ്പടി

തിരുവിതാംകൂറിന്റെ രാഷ്ട്രീയ സ്വാധീനം നഷ്ടപ്പെടുത്തി. 11 മാസം കഴിഞ്ഞപ്പോൾ-1805 നവംബർ 30- പുൽപ്പള്ളിയിലെ മാവിലാം തോട്ടിന് സമീപത്ത് വെച്ച് പഴശ്ശിരാജ വെടിയേറ്റു മരിച്ചു. അങ്ങനെ മലബാറിൽ കമ്പനിയുടെ അവസാനത്തെ എതിരാളിയുടെ ജീവനും അവസാനിച്ചു.

തിരുവിതാംകൂർ റസിഡന്റ് മെക്കാളെയുംവേലുത്തമ്പിയും തമ്മിലുള്ള 'മധുവിധു' അധികകാലം നിന്നില്ല. കപ്പം സംബന്ധിച്ച് തർക്കം; ആഭ്യന്തര കാര്യങ്ങളിലെ ഇടപെടൽ; മാത്തു തരകന്റെ സ്വത്തുക്കൾ ലേലം ചെയ്യുന്നതു സംബന്ധിച്ച എതിർപ്പ് എന്നിവ ദിവാനെയും റസിഡന്റിനെയും തമ്മിലകററി. ഒടുവിൽ വേലുത്തമ്പി റസിഡന്റിന്റെ ബദ്ധവിരോധിയായി. തമ്പിയും കൊച്ചിയിലെ പ്രധാനമന്ത്രി പാലിയത്തച്ചനും റസിഡന്റിനെതിരെ രഹസ്യമായി യുദ്ധത്തിന് തയ്യാറെടുത്തു. മൗറീഷ്യസിലെ ഫ്രഞ്ചുകാരുമായി അവർ ബന്ധപ്പെട്ടു. ഫ്രഞ്ചുകാർ സഹായം വാഗ്ദാനം ചെയ്തു.

1808 ഡിസംബർ 18. അന്ന് കൊച്ചിയിൽ റസിഡന്റിനു നേരെ വധശ്രമം നടന്നു. ഇംഗ്ലീഷ് കപ്പലിൽ രഹസ്യമായി റസിഡന്റ് മെക്കാളെ രക്ഷപ്പെട്ടു. കലാപകാരികൾ കൊച്ചിയിലെ ജയിൽ ആക്രമിച്ച് തടവുകാരെ മോചിപ്പിച്ചു.

1809 ജനുവരി 11. വേലുത്തമ്പി ദളവ കുണ്ടറയിൽ നടത്തിയ വിളംബരം കേട്ട് ജനങ്ങൾ കമ്പനിക്കെതിരെ ഇളകിമറിഞ്ഞു. എട്ടു ദിവസം കഴിഞ്ഞപ്പോൾ തിരുവിതാംകൂർ, കൊച്ചി സേനകൾ ഇംഗ്ലീഷുകാർക്കു നേരെ പരസ്യമായി യുദ്ധം തുടങ്ങി.

ഈ സമയത്ത് ആരുവാമൊഴിയിലൂടെ കമ്പനി സൈന്യം കേണൽ ലീഗറുടെ നേതൃത്വത്തിൽ തിരുവനന്തപുരം ലക്ഷ്യമാക്കി നീങ്ങുകയായിരുന്നു. പിന്നീട് തന്ത്രപ്രധാനമായ സ്ഥാനങ്ങൾ കമ്പനിപ്പട്ടാളത്തിന്റെ പിടിയിലായി. ബാലരാമ വർമ്മ മഹാരാജാവ് കമ്പനിയോട് സഹായം അഭ്യർത്ഥിച്ചു.

മണ്ണടി ക്ഷേത്രത്തിലെ പോററിയുടെ വസതിയിൽ അഭയം പ്രാപിച്ച വേലുത്തമ്പിയെ കമ്പനി പട്ടാളം വളഞ്ഞു; അഭിമാനിയായ അദ്ദേഹം ആത്മഹത്യ ചെയ്തു. തമ്പിയുടെ മൃതദേഹം തിരുവനന്തപുരത്ത് കൊണ്ടുവന്ന ഇംഗ്ലീഷുകാർ കണ്ണമ്മൂല കുന്നിൽ തൂക്കിലേററി. അദ്ദേഹത്തിന്റെ ഭവനം തട്ടിനിരത്തി. ബന്ധുക്കളെ നാട് കടത്തി. പാലിയത്തച്ചനെ മദിരാശിയിലേക്ക് നാടുകടത്തി. അങ്ങനെ തിരുവിതാംകൂറും കൊച്ചിയും ഇംഗ്ലീഷുകാർക്ക് പൂർണ്ണമായി അമർന്നു. *ബ്രിട്ടീഷ് റസിഡന്റിന്റെ അനുമതി കൂടാതെ തിരിയാനും പിരിയാനും മറിയാനും നിവൃത്തിയില്ലാത്ത പാവരാജാക്കന്മാരായി അവർ അധഃപതിച്ചു.* [5]

1810-ൽ ബാലരാമവർമ്മ നാടുനീങ്ങി.

ഇനിയുള്ള 19 വർഷം തിരുവിതാംകൂറിൽ വനിതാഭരണമാണ്. രാജകുടുംബത്തിൽ ആൺ അവകാശികളില്ലാത്തതിനാൽ ആദ്യം റാണി ഗൗരി ലക്ഷ്മി ഭായിയും പിന്നീട് അവരുടെ 13 വയസ്സുള്ള സഹോദരി റാണി പാർവതിഭായിയും രാജ്യം ഭരിച്ചു. റസിഡന്റ് കേണൽ മൺറോ ആയിരുന്നു ദിവാൻ. ആദ്യത്തെ വനിതാ ഭരണം പോലെ തന്നെ ആദ്യത്തെ യൂറോപ്യൻ ദിവാനും ഈ കാലഘട്ടത്തിന്റെ പ്രത്യേകത യായിരുന്നു. ഭരണത്തെ ആധുനികീകരിക്കുന്നതിലും സെക്രട്ടറിയേററ് ഭരണസമ്പ്രദായം ആവിഷ്ക്കരിച്ചതിലും മൺറോയുടെ പങ്ക് വലുതാണ്.

ചരിത്രത്തിലെ ആവർത്തനം പോലെ ശ്രീ ചിത്തിര തിരുനാൾ ബാലരാമവർമ്മയ്ക്ക് പ്രായം തികയാത്തതിനാൽ വലിയമ്മ മഹാറാണി സേതുലക്ഷ്മീഭായി റീജന്റ് ആയി രാജ്യം ഭരിച്ചു. വലിയമ്മയിൽ നിന്നാണ് ശ്രീചിത്തിര തിരുനാൾ പത്തൊൻപതാം വയസ്സിൽ അധികാരം ഏററു വാങ്ങിയത്.

## കുറിപ്പുകളും പ്രമാണങ്ങളും

1. വിശ്വചരിത്രാവലോകം - പണ്ഡിററ് ജവഹർലാൽ നെഹ്റു. (മാതൃഭൂമി) 1970-പേജ്-436)
2. മലബാർ മാനുവൽ - വില്യം ലോഗൻ (മാതൃഭൂമി പേജ് 451)
3. തിരുവിതാംകൂർ ചരിത്രം - പി. ശങ്കുണ്ണിമേനോൻ (കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്)
4. പഴശ്ശി സമരങ്ങൾ - 1988 ഡോ. കെ.കെ.എൻ. കുറുപ്പ് (കേരളഭാഷാ ഇൻസ്റ്റിററ്യൂട്ട്)
5. കേരളചരിത്രം: മാർക്സിസ്റ്റ് വീക്ഷണത്തിൽ - ഇ.എം.എസ്സ്. നമ്പൂതിരിപ്പാട് (ചിന്ത പബ്ളിഷേഴ്സ്)

●



3

# പള്ളിമണികളും വെടിശബ്ദവും വിളംബരം ചെയ്ത രാജജനനം

1991 ജൂലൈ 20.

സമയം 8.

മേത്തൻമണി വീണ്ടും ശബ്ദിക്കുന്നു.

രംഗവിലാസം കൊട്ടാരത്തിനുമുമ്പിൽ വീണ്ടും ആൾക്കൂട്ടം.

അന്തരീക്ഷം കറുത്തിരുണ്ടു; മഴ പെയ്യുന്ന ലക്ഷണമുണ്ട്. എങ്കിലും ജനം പിരിഞ്ഞുപോകാൻ തയ്യാറാകുന്നില്ല. അവർക്ക് അവസാനമായി പൊന്നുതമ്പുരാനെ കാണണം; അതിനുവേണ്ടി പ്രഭാതകർമ്മങ്ങൾ ഉപേക്ഷിച്ച് നിൽക്കുകയാണ്.

കുലശേഖര പെരുമാൾ, മന്നേസുൽത്താൻ മഹാരാജ രാമരാജ ബഹദൂർ' എന്നീ ബിരുദങ്ങൾ അവസാനമായി ഉപയോഗിച്ച തിരുവിതാംകൂർ രാജാവാണ് ശ്രീചിത്തിര തിരുനാൾ. ഇന്ന് രാജ്യങ്ങൾ പോയി; അതിർത്തികൾ മാറി. പക്ഷേ രാജകുടുംബം നടത്തുന്ന ചടങ്ങുകളിൽ

ഇന്നലെകളിൽ നിലനിന്ന രാജ്യങ്ങളുടെയും അവ നടത്തിയിട്ടുള്ള കരാറുകളുടെയും തെളിവുകൾ നിലനിൽക്കുന്നു. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ ആറാട്ടിന് ഏററവും മുമ്പിൽ പട്ടാണിവേഷം ധരിച്ച ഒരാൾ, ആനപ്പുറത്ത് എഴുന്നള്ളിക്കുന്ന പച്ചക്കൊടി, കർണാട്ടിക് നവാബും തിരുവിതാംകൂറുമായിട്ടുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു.

*അനാദികാലം മുതൽ ഹിന്ദുമതത്തിന്റെ മുഖ്യകേന്ദ്രമായിട്ടാണ് തിരുവിതാംകൂർ പ്രസിദ്ധമായിരുന്നത്. അവയോടൊപ്പം അന്ധ വിശ്വാസവും അവയുടെ പാരമ്യതയിൽ നിലനിന്നിരുന്നു. യൂറോപ്യൻ പൗരന്മാരെ താണജാതിക്കാരായിട്ടാണ് ഗണിച്ചിരുന്നത്..... ഉയർന്ന ജാതിയിൽപ്പെട്ട ബ്രാഹ്മണരോ ക്ഷത്രിയരോ തീണ്ടൽ പേടിച്ച് അവരുടെ സമീപത്തു പോലും പോയിരുന്നില്ല.1*

ഈ അന്ധവിശ്വാസത്തിന് ആദ്യം മാററം വരുത്തിയത് റാണി ഗൗരിലക്ഷ്മിഭായി ആയിരുന്നു. ബാലരാമവർമ്മയ്ക്കു ശേഷം അധി കാരത്തിൽ വന്ന അവർ അന്ധവിശ്വാസികളുടെയും ബ്രാഹ്മണരുടെയും എതിർപ്പിനെ വകവെയ്ക്കാതെ യൂറോപ്യൻ ഉദ്യോഗസ്ഥന്മാരുമായി പൊതുപരിപാടികളിൽ പങ്കെടുത്തു. മാമൂലുകൾക്കു നേരെയുണ്ടായ ഈ വെല്ലുവിളി പലരേയും ക്ഷുഭിതരാക്കിയെങ്കിലും റാണി തളർന്നില്ല.

1813 ഏപ്രിൽ 16-നാണ് റാണി ഗൗരി ലക്ഷ്മിഭായി സ്വാതി തിരുനാളിനെ പ്രസവിച്ചത്. ഗർഭത്തിലായിരുന്നപ്പോൾ തന്നെ രാജ്യാ വകാശിയായതിനാൽ അദ്ദേഹത്തെ 'ഗർഭശ്രീമാൻ' എന്നുവിളിച്ചിരുന്നു. ആറുമാസം കഴിയുന്നതിന് മുമ്പ് ഈസ്റ്റ് ഇന്ത്യാ കമ്പനി സ്വാതി തിരുനാളിനെ രാജാവായി പ്രഖ്യാപിച്ചു.

നെപ്പോളിയനെ തോൽപ്പിച്ച വാട്ടർലൂ യുദ്ധം- 1815-ൽ; ആ വർഷം റാണി മറെറാരു കുമാരനെ കൂടി പ്രസവിച്ചു. ഇദ്ദേഹമാണ് ഉത്രം തിരുനാൾ. രണ്ടു മാസം കഴിഞ്ഞപ്പോൾ റാണി നാടു നീങ്ങി. അന്ന് സ്വാതിതിരുനാളിന് രണ്ടു വയസ്സേ ഉണ്ടായിരുന്നുള്ളു. ഇതേ തുടർന്ന് ലക്ഷ്മിഭായിയുടെ സഹോദരി ഗൗരി പാർവതിഭായി റീജന്റായി അധി കാരമേററു. അന്ന് അവർക്ക് 13 വയസ്സാണ് പ്രായം.

ശാസ്ത്രം വളരുന്ന കാലം; ഒപ്പം തിരുവിതാംകൂറിൽ സർവകലാ വല്ലഭനായി ഒരു രാജകുമാരനും വളരുന്നു. സ്വാതിതിരുനാളിന്റെ വിദ്യാഭ്യാസത്തിൽ ചെറിയമ്മ മാത്രമല്ല, ഈസ്റ്റ് ഇന്ത്യാകമ്പനിയും ബദ്ധശ്രദ്ധരായിരുന്നു.

നാടുകടത്തപ്പെട്ട ശേഷം സെന്റ് ഹെലീന ദ്വീപിൽ നരക ജീവിതം നയിച്ച നെപ്പോളിയൻ 1821 മേയ് മാസത്തിൽ മരണത്തെ പൂകി. യൂറോപ്പിലെ രാജാക്കന്മാരുടെയും ചക്രവർത്തിമാരുടെയും കിരീടങ്ങളെ

കിടിലം കൊള്ളിച്ച ആ ധീരനും മറഞ്ഞപ്പോൾ ഇംഗ്ലീഷുകാർക്ക് പിന്നെ ഒന്നും ഭയപ്പെടാനില്ലാതെയായി. അവർ ശക്തിയോടെ ഇന്ത്യ വിഴുങ്ങുന്നു. മറാത്താശക്തി നിലംപരിശായി. പഞ്ചാബിൽ രൺജിത്സിംഗ് മാത്രം അപ്പോഴും നിലനിന്നു.

സഹസ്രാബ്ദങ്ങളായി നിലനിന്നിരുന്ന ഇന്ത്യൻ സമൂഹത്തിൽ ഉരുൾപൊട്ടൽ. പുതിയ പരിഷ്കാരങ്ങൾ, പുതിയ സംസ്ക്കാരങ്ങളുള്ള അധികാരികൾ. പാശ്ചാത്യ- പൗരസ്ത്യ പരിഷ്കാരങ്ങൾക്കു മുമ്പിൽ പകച്ചു നിൽക്കുന്ന ഇന്ത്യൻ ജനത. ശാസ്ത്രവും അന്ധവിശ്വാസവും പരസ്പരം ഏറ്റുമുട്ടുന്നു.

ഇംഗ്ലീഷുകാർ ഇന്ത്യയിൽ വൻ ശക്തിയായി ഉയരുന്നു. അവർ മുന്നേറിയപ്പോൾ അവരുടെ ഭാഷയും സംസ്കാരവും കോളനികളിൽ കടന്നുചെന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം ഇന്ത്യൻ സമൂഹങ്ങളിൽ മാററത്തിന്റെ വിത്ത് വിതയ്ക്കുന്നു. രാഷ്ട്രീയം, വിദ്യാഭ്യാസം, മതം, സമുദായ പരിഷ്കാരം, പത്രപ്രവർത്തനം എന്നീ രംഗങ്ങളിലെല്ലാം പുതിയ മാനങ്ങൾ നൽകിക്കൊണ്ട് ബംഗാളിൽ ഉജ്ജ്വലമായൊരു ശബ്ദം അപ്പോൾ ഉയർന്നു. അത് രാജാ റാംമോഹൻ റോയിയുടേതായിരുന്നു. നവോത്ഥാനത്തിന്റെ കൊടുങ്കാററ് സൃഷ്ടിച്ചുകൊണ്ട് റോയി കൽക്കട്ടയിൽ ബ്രഹ്മസമാജം സ്ഥാപിക്കുമ്പോൾ (1828) സ്വാതി തിരുനാളിന് 15 വയസ്സേയുള്ളു. വിധവകളെ ഭർത്താവിന്റെ ശവശരീരത്തോടൊപ്പം ദഹിപ്പിച്ചിരുന്ന കൊടുംക്രൂരമായ 'സതി'യെ ദൈവിക പരിവേഷം നൽകി താലോലിച്ചു നിറുത്തിയിരുന്ന ആചാരത്തിനെതിരായ പ്രക്ഷോഭരംഗത്താണ് മോഹൻ റോയി അപ്പോൾ. റോയിയുടെ പ്രവർത്തനങ്ങൾ ഹിന്ദു യാഥാസ്ഥിതികരെ രോഷാകുലരാക്കി. അവരുടെ കണ്ണുകൾ ചുവന്നു; ചുണ്ട് വിറച്ചു. പക്ഷെ റോയി ഭയന്നില്ല. റോയി നയിച്ച നവീകരണപ്രസ്ഥാനം അനേകരെ ആകർഷിച്ചു. അവസാനം ഗവർണർ ജനറൽ വില്യം ബെന്റിക് 'സതി' എന്ന ക്രൂരമായ ആചാരം നിറുത്തിക്കൊണ്ട് 1829- ൽ ഉത്തരവ് പുറപ്പെടുവിച്ചു. അതേ വർഷമാണ് സ്വാതി തിരുനാൾ തിരുവിതാംകൂറിന്റെ അധികാരം ഏറെറടുത്തത്. അന്ന് മോഹൻ റോയിക്ക് 57-ഉം സ്വാതിക്ക് 16-ഉം ആയിരുന്നു പ്രായം. സ്വാതി മോഹൻ റോയിയെപ്പററി കേട്ടിരുന്നോ എന്നറിയില്ല. എങ്കിലും ഇവരുടെ പ്രവർത്തനങ്ങൾക്ക് സാദൃശ്യമുണ്ട്. യൂറോപ്പിലെ പുരോഗതിയുടെ കുതിച്ചോട്ടത്തിൽ രണ്ടുപേരും ആകൃഷ്ടരായിരുന്നു. അന്ധവിശ്വാസങ്ങളെ അകററി ഒരു നവസമൂഹം കെട്ടിപ്പടുക്കാൻ ഇരുവരും വെമ്പൽ കൊണ്ടിരുന്നു. തിരുവിതാംകൂറിലെ ചില പ്രാകൃതമായ ശിക്ഷാരീതികൾ നിർത്തലാക്കിയപ്പോൾ, രാജാ റാം മോഹൻ റോയിക്ക് എതിരേ ഉണ്ടായ എതിർപ്പ് സ്വാതിക്ക് എതിരേയും

ഉണ്ടായി. അദ്ദേഹം പ്രായം കുറഞ്ഞ രാജാവായിരുന്നുവെങ്കിലും പുത്തൻ സംസ്കാരവും നവീന വിദ്യാഭ്യാസവും ലഭിച്ച ആദ്യത്തെ രാജകുമാരനായിരുന്നു. പടിഞ്ഞാറിന്റേയും കിഴക്കിന്റേയും മാററങ്ങൾ അദ്ദേഹം മനസ്സിലാക്കിയിരുന്നു. അതുകൊണ്ട് തന്നെയാണ് സ്വാതി യുടെ ഭരണം പരിഷ്ക്കാരങ്ങളുടെ വസന്തോത്സവമായത്.

കുററകൃത്യങ്ങൾ തെളിയിക്കാൻ ശുചീന്ദ്രം ക്ഷേത്രത്തിനു മുമ്പിൽ തിളച്ച എണ്ണയിൽ കൈ മുക്കുന്ന പ്രാകൃതമായ ആചാരം സ്വാതി തിരുനാൾ നിർത്തി. പെററി സിവിൽ കേസുകളും പോലീസ് കേസുകളും കേൾക്കാൻ മുൻസിഫ് കോടതി സ്ഥാപിച്ചു. ബ്രിട്ടീഷ് ഇന്ത്യയുടെ മാതൃകയിൽ നിയമസംഹിത ക്രോഡീകരിച്ച് നീതിന്യായ വകുപ്പ് പരിഷ്ക്കരിച്ചു. ഇംഗ്ലീഷ് വിദ്യാഭ്യാസം ഏർപ്പെടുത്തി. തലസ്ഥാനത്ത് മൃഗശാലയും നക്ഷത്രബംഗ്ലാവും സർക്കാർ അച്ചു കൂടവും പബ്ളിക്ക് ലൈബ്രറിയും സ്ഥാപിച്ചു. എഞ്ചിനീയറിംഗ്, കൃഷി തുടങ്ങിയ പുതിയ വകുപ്പുകൾ രൂപംകൊണ്ടു. പരിചയ സമ്പന്നരായ ഇംഗ്ലീഷുകാർ ഇതിന്റെയെല്ലാം മേധാവികളായി. നികുതി സമ്പ്രദായം പരിഷ്ക്കരിക്കപ്പെട്ടു.

ബഹുഭാഷാ പണ്ഡിതനും സംഗീതജ്ഞനും ഗാനരചയിതാവുമായ സ്വാതി തിരുനാളിന്റെ ഭരണകാലം കലകളുടെയും സാഹിത്യത്തി ന്റെയും പൂക്കാലമായിരുന്നു. അന്യനാടുകളിൽ നിന്നും നൂറുകണക്കിന് കലാകാരന്മാർ തിരുവിതാംകൂറിലെത്തി. അക്കാലത്ത് പഞ്ചാബിലെ രൺജിത്സിംഗിന്റെ കൊട്ടാരത്തിൽ നിന്നും സ്വാതി തിരുനാളിനെ മുഖം കാണിക്കാൻ എത്തിയവരിൽ ശങ്കരനാഥ ജ്യോത്സ്യനും ഉൾപ്പെടുന്നു. മലബാറുകാരനായ അദ്ദേഹം രൺജിത്സിംഗിന്റെ പണ്ഡിതസദസ്സിലെ പ്രധാനിയായിരുന്നു. ശങ്കരനാഥ് ജ്യോത്സ്യനെ സ്വാതി ജഡ്ജിയായി നിയമിച്ചു. മലയാളത്തിന് വ്യാകരണം എഴുതിയ പിററ് സായിപ്പിനും മലയാളം-ഇംഗ്ലീഷ് നിഘണ്ടു നിർമ്മിച്ച ബെയിലിക്കും സ്വാതി സമ്മാ നങ്ങൾ നൽകി. പക്ഷെ അദ്ദേഹത്തിന്റെ സ്വതന്ത്ര ചിന്താഗതി, പരിഷ്കാരങ്ങൾക്കു വേണ്ടിയുള്ള വെമ്പൽ, കലയോടും കലാകാരൻ മാരോടുമുള്ള അഭിനിവേശം തുടങ്ങിയവ ഇംഗ്ലീഷ്കാർക്ക് അത്ര ദഹിച്ചില്ല. തിരുവിതാംകൂർ റസിഡന്റ് ജനറൽ കല്ലൻ സ്വാതിയുടെ പ്രവർത്തനങ്ങളിൽ ഇടങ്കോലിടാൻ തുടങ്ങി. ഈ സ്വരച്ചേർച്ചയില്ലായ്മ അനുദിനം വളർന്നു. സ്വാതിയുടെ മനസ്സമാധാനം നഷ്ടപ്പെട്ടു. അദ്ദേഹം രാജ്യകാര്യങ്ങളിൽ താല്പര്യം കാണിക്കാതെയായി. അവസാനം റസിഡന്റിന്റെ നടപടികളെക്കുറിച്ച് നീറുന്ന ഹൃദയത്തോടെ സ്വാതി മദിരാശി ഗവർണർ ട്വീഡിലിന് കത്തയച്ചു.

*കീഴ്‌വഴക്കത്തിന് വിരുദ്ധമായി റസിഡന്റ് എന്റെ കൊട്ടാരം കാര്യങ്ങളിലും സർക്കാർ നടപടികളിലും ഇടപെടുന്നതിനെതിരായി നടത്തിവരുന്ന കഠിനയത്നത്തിൽ എന്റെ മനസ്സിലുണ്ടാകുന്ന അവ്യാഖ്യേയമായ പീഡനങ്ങൾ എന്നെ താങ്കളുടെ സംരക്ഷണവും പിന്തുണയും ആവശ്യമായ ഘട്ടത്തിലേക്ക് ഉണ്ടാകണമെന്ന് അഭ്യർത്ഥിക്കാൻ തക്ക നിർബന്ധ സാഹചര്യത്തിലേക്ക് കൊണ്ടെത്തിച്ചിരിക്കുന്നു.* [2]

അദ്ദേഹം പരാതിയിൽ പറഞ്ഞു.

താൻ പത്മനാഭസ്വാമിയുടെ അല്ല, കമ്പനിയുടെ അടിമ രാജാവാണെന്ന ബോധം സ്വാതിക്ക് ഉണ്ടായി. പിന്നീട് ഭരണം എങ്ങനെയെങ്കിലും വലിച്ചെറിഞ്ഞ് സ്വതന്ത്രനായി നടക്കാൻ അദ്ദേഹം ആഗ്രഹിച്ചു. പക്ഷെ ചിററയുടെ നിർബ്ബന്ധം കാരണം സ്ഥാനത്യാഗത്തിൽ നിന്ന് അദ്ദേഹം പിന്തിരിഞ്ഞു. എങ്കിലും കൂട്ടിനകത്തടച്ച വാനമ്പാടിയെപ്പോലെ അദ്ദേഹം കൊട്ടാരത്തിനകത്ത് കഴിച്ചുകൂട്ടി. ക്രമേണ ആരോഗ്യം നശിച്ചു. മാനസിക ക്ഷീണവും ആരോഗ്യ തകർച്ചയും കൊണ്ട് അദ്ദേഹം വിഷമിച്ചു. 1846 ഡിസംബർ 25-ന് സ്വാതി എന്ന ദിവ്യജ്യോതിസ്സ് അസ്തമിച്ചു. പിറന്നപ്പോഴേ രാജാവും രാജാക്കന്മാരിൽ സർവ്വ കലാവല്ലഭനുമായ സ്വാതി തിരുനാളിന്റെ ജീവിതം പൂർണ്ണമായി വികസിക്കുന്നതിനുമുമ്പ് കരിഞ്ഞ പൂവു പോലെയോ പാടിത്തീരാത്ത മനോഹരമായ ഗാനം പോലെയോ അവസാനിച്ചു.

*തിരുവിതാംകൂറിന്റെ നീണ്ട ചരിത്രത്തിൽ മൗലിക പ്രതിഭ, ഭരണനൈപുണ്യം, സമകാലീനത, ലോകത്തെക്കുറിച്ചുള്ള ബോധം മുതലായവകൊണ്ട് അനുഗൃഹീതമായവർ സ്വാതി തിരുനാളിനെപ്പോലെ വേറൊരാളെ ചൂണ്ടിക്കാണിക്കാനാവില്ല.* 3

സ്വാതിതിരുനാൾ മരിക്കുന്നതിന് എട്ടുവർഷം മുമ്പാണ് പഞ്ചാബ് സിംഹം രാജാ രൺജിത്സിംഗ് ലോകത്തോട് വിടപറഞ്ഞത്. അതിനുശേഷം ഇംഗ്ലീഷുകാരും സിഖുകാരും തമ്മിൽ യുദ്ധം നടന്നു. രണ്ടാം ആംഗ്ലോ-സിഖ് യുദ്ധത്തിൽ സിഖ് ശക്തി നിലംപരിശായി. യുദ്ധപരിഹാരത്തിന് ഗത്യന്തരമില്ലാതെ സിഖുകാർ കാശ്മീർ ജമ്മു രാജാവിനു വിററു. അങ്ങനെ 'ജമ്മു കാശ്മീർ' എന്ന പുതിയ നാട്ടുരാജ്യം രൂപം കൊണ്ടു. കച്ചവടത്തിനെത്തിയ ഒരു കമ്പനിക്കു കീഴെ ഇന്ത്യയുടെ അധികാരം അമർന്നു. അങ്ങനെ ഭാരതം' ആദ്യമായി ഒരു വിദേശ രാഷ്ട്രത്തിന്റെ ഉപഭൂഖണ്ഡമായി.

തിരുവിതാംകൂറിനെപ്പോലെ അല്ലെങ്കിലും ചെറിയ തോതിലുള്ള മാററങ്ങൾ സ്വാതി തിരുനാളിന്റെ കാലഘട്ടത്തിൽ മലബാറിലും കൊച്ചിയിലും ഉണ്ടായി. കൊച്ചിയിൽ അടിമകളെ യജമാനന്മാർ ദണ്ഡി

ക്കുന്നത് നിരോധിച്ചു; കണ്ടെഴുത്ത് പൂർത്തിയാക്കി; നീതി നിർവഹണം പരിഷ്ക്കരിച്ചു; കൃഷിവകുപ്പിന്റെ പ്രവർത്തനം തുടങ്ങി; പുതിയ സ്കൂളുകൾ തുടങ്ങി. കൊച്ചിയിലെ ഇന്നത്തെ മഹാരാജാസ് കോളേജ് അന്ന് എലിമെന്ററി ഇംഗ്ലീഷ് സ്കൂളായിട്ടാണ് ആരംഭിച്ചത്.

മദിരാശി സർക്കാരിന്റെ കീഴിൽ ഇംഗ്ലീഷുകാർ നേരിട്ടു ഭരിച്ചിരുന്ന പ്രദേശമാണ് മലബാർ. റോഡുകളുടെയും തോട്ടങ്ങളുടെയും വികസനമാണ് ഇക്കാലത്തെ മലബാറിന്റെ പ്രത്യേകത. 'ബാസൽമിഷ'ന്റെ പ്രവർത്തനം മലബാറിലെ സാമൂഹിക-വ്യാവസായിക രംഗത്ത് മാററങ്ങൾ സൃഷ്ടിച്ചു. മലബാറിൽ ആദ്യം എത്തിയ യൂറോപ്യൻ നിക്ഷേപം ബാസൽമിഷന്റേതായിരുന്നുവെന്ന് പറയുന്നതിൽ തെററില്ല. 1815-ൽ സ്വിററ്സർലണ്ടിൽ ആരംഭിച്ച ബാസൽമിഷന്റെ പ്രധാന ഘടകമായിരുന്നു 'മിഷൻസ് ഹാൻഡൽസ് ഗെസൽ ഷാഫ്ററ്' അഥവാ മിഷൻ ട്രേഡിങ്ങ് കമ്പനി. മലബാറിൽ പലേടത്തും പ്രാഥമിക സ്കൂളുകളും ഹൈസ്കൂളുകളും ആരംഭിക്കുന്നതിൽ മിഷൻ പ്രധാന പങ്കുവഹിച്ചു. ഏതാണ്ട് 1839-ൽ ബാസൽ മിഷനറിയായ ഡോ. ഹെർമ്മൻ ഗുണ്ടർട്ട് തലശ്ശേരിയിലെ നെട്ടൂരിലെത്തി അവിടെ ഒരു പ്രാഥമിക വിദ്യാലയം സ്ഥാപിച്ചു. പിന്നീട് കോഴിക്കോട്ടും കല്ലായിയിലും മിഷൻ സ്കൂൾ സ്ഥാപിച്ചു. കോഴിക്കോട്ടെ സ്കൂളാണ് മലബാർ ക്രിസ്ത്യൻ കോളേജായി ഉയർന്നത്.

സ്വാതി തിരുനാളിനു ശേഷം 32 കാരനായ അനുജൻ ഉത്രം തിരുനാൾ രാജാവായി. അടുത്ത വർഷം യൂറോപ്പിലെങ്ങും വിപ്ലവങ്ങളുടെ ഘോഷയാത്രയായിരുന്നു. ഫ്രാൻസിലെ ലൂയി ഫിലിപ്പിനും ഓസ്ട്രിയയിലെ ബിസ്മാർക്കിനും അധികാരം നഷ്ടപ്പെട്ടു. ഇററലിയും വെനീസും ഹംഗറിയും ഓസ്ട്രിയൻ നുകത്തിൽ നിന്നും മോചനം നേടി. കണ്ണഞ്ചിക്കുന്ന വിജയങ്ങളുമായി മുന്നോട്ടു പോയ ലോക മുതലാളിത്തത്തിന് ഞെട്ടലുണ്ടാക്കുന്ന ഒരു ശബ്ദമുയരുന്നു.

*സർവ്വ രാജ്യതൊഴിലാളികളേ സംഘടിക്കുവിൻ; നിങ്ങൾക്ക് നഷ്ടപ്പെടാൻ ചങ്ങലകൾ മാത്രം; കിട്ടാനുള്ളത് ലോകം.*

അത് കാറൽ മാർക്സിന്റേയും എംഗൽസിന്റേയും ശബ്ദമായിരുന്നു. ഉത്രം തിരുനാൾ അധികാരമേററ് ഒരു വർഷം കഴിഞ്ഞപ്പോഴാണ് 'കമ്മ്യൂണിസ്റ്റ് മാനിഫെസ്റേറാ' പ്രസിദ്ധീകരിച്ചത്. വ്യവസായ വിപ്ലവം ലോകത്തെയാകെ മാററിമറിച്ച കാലം. സ്വാതി തിരുനാളിന്റെ പരിഷ്കാരങ്ങളുമായിട്ടാണ് ഉത്രം തിരുനാൾ മുന്നോട്ടു പോയത്. ഇംഗ്ലീഷ് ചികിത്സയിൽ അതീവ കമ്പക്കാരനായിരുന്നു അദ്ദേഹം. ഇംഗ്ലീഷ് മരുന്നു വാങ്ങാൻ മദിരാശി, ബോംബേ, ലണ്ടൻ തുടങ്ങിയ സ്ഥലങ്ങളിൽ

ഏജന്റുമാരെ അദ്ദേഹം നിയോഗിച്ചിരുന്നു. തിരുവനന്തപുരത്തെ രാജാസ് പ്രി. സ്കൂളിലെ പെൺകുട്ടികൾക്ക് അദ്ദേഹം പ്രത്യേകം സമ്മാനം ഏർപ്പെടുത്തി. ആലപ്പുഴയിൽ ആദ്യത്തെ പോസ്റ്റോഫീസ്, അവിടെ അമേരിക്കക്കാരന്റെ നേതൃത്വത്തിൽ ആദ്യത്തെ കയർ ഫാക്ടറി തുടങ്ങിയവ സ്ഥാപിച്ചു. സർക്കാരിന്റെ കീഴിലുള്ള അടിമക ളുടെ കുട്ടികൾക്ക് മോചനം നൽകിക്കൊണ്ടുള്ള വിളംബരം പുറപ്പെടു വിച്ചതും തെക്കൻ തിരുവിതാംകൂറിലെ ചാന്നാർ സ്ത്രീകൾക്ക് മാറു മറയ്ക്കാനുള്ള സ്വാതന്ത്ര്യം അനുവദിച്ചതും (1859) ഇദ്ദേഹമാണ്.

ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യത്തിനെതിരെ ആദ്യമായി ഉത്ത രേന്ത്യയിൽ നടന്ന വിപ്ലവം ഉത്രം തിരുനാളിന്റെ കാലത്തായിരുന്നു. ഉത്തരേന്ത്യയിൽ രാജാക്കന്മാരും പട്ടാളക്കാരും കമ്പനിക്കെതിരെ നട ത്തിയ ഈ വിപ്ലവം ബ്രിട്ടീഷ് സാമ്രാജ്യത്തെ പിടിച്ചുകുലുക്കി. അതോടെ ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ നിന്നും ഇന്ത്യൻ ഭരണം ബ്രിട്ടീഷ് ചക്രവർത്തിനി നേരിട്ട് ഏറ്റെടുത്തു. ഗവർണർ ജന റൽ എന്ന പേരുമാറി, വൈസ്രോയിയായി.

അമേരിക്കൻ ഐക്യനാടുകളിൽ പ്രസിഡന്റായി എബ്രഹാം ലിങ്കൺ തിരഞ്ഞെടുക്കപ്പെട്ട (1861) വർഷമാണ് ഉത്രം തിരുനാൾ നാടു നീങ്ങിയത്. അമേരിക്കയിൽ ആഭ്യന്തര കലാപം രൂക്ഷമാകുന്നു; ബ്രിട്ടീഷ് ചക്രവർത്തിനി വിക്ടോറിയയുടെ കിഴീലായ ഇന്ത്യൻ ഭരണത്തിന് പുതിയ ഉത്സാഹത്തിമിർപ്പ്; ഭരണപരിഷ്കാരങ്ങൾ നടപ്പിലാക്കി ബ്രിട്ടീഷ് സർക്കാരിൽ നിന്നും പ്രശംസ പിടിച്ചുപററാൻ രാജാക്കന്മാ രുടെ മത്സരം. പല നാട്ടുരാജ്യങ്ങളിലും ഭരണനിപുണരായ ദിവാൻജി മാർ നിയമിതരായി. ഉത്രം തിരുനാളിനെ പിന്തുടർന്ന് ആയില്യം തിരുനാൾ (1860-1880) തിരുവിതാംകൂർ രാജാവായി. ഇദ്ദേഹത്തെയും അനുജൻ വിശാഖം തിരുനാളിനെയും പഠിപ്പിച്ചിട്ടുള്ള ടി.മാധവറാവു (സർ ടി. മാധവറാവു) ആയിരുന്നു പിന്നീട് ദിവാനായി നിയമിതനായത്. തിരുവിതാംകൂറിനെ ആധുനികവൽക്കരിക്കാൻ മാധവറാവു നൽകിയ സംഭാവനകൾ വളരെ വലുതാണ്.

വിദ്യാസമ്പന്നനും പണ്ഡിതനുമായിരുന്നു ആയില്യം തിരുനാൾ. കാലത്തിനൊത്തുയരാനും ഇന്നലെകളുടെ അകത്തളങ്ങളിൽ നിന്നും പുറത്തുകടക്കാനും അദ്ദേഹം പലപ്പോഴും ശ്രമിച്ചുനോക്കിയിട്ടുണ്ട്. പക്ഷെ പാരമ്പര്യമായ പലതിൽനിന്നും പെട്ടെന്ന് വിമുക്തനാകാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടില്ലെന്ന് രേഖകൾ തെളിയിക്കുന്നു. എങ്കിലും രാജ്യത്തെ പുരോഗതിയുടെ പാതയിലേക്ക് നയിക്കാനും പുതിയ ഭരണ സമ്പ്രദായങ്ങൾ പരീക്ഷിക്കാനും അദ്ദേഹം തൽപ്പരനായിരുന്നു.

വിദ്യാഭ്യാസം, ആതുരശുശ്രൂഷ, മരാമത്ത്, വാണിജ്യം, കൃഷി എന്നിവയ്ക്ക് ഈ കാലത്ത് ഉണ്ടായ പുരോഗതി അത്ഭുതാവഹമാണ്. മഹാരാജാസ് കോളേജ് (ഇന്നത്തെ യൂണിവേഴ്സിററി കോളേജ്), സെക്രട്ടറിയേററ്, ജനറൽ ആശുപത്രി എന്നിവ സ്ഥാപിച്ചതും ഇദ്ദേഹത്തിന്റെ കാലത്താണ്. 1865-ലെ പണ്ടാരപാട്ട വിളംബരം വിപ്ലവകരമായ മാററത്തിന്റെ ശംഖൊലിയായിരുന്നു. ദിവാൻ മാധവറാവു ആയിരുന്നു ഇതിന്റെ പിന്നിലെ ശക്തി. ഈ വിളംബരം വഴി പണ്ടാരപാട്ട വസ്തുക്കൾ (സർക്കാർ വസ്തുക്കൾ) തലമുറകളായി അനുഭവിക്കാനും കൈമാററം ചെയ്യാനും അനുവാദം ലഭിച്ചു. രണ്ടു വർഷത്തിനുശേഷം ജന്മി-കുടിയാൻ വിളംബരം പുറപ്പെടുവിച്ചപ്പോൾ വസ്തുക്കളിൽ കുടിയാനുള്ള അവകാശത്തിന് സ്ഥിരത കിട്ടി. തറവാടുകൾ ഭാഗം വെക്കാനും വസ്തുക്കൾ വിററ് പഠിക്കാനും വസ്തു വാങ്ങി തോട്ടങ്ങളുണ്ടാക്കാനും അതോടെ തുടക്കം കുറിച്ചു. ഇത് സാമൂഹിക-രാഷ്ട്രീയ മണ്ഡലത്തിൽ ദൂരവ്യാപകമായ മാററങ്ങളുണ്ടാക്കി.

സർക്കാർ അഞ്ചൽ പൊതുജനങ്ങൾക്ക് തുറന്നു കൊടുത്തതും അനേകം ഇംഗ്ലീഷ്-മലയാളം സ്കൂളുകൾ തുടങ്ങിയതും തിരുവനന്തപുരത്ത് ഭ്രാന്താശുപത്രി സ്ഥാപിച്ചതും ഇക്കാലത്താണ്. സർ. ടി. മാധവറാവുവിന് ശേഷം ശേഷയ്യാ ശാസ്ത്രി ദിവാനായി. ഇദ്ദേഹമാണ് 1875-ൽ വർക്കല തുരങ്കം തുറന്നത്. 1874-ൽ തലസ്ഥാനത്ത് ലോ കോളേജ് ആരംഭിച്ചു. ശാസ്ത്രിക്കു ശേഷം എ. നാണുപിള്ള ദിവാനായി. പുനലൂരിൽ തൂക്കുപാലം പണിഞ്ഞതും തലസ്ഥാനനഗരിയുടെ ശുചീകരണത്തിന് പുതിയ ചട്ടങ്ങളുണ്ടാക്കിയതും ഇദ്ദേഹത്തിന്റെ ഭരണകാലത്താണ്.

1880-ൽ ആയില്യം തിരുനാൾ നാടു നീങ്ങി. പിന്നീട് അനുജൻ വിശാഖം തിരുനാൾ (1880 - 1885) രാജാവായി. ഭരണത്തിന്റെ എല്ലാ തലത്തിലും ഒന്നുപോലെ ശ്രദ്ധിച്ച രാജാവായിരുന്നു അദ്ദേഹം. കൃഷി, ചരിത്രം, സാഹിത്യം എന്നിവയിൽ അതീവ തൽപ്പരനായ ഇദ്ദേഹമാണ് 'മരച്ചീനി' കൃഷി കേരളത്തിൽ ആദ്യമായി പ്രചരിപ്പിച്ചത്. പല കാർഷിക പ്രദർശനങ്ങളിലും താൻ ഉൽപ്പാദിപ്പിക്കുന്ന ഉൽപ്പന്നങ്ങൾ പ്രദർശിപ്പിക്കുക അദ്ദേഹത്തിന്റെ വിനോദം ആയിരുന്നു.

വിശാഖം തിരുനാൾ ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള പത്രങ്ങളിൽ വിജ്ഞാനപ്രദമായ ലേഖനങ്ങളെഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ പാണ്ഡിത്യത്തെ മുൻനിറുത്തി മദിരാശി സർവകലാശാല സെനററിലെ അംഗമായി നിയമിച്ചു. മലബാർ കലക്ടറും പ്രസിദ്ധ ചരിത്രകാരനുമായ വില്യം ലോഗൻ ഇദ്ദേഹത്തിന്റെ ഭരണകാലഘട്ടത്തിൽ തിരുവിതാംകൂറിൽ റസിഡന്റായി പ്രവർത്തിച്ചിരുന്നു (1883). ആയില്യം തിരുനാളി

ന്റെയും അനുജൻ വിശാഖം തിരുനാളിന്റെയും കാലത്ത് കൊട്ടാരത്തിൽ അന്തഃഛിദ്രങ്ങൾ രൂക്ഷമായിരുന്നു. അത് പലപ്പോഴും ഭരണത്തെയും സ്വാധീനിച്ചിരുന്നു. സർ ടി. മാധവറാവു ആയില്യം തിരുനാളിനോട് പിണങ്ങിയാണ് തിരുവിതാംകൂർ വിട്ടത്. അദ്ദേഹത്തിനു വേണ്ടി വാദിച്ച ഇളയരാജാവ് വിശാഖം തിരുനാളും ആയില്യത്തിന്റെ അപ്രീതിക്ക് പാത്രമായി. കേരള കാളിദാസൻ എന്നറിയപ്പെട്ടിരുന്ന കേരളവർമ്മ വലിയ കോയിത്തമ്പുരാനെ ആയില്യം തിരുനാൾ തടവിലാക്കി. ആദ്യം ആലപ്പുഴ കൊട്ടാരത്തിലും പിന്നീട് ഹരിപ്പാട്ട് സ്വഗൃഹത്തിലെ വീട്ടു തടങ്കലിലുമാണ് പാർപ്പിച്ചിരുന്നത്. ഇവിടെവെച്ചാണ് അദ്ദേഹം 'മയൂര സന്ദേശം' രചിച്ചത്. ആയില്യം തിരുനാളിന്റെ ഇഷ്ട പാത്രമായ വിശ്വ വിഖ്യാതനായ ചിത്രകാരൻ രാജാ രവിവർമ്മയോടായിരുന്നു വിശാഖം തിരുനാളിന്റെ ദേഷ്യം.

ഇന്ത്യൻ നാഷണൽ കോൺഗ്രസ് രൂപം കൊണ്ട 1885-ൽ ആയിരുന്നു വിശാഖം തിരുനാൾ നാടുനീങ്ങിയത്. അതിനു രണ്ടുവർഷം മുമ്പ്- 1883 മാർച്ച് 14 ന് - ലോകത്തിന് പുതിയ ദർശനവും തൊഴിലാളി വർഗത്തിന് പുതിയൊരു വിമോചന പാതയും കാട്ടിക്കൊടുത്ത കാറൽ മാർക്സ് അന്ത്യയാത്ര പറഞ്ഞു. അദ്ദേഹം വാരിവിതറിയ വിത്തുകൾ സമൂഹത്തിൽ വളരുകയാണ്. അവ വളർന്ന് പന്തലിക്കുന്നതും ലോക ചരിത്രത്തിന്റെ ഗതിവിഗതികളെ നിയന്ത്രിക്കുന്നതും ലോകം കാണാനിരിക്കുന്നതേയുള്ളൂ.

കാറൽ മാർക്സ് മരിക്കുന്നതിന് ഒരു വർഷം മുമ്പായിരുന്നു ആ സംഭവം. തിരുവിതാംകൂർ ദിവാൻ വെമ്പാകം രാമയ്യരുടെ അഴിമതികൾക്ക് എതിരെ ലേഖനം എഴുതിയതിന്റെ പേരിൽ മഹാരാജാസ് (യൂണിവേഴ്സിററി) കോളേജിൽ നിന്നും ജി. പരമേശ്വരൻ പിള്ള എന്ന വിദ്യാർത്ഥിയെ പുറത്താക്കി. തിരുവിതാംകൂർ വിടാൻ നിർബ്ബന്ധിതനായ അദ്ദേഹം പിന്നീട് മദിരാശി പ്രസിഡൻസി കോളേജിൽ പഠിച്ചു. ഇദ്ദേഹമാണ് പിൽക്കാലത്തെ രാഷ്ട്രീയ ചരിത്രത്തിൽ ബാരിസ്റ്റർ ജി.പി. പിള്ള എന്നറിയപ്പെടുന്ന വ്യക്തി. മഹാത്മാഗാന്ധി ആദരവോടെ തന്റെ ആത്മകഥയിൽ വിവരിച്ചിട്ടുള്ള ജി.പി. പിള്ളയാണ് തിരുവിതാംകൂറിലെ ജനകീയ പ്രക്ഷോഭണങ്ങളുടെ ജനയിതാവ്.

1885-ൽ ശ്രീമൂലം തിരുനാൾ രാജാവായി-പുരോഗതികളുടെയും പ്രക്ഷോഭങ്ങളുടെയും കാലഘട്ടം. പരിഷ്ക്കാരങ്ങളുടെ കൈലാസത്തിലേക്ക് തിരുവിതാംകൂർ ആനയിക്കപ്പെട്ടു. പക്ഷെ പ്രക്ഷോഭങ്ങളുടെ വേലിയേററത്തിൽ ഇന്നലെകളിലെ പല വ്യവസ്ഥിതികളും ആടാൻ തുടങ്ങി. ഇന്ത്യയൊട്ടാകെ രാഷ്ട്രീയാന്തരീക്ഷം കാറും കോളും നിറഞ്ഞ കാലമായിരുന്നു അത്. ശ്രീമൂലം തിരുനാൾ വിദ്യാസമ്പന്ന

നായിരുന്നു; പരിഷ്കാരങ്ങൾ ആഗ്രഹിച്ചിരുന്നു. പക്ഷെ പഴമ തീരെ ഉപേക്ഷിക്കാൻ അദ്ദേഹം മടിച്ചിരുന്നു. ഇതുകാരണം ഒരു കൈയിൽ പരിഷ്കാരങ്ങളും മറുകൈയിൽ പഴമയും പാരമ്പര്യവുമായി അദ്ദേഹം മുന്നോട്ടു പോയി. കൃഷി വകുപ്പ്, മാതൃകാ കൃഷിത്തോട്ടങ്ങൾ, കാർഷിക വായ്പാ പദ്ധതി, സംസ്കൃത കോളേജ്, വനിതാ കോളേജ്, പുരാവസ്തു വകുപ്പ്, പൗരസ്ത്യ ലിഖിത ഗ്രന്ഥാലയം തുടങ്ങിയവ യെല്ലാം സ്ഥാപിച്ചത് ഇദ്ദേഹമായിരുന്നു. വിദ്യാഭ്യാസഡയറക്ടറെ നിയമിച്ച് വിദ്യാഭ്യാസ ചട്ടങ്ങൾ നടപ്പിലാക്കി. അയിത്ത ജാതിയിൽ പെട്ട പെൺകുട്ടികൾക്കും ആൺകുട്ടികൾക്കും സർക്കാർ പള്ളി ക്കൂടത്തിൽ പ്രവേശനം അനുവദിച്ചു. തീവണ്ടി ഗതാഗതത്തിനും സർവകലാശാലയ്ക്കും തുടക്കം കുറിച്ചതും ശ്രീമൂലം തന്നെ. 1888-ൽ ഇന്ത്യൻ നാട്ടുരാജ്യങ്ങളിൽ ആദ്യമായി 'നിയമനിർമ്മാണ സഭ' സ്ഥാപി ച്ചത് അദ്ദേഹത്തെ ഇന്ത്യയൊട്ടാകെ പ്രശസ്തനാക്കി. ജനഹിതം അറിയാൻ 1904 ൽ 'ശ്രീമൂലം തിരുനാൾ 'പോപ്പുലർ അസംബ്ളി' (ശ്രീമൂലം പ്രജാസഭ) ആരംഭിച്ചു. ഇവയാണ് ഇപ്പോഴത്തെ കേരള നിയമസഭയായി പരിണമിച്ചത്. തിരുവിതാംകൂറിൽ ആദ്യമായി റെയിൽവേ ഗതാഗതം തുടങ്ങിയതും ഇദ്ദേഹമാണ്. 1904 നവംബർ 26ന് തിരുനെൽവേലിയിൽനിന്നും തീവണ്ടി കൊല്ലം വരെ എത്തി. 1918 ജനുവരി ഒന്നിന് കൊല്ലം- തിരുവനന്തപുരം (ചാക്ക) റെയിൽ ഗതാഗതം ആരംഭിച്ചു.

വി. രാമയ്യർ, എസ്. ശങ്കരസുബ്ബയ്യർ, കൃഷ്ണസ്വാമി റാവു, വി.പി. മാധവറാവു, എസ്. രാജഗോപാലാചാരി, സർ പി. രാജഗോപാലാചാരി എന്നിവർ ശ്രീമൂലത്തിന്റെ കീഴിൽ ദിവാൻമാരായിരുന്നു. പല ദിവാന്മാരും പ്രഗല്ഭന്മാരായിരുന്നു; ലോക പുരോഗതിയെപ്പററി ഉൾക്കാഴ്ചയുള്ള വരായിരുന്നു. എന്നാൽ അഴിമതിക്കാരും ദുർനടത്തക്കാരും ഉണ്ടായി രുന്നു. ഇതുകാരണം രാജഭരണം പലപ്പോഴും ഉദ്യോഗസ്ഥ മേധാവിത്വ ത്തിന്റെയും സ്തുതിപാഠകരുടെയും കൈയിലമർന്നു-ആകെക്കൂടി നോക്കിയാൽ കാർത്തിക തിരുനാളിനു ശേഷം അധികാരത്തിൽ വന്ന ബാലരാമവർമ്മയുടെ ഭരണകാലത്തെ ഒരു അവസ്ഥയായിരുന്നു.

തിരുവിതാംകൂർ രാജകുടുംബത്തിന് സന്താനങ്ങളില്ലാത്തതിനാൽ ശ്രീമൂലം തിരുനാൾ മഹാരാജാവ് മാവേലിക്കര കൊട്ടാരത്തിൽ നിന്നും രണ്ട് രാജകുമാരിമാരെ ദത്തെടുത്തു. മൂത്ത രാജകുമാരി സേതുലക്ഷ്മി ഭായിയും ഇളയ ആൾ സേതു പാർവതിഭായിയും ആയിരുന്നു. അവർ പ്രായപൂർത്തിയായതോടെ പള്ളിക്കെട്ട് നടത്തി. സേതുലക്ഷ്മി ഭായിയെ രാമവർമ്മ കോയിത്തമ്പുരാനും ഇളയ റാണിയെ കിളിമാനൂർ കൊട്ടാര ത്തിലെ രവിവർമ്മ തമ്പുരാനുമാണ് വിവാഹം കഴിച്ചത്.

1912 നവംബർ 7- അന്ന് നാടാകെ ദീപാവലി ഉത്സവത്തിൽ മുങ്ങി നിൽക്കുന്നു. അപ്പോൾ അന്തരീക്ഷത്തെ പ്രകമ്പനം കൊള്ളിച്ചുകൊണ്ട് സൈന്യത്തിന്റെ ആചാരവെടികളുയർന്നു. തുടർന്ന് അമ്പലങ്ങളിലെയും പള്ളികളിലെയും മണികൾ ശബ്ദിച്ചു. അതെല്ലാം വിളംബരം ചെയ്തത് ആ സംഭവമായിരുന്നു-സേതു പാർവതിഭായി പ്രസവിച്ചു; ചിത്തിരനക്ഷത്രത്തിൽ ജനിച്ച അദ്ദേഹമാണ് തിരുവിതാംകൂറിലെ അടുത്ത അവകാശി.

**പ്രമാണങ്ങളും രേഖകളും**

1. തിരുവിതാംകൂർ ചരിത്രം - പി. ശങ്കുണ്ണിമേനോൻ (കേരളഭാഷാ ഇൻസ്റ്റിററ്യൂട്ട്) പേജ് 296
2. ഗ്രന്ഥാലോകം-ഏപ്രിൽ 1990
3. പി. ഗോവിന്ദപ്പിള്ള (ഗ്രന്ഥാലോകം)ഏപ്രിൽ 1990

•



4

# സമയമായി, എഴുന്നള്ളത്തിന് സമയമായി.....

1991 ജൂലൈ 20.

സമയം 8.55

രംഗവിലാസം കൊട്ടാരത്തിലെ സന്ദർശകർക്കുള്ള പ്രവേശനം നിർത്തിവെച്ചു; രാജാവിനെ കാണാൻ കഴിയാത്തവർ ബഹളം തുടങ്ങി. പോലീസ് അവരെ സമാധാനിപ്പിച്ചു.

അന്ത്യയാത്രയ്ക്കുള്ള ഒരുക്കങ്ങൾ ആരംഭിക്കുന്നു.

നീല വാനുകളുടെ നിര. അതിലെല്ലാം പോലീസാണ്. തോക്കുകളും ബാന്റും. അതുമായി വന്ന പോലീസുകാർ റോഡിന്റെ ഇരുഭാഗത്തും അണിനിരക്കുന്നു.

കൊട്ടാരമുമ്പിലെ ഗൺ കാര്യേജ് പട്ടാളക്കാരും പോലീസുകാരും ചേർന്ന് അലങ്കരിക്കാൻ ആരംഭിച്ചു. ഇതിലാണ് മഹാരാജാവ് അവസാനത്തെ യാത്ര പുറപ്പെട്ടത്. പിച്ചിയും ജമന്തിയും റോസും കൊണ്ട് വളരെ വേഗത്തിൽ ഗൺ കാര്യേജ് പുഷ്പരഥമായി മാറി. ഈ രംഗം നോക്കി നിന്ന ഒരു വൃദ്ധൻ പൊട്ടിക്കരഞ്ഞു. തൊണ്ണൂററി ആറു കഴിഞ്ഞ

അദ്ദേഹത്തെ രണ്ടുബന്ധുക്കൾ താങ്ങിയിട്ടുണ്ട്. വൃദ്ധൻ എന്തോ പറയാൻ ഭാവിക്കുന്നു. പക്ഷെ ചുമ വാക്കുകളെ കുരുക്കി. കൂടെ ഉണ്ടായിരുന്ന ഒരു സ്ത്രീ ഫ്ളാസ്കിൽ നിന്നും ചൂടുവെള്ളം കൊടുത്തു. അതു കുടിച്ചശേഷം വൃദ്ധൻ ചടച്ച ശബ്ദത്തിൽ പറഞ്ഞു.

"അന്ന് പൊന്നുതമ്പുരാനെ കൊണ്ടുവന്നത് ഇതുപോലൊരു പുഷ്പ രഥത്തിലായിരുന്നു". കൊട്ടാര ഉദ്യോഗസ്ഥനായ അച്ഛനോടൊത്ത് ശ്രീചിത്തിര തിരുനാൾ രാജകുമാരന്റെ ചോറൂണ്, 'പടിയേററം' എന്നീ ചടങ്ങുകൾ കണ്ട രംഗമാണ് വൃദ്ധൻ അയവിറക്കിയത്.

ആറാം മാസത്തിലാണ് ശ്രീചിത്തിര തിരുനാൾ രാജകുമാരന്റെ 'ചോറമൃതേത്ത്'നടന്നത്. സ്വാതിതിരുനാൾ മഹാരാജാവിന്റെ ജന്മശതാബ്ദിയും അന്നായിരുന്നു. തേവാരത്ത് കൊട്ടാരത്തിൽ നടന്ന 'ചോറമൃതേത്ത് 'ദർശിക്കാൻ കൊച്ചി രാജകുടുംബത്തിലെ അംഗങ്ങളും ഉദ്യോഗസ്ഥന്മാരും എത്തിയിരുന്നു. ശ്രീമൂലം തിരുനാൾ മഹാരാജാവ് രാജകുമാരനെ മടിയിലിരുത്തി അമൃതേത്ത് ചോറ് നൽകി. 'ശ്രീ രാമവർമ്മൻ' എന്ന നാമം കൽപ്പിച്ചപ്പോൾ കൊട്ടും കുരവയും ആർപ്പുവിളികളും ഉയർന്നു. രാജകുമാരന് ഒരു വയസ്സായപ്പോൾ 'പടിയേററം' എന്ന ചടങ്ങ് നടന്നു. രാജകുടുബാംഗങ്ങൾ ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ ഒററക്കൽ മണ്ഡപത്തിൽ കയറി നടത്തുന്ന പ്രത്യേകമായ ആരാധനയാണ് പടിയേററം. ബ്രിട്ടീഷ് സർക്കാരിന്റെ അംഗീകാരത്തോടെ രാജകുമാരനെ ഇളയ രാജാവായി പ്രഖ്യാപനം ചെയ്തതോടെ രാജകുമാരന്റെയും രാജമാതാവിന്റെയും താമസം വടക്കേ കൊട്ടാരത്തിലായി. തിരുവിതാംകൂർ രാജകുമാരനെ കാണാൻ കടൽ കടന്ന് അപ്പോൾ മററൊരു രാജകുമാരനെത്തി; അത് ഈജിപ്തിലെ രാജകുമാരനായിരുന്നു.

ശ്രീചിത്തിര തിരുനാൾ രാജകുമാരന് വയസ്സ് രണ്ട്. അന്നാണ് യൂറോപ്പിൽ ഒന്നാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടത്. നാലിലധികം കൊല്ലം യൂറോപ്പിന്റെയും ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളുടെയും കുറേ ഭാഗം നശിപ്പിച്ച ഈ യുദ്ധം ലോകത്തെ പിടിച്ചുകുലുക്കി.

*യുദ്ധം അങ്ങനെ മാസത്തോടു മാസം മനുഷ്യജീവികളെ കൊന്നൊടുക്കിക്കൊണ്ട് മുന്നോട്ടു നീങ്ങി-കാട്ടുതീ വെട്ടുകിളിക്കൂട്ടങ്ങളെ എന്നപോലെ. മുന്നോട്ടു നീങ്ങുന്നതോടുകൂടി അത് അധികമധികം വിധ്വംസനപരവും മൃഗീയവുമായിത്തീർന്നു. ജർമനിക്കാർ വിഷവാതകം അവതരിപ്പിച്ചു. ക്ഷണത്തിൽ ഇത് ഇരുകൂട്ടരും നിർലോഭം ഉപയോഗിക്കാൻ തുടങ്ങി. ബോംബ് എറിയാനുള്ള ഉപകരണങ്ങൾ എന്ന നിലയിൽ വിമാനങ്ങൾ കൂടുതൽ ഉപയോഗത്തിൽ വന്നു. അവ*

*സാനം ബ്രിട്ടീഷ് ഭാഗത്ത് ടാങ്കുകൾ -കാററർപില്ലറുകളെപ്പോലെ ഏതിന്റെ മീതെ കൂടെയും ഇഴഞ്ഞു കയറാൻ കഴിയുന്ന യന്ത്രരാക്ഷസ ന്മാർ-പ്രത്യക്ഷപ്പെട്ടു. പുരുഷൻമാർ ലക്ഷക്കണക്കായി എല്ലാ രംഗത്തും ചത്തൊടുങ്ങി. ഇവർക്കു പിന്നിലായി സ്വദേശങ്ങളിൽ അവരുടെ സ്ത്രീകളും കുട്ടികളും പട്ടിണി കിടന്ന് നരകിച്ചു.* [1]

നാലുകോടി അറുപത് ലക്ഷത്തോളം പേരെ കൊല്ലുകയും മുറിവേൽപ്പിക്കുകയും 90 ലക്ഷം കുട്ടികളെ അനാഥമാക്കുകയും 50 ലക്ഷം വിധവകളെ സൃഷ്ടിക്കുകയും ചെയ്ത ഒന്നാംലോക മഹായുദ്ധം 1918 നവംബർ 11-ാംതീയതി സമാപിച്ചു.'ജർമ്മനി ലോകത്തിന്റെ നേതാവാകും' എന്നു പ്രഖ്യാപിച്ച രണ്ടാം കൈസർ വില്യം അതിനുമുമ്പു തന്നെ ഹോളണ്ടിലേക്ക് ഒളിച്ചോടി. യുദ്ധം അവസാനിക്കുന്നതിന് ഒരു വർഷം മുമ്പ് റഷ്യയിൽ ഒക്ടോബർ വിപ്ലവം നടന്നു. പിന്നീട് റഷ്യ ലെനിന്റെ കൈയിലമർന്നു. അങ്ങനെ സാർ ചക്രവർത്തിയുടെ ഭരണം പുതിയ വ്യവസ്ഥയുടെ തേരോട്ടത്തിൽ തകർന്നു. ലോകത്ത് കാറൽ മാർക്സിന്റെ ആദർശങ്ങളിൽ അധിഷ്ഠിതമായ പുതിയൊരു സമൂഹം റഷ്യയിൽ ഉയരുകയാണ്.....

ഒക്ടോബർ വിപ്ലവം നടക്കുന്നതിന് ഒരു വർഷം മുമ്പ് ശ്രീചിത്തിര തിരുനാൾ രാജകുമാരന് ഒരു സഹോദരിയെ കിട്ടി-സേതു പാർവതി ഭായി പ്രസവിച്ച രണ്ടാമത്തെ കുഞ്ഞ്. ഇവരാണ് കാർത്തിക തിരുനാൾ തമ്പുരാട്ടി.

അഞ്ചാം വയസ്സിൽ രാജകുമാരനെ എഴുത്തിനിരുത്തി. ഒരു രാജാവിന് വേണ്ട വിദ്യാഭ്യാസത്തിന്റെ തുടക്കം ഇവിടെയാണ്. പണ്ഡിത വരേണ്യനും നിരൂപക ശിരോമണിയുമായിരുന്ന ആററൂർ കൃഷ്ണ പ്പിഷാരടി മലയാളവും സംസ്കൃതവും ടി. രാമൻ നമ്പീശൻ ഇംഗ്ലീഷും പഠിപ്പിച്ചു. ഡി. ഡബ്ള്യൂ. ഡാഡ്വൽ, ക്യാപ്ററൻ ജി.ഐ.ബി. ഹാർബി എന്നിവർ പിന്നീട് ട്യൂട്ടർമാരായി. പഠനത്തിൽ രാജകുമാരൻ അസാധാരണ താൽപര്യം കാട്ടി. കായിക വിനോദങ്ങളിലും കുതിരസവാരിയിലും ടെന്നീസിലുമെല്ലാം രാജകുമാരൻ തൽപരനായിരുന്നു.

വടക്കേ കൊട്ടാരത്തിൽ തിരുവിതാംകൂറിന്റെ അവകാശിയായ രാജകുമാരൻ പഠിച്ചും കളിച്ചും വളരുമ്പോൾ ഇന്ത്യയിലും കേരളത്തിലും പല ചരിത്ര സംഭവങ്ങളും നടക്കുകയായിരുന്നു.

വൈദേശിക ഭരണത്തെ വെല്ലുവിളിച്ചുകൊണ്ട് ഇന്ത്യൻ നാഷണൽ കോൺഗ്രസ് രാജ്യവ്യാപകമായി കൊടുങ്കാററായി മാറിക്കൊണ്ടിരിക്കുന്നു.

ഇന്ത്യൻ ജനതയുടെ ദേശീയ ബോധവും സ്വാതന്ത്ര്യവാഞ്ഛയും

ഉയിർത്തെഴുന്നേൽക്കുന്ന ചിത്രം ഇപ്പോൾ എല്ലാ ഭാഗത്തും ദൃശ്യ മാണ്. അതിന്റെ അലയടികൾ കേരളക്കരയിലും മലബാറിലും ശക്തി യായി പ്രതിഫലിച്ചു.

കോൺഗ്രസ് തുടങ്ങിയ കാലത്തു തന്നെ ധാരാളം ആളുകൾ കേരള ത്തിൽ നിന്നും അതിലേക്ക് ആകർഷിക്കപ്പെട്ടിരുന്നു. സർ. സി. ശങ്ക രൻ നായർ, സി. കുഞ്ഞിരാമമേനോൻ, മന്നത്ത് കൃഷ്ണൻ നായർ, ഡോ. ടി.എം. നായർ, സി. കരുണാകരമേനോൻ, ജി.പി. പിള്ള, എസ്.കെ. നായർ, രൈരു നമ്പ്യാർ തുടങ്ങിയവർ ഇതിൽപെടും. സർ. സി. ശങ്കരൻ നായർ അമരാവതി കോൺഗ്രസിന്റെ അധ്യക്ഷസ്ഥാനം വരെ എത്തി. ഈ സ്ഥാനം ലഭിച്ച ഏക മലയാളിയും അദ്ദേഹം തന്നെ. കേരളത്തിനു പുറത്ത് പത്രപ്രവർത്തനം, അഭിഭാഷകവൃത്തി, സാമൂഹ്യ പ്രവർത്തനം തുടങ്ങിയ തുറകളിൽ പ്രവത്തിച്ചിരുന്ന ഇവരെല്ലാം വ്യക്തി കളെന്ന നിലയിലാണ് കോൺഗ്രസുമായി ബന്ധപ്പെട്ടത്.

അതുകൊണ്ടു തന്നെ തിരുവിതാംകൂർ, കൊച്ചി, മലബാർ പ്രദേ ശങ്ങളിൽ കോൺഗ്രസ് പ്രസ്ഥാനത്തിന് ആദ്യനാളുകളിൽ ശക്തി കിട്ടാതെ പോയി. എന്നാൽ ആനിബസന്റിന്റെ ഹോംറൂൾ ലീഗ്, മലയാള ക്കരയിലെ ദേശീയപ്രസ്ഥാനങ്ങൾക്ക് ഉണർവ് നൽകി. ഒന്നാം ലോക മഹായുദ്ധം ആരംഭിച്ചകാലം; ആദ്യം തൃശ്ശൂരും പിന്നീട് കോഴിക്കോട്ടും ഹോംറൂൾ ലീഗിന്റെ ശാഖകൾ ആരംഭിച്ചു. ബിലാത്തിയിൽ നിന്നും ബാരിസ്റ്റർ പഠനം കഴിഞ്ഞ് പുത്തൻ ആശയങ്ങളുമായി നാട്ടിലെത്തിയ കെ.പി. കേശവമേനോൻ, പ്രസിദ്ധ അഭിഭാഷകനായ മഞ്ചേരി രാമയ്യർ അങ്ങനെ പലരും ഹോംറൂൾ ലീഗിൽ ആകൃഷ്ടരായി. മലബാർ ജില്ലാ കോൺഗ്രസ് സെക്രട്ടറിയായ കെ.പി. കേശവമേനോൻ ഹോംറൂൾ ലീഗിന്റെ സെക്രട്ടറിയായി; മഞ്ചേരി രാമയ്യർ പ്രസിഡന്റും.

1916 മേയ് 4. അന്ന് പാലക്കാട്ട് നടന്ന സമ്മേളനം രാഷ്ട്രീയ കേരള ത്തിന്റെ നാഴികക്കല്ലായിരുന്നു. മലബാറിലെ ആദ്യത്തെ രാഷ്ട്രീയ സമ്മേളനത്തിൽ ആനിബസന്റ് അധ്യക്ഷത വഹിച്ചു. അടുത്ത വർഷം കോഴിക്കോട്ട് ടൗൺ ഹാളിൽ നടന്ന രാഷ്ട്രീയ ഇറങ്ങിപ്പോക്ക് പ്രസി ദ്ധമാണ്. അതിലെ കഥാനായകൻ കെ.പി. കേശവമേനോനായിരുന്നു. മദിരാശി ഗവർണർ പെൻട്ലൻഡ് കോഴിക്കോട് സന്ദർശിക്കുമ്പോൾ യുദ്ധാവശ്യത്തിന് പൊതുജനങ്ങളുടെ പേരിൽ പണക്കിഴി കൊടുക്കു ന്നതിനെപ്പററി ആലോചിക്കുവാൻ മുനിസിപ്പൽ ചെയർമാൻ സി.വി. നാരായണമേനോൻ ആണ് യോഗം വിളിച്ചുകൂട്ടിയത്. മലബാർ കലക്ടർ ഇവാൻസ് ആയിരുന്നു യോഗാധ്യക്ഷൻ. ജില്ലാ ജഡ്ജി ജാക്സൺ, കേളു ഏറാടി, കവളപ്പാറ മൂപ്പിൽ നായർ, ജില്ലാ പോലീസ് മേധാവി, നാട്ടുപ്രമാണിമാർ തുടങ്ങിയവരെല്ലാം വേദിയിൽ ഇരിക്കുന്നുണ്ടായി

രുന്നു. പണക്കിഴി നൽകാനുള്ള പ്രമേയം കവളപ്പാറ മൂപ്പിൽ നായർ അവതരിപ്പിച്ചു. ദിവാൻ ബഹദൂർ കേളുഏറാടി പിന്താങ്ങി. ഇതേപ്പററി രണ്ടു വാക്ക് സംസാരിക്കാൻ കെ.പി. കേശവമേനോൻ ഇംഗ്ലീഷിൽ അധ്യക്ഷനോട് അനുവാദം വാങ്ങി. അത് ലഭിച്ച ശേഷം അദ്ദേഹം പ്ലാററ്ഫോറത്തിലെത്തിയപ്പോൾ കരഘോഷം ഉയർന്നു. മലയാളത്തിലുള്ള പ്രസംഗം കേട്ട് കലക്ടർ ക്ഷുഭിതനായി. അതേസമയം കരഘോഷം മുഴക്കി ആളുകൾ മേനോനെ പ്രോത്സാഹിപ്പിച്ചു. എന്തു വന്നാലും മലയാളത്തിൽ പ്രസംഗം അനുവദിക്കില്ലെന്ന് കലക്ടറും മലയാളത്തിലേ പ്രസംഗിക്കൂ എന്ന് കേശവമേനോനും ഉറച്ചുനിന്നു. കലക്ടർ തടസ്സം സൃഷ്ടിച്ചപ്പോൾ കെ.പി. കേശവമേനോൻ പ്രസംഗം ബഹിഷ്കരിച്ച് ഹാളിൽ നിന്നും പുറത്തിറങ്ങി. അതോടെ ഹാളിലുണ്ടായിരുന്ന മുക്കാൽ ഭാഗം ആളുകളും യോഗം ബഹിഷ്കരിച്ചു. ഈ സംഭവം വലിയ രാഷ്ട്രീയ കോളിളക്കം സൃഷ്ടിച്ചു എന്നു മാത്രമല്ല, മലബാറിലെ ദേശീയവാദികളുടെ ഇടയിൽ ആത്മവീര്യം ഉണർത്തി.

രണ്ടാം ജില്ലാ കോൺഫറൻസ് മാനാഞ്ചിറ മൈതാനത്ത് കൂടുന്നത് കലക്ടർ ഇവാൻസ് തടഞ്ഞു. പ്രസിദ്ധ നിയമജ്ഞനായിരുന്ന കെ.പി. രാമൻമേനോൻ ആയിരുന്നു സ്വാഗതസംഘം അധ്യക്ഷൻ. ഒടുവിൽ അദ്ദേഹത്തിന്റെ ചാലപ്പുറത്തുള്ള വസതിക്കു മുമ്പിൽ പന്തൽ കെട്ടി സമ്മേളനം നടത്തേണ്ടിവന്നു. പിൽക്കാലത്ത് തിരുവിതാംകൂറിലെ ഉരുക്ക് ദിവാനായ സർ സി.പി. രാമസ്വാമി അയ്യരാണ് അദ്ധ്യക്ഷത വഹിച്ചത്. ഒന്നാം ലോകമഹായുദ്ധം അവസാനിക്കുന്ന വർഷത്തിൽ മൂന്നാം ജില്ലാ സമ്മേളനം തലശ്ശേരിയിൽ നടന്നു. കോഴിക്കോട്ട് നടന്ന സമ്മേളനത്തിൽ പങ്കെടുത്തതിന്റെ പേരിൽ കലക്ടറിൽ നിന്നും സാമൂതിരിക്ക് ശകാരം കിട്ടി. അതുകൊണ്ട് അടുത്ത സമ്മേളനത്തിൽ അദ്ദേഹം പങ്കെടുത്തില്ല. എന്നാൽ തലശ്ശേരി സമ്മേളനത്തെ സഹായിക്കാൻ ഒരു രാജാവ് മുന്നോട്ടു വന്നു. അത് ചിറയ്ക്കൽ രാജയായിരുന്നു.

ഇതേ വർഷം തൃശൂരിൽ 'കൊച്ചി മഹാജനസഭ' എന്നൊരു സംഘടന രൂപംകൊണ്ടു. സി.പി. അച്യുതമേനോൻ, ടി.ആർ. രാമചന്ദ്രയ്യർ എന്നിവരായിരുന്നു ഇതിന്റെ പിന്നിലെ ശക്തികൾ. ഈ സംഘടനയുടെ ആഭിമുഖ്യത്തിൽ ദേശീയ സമരത്തിന്റെ ശബ്ദം തൃശ്ശൂരിലെ തേക്കിൻകാട് മൈതാനിയിൽ നിന്ന് ഉയർന്നു തുടങ്ങി.

ഒന്നാം ലോക മഹായുദ്ധം നടക്കുമ്പോൾ ഇന്ത്യക്കാരിൽ വലിയ പ്രതീക്ഷകളുണ്ടായിരുന്നു. അസ്വതന്ത്രങ്ങളായ ജനവിഭാഗങ്ങളുടെ മോചനത്തിനും ചെറു രാജ്യങ്ങളുടെ ഭദ്രതയ്ക്കും വേണ്ടിയാണ് തങ്ങൾ ജർമ്മനിയോട് യുദ്ധം ചെയ്യുന്നതെന്ന സഖ്യകക്ഷികളുടെ പ്രഖ്യാപനമാണ് ഈ പ്രതീക്ഷക്ക് കാരണം. യുദ്ധം കഴിഞ്ഞാൽ തങ്ങൾക്ക്

സ്വയം നിർണ്ണയാവകാശം ലഭിക്കുമെന്നുള്ള ആഗ്രഹത്താൽ ഇന്ത്യക്കാർ സഖ്യകക്ഷികളെ ആളും അർത്ഥവും നൽകി സഹായിച്ചു. യുദ്ധത്തിനിടയിൽ ഇന്ത്യ സ്റ്റേറ്റ് സെക്രട്ടറിയായ എഡ്വിൻ മൊണ്ടേഗ് ഇന്ത്യയ്ക്ക് സ്വയം ഭരണം കൊടുക്കുന്നതു സംബന്ധിച്ച് നടത്തിയ പ്രഖ്യാപനം ഇന്ത്യക്കാർ സ്വാഗതം ചെയ്തു. പിന്നീട് പൊതുജനാഭിപ്രായം തിട്ടപ്പെടുത്താൻ വേണ്ടി മൊണ്ടേഗ് തന്നെ ഇന്ത്യയിലെത്തി. അദ്ദേഹം അന്നത്തെ ഇന്ത്യൻ വൈസ്രോയി ചെംസ്ഫോർഡും ചേർന്ന് തയ്യാറാക്കിയ റിപ്പോർട്ട് മൊണ്ടേഗ്-ചെംസ്ഫോർഡ് റിപ്പോർട്ട്' എന്ന പേരിൽ പുറത്തുവന്നു. സംസ്ഥാനങ്ങളിലെ പ്രധാന വകുപ്പുകൾ ബ്രിട്ടീഷ് ഗവർണർമാരും ചില്ലറ വകുപ്പുകൾ നിയമസഭയോട് ഉത്തരവാദിത്വമുള്ള മന്ത്രിമാരും കൈകാര്യം ചെയ്യുന്നതിന് വ്യവസ്ഥ ചെയ്യുന്ന ഈ റിപ്പോർട്ട് ആരെയും തൃപ്തിപ്പെടുത്തിയില്ലെന്ന് മാത്രമല്ല, അസംതൃപ്തിയുടെയും അരിശത്തിന്റെയും അഗ്നിജ്വാലകൾ സൃഷ്ടിക്കുകയും ചെയ്തു.

സഖ്യ കക്ഷികളുടെ സമ്പൂർണ വിജയത്തോടെ ഒന്നാം ലോകമഹായുദ്ധം അവസാനിച്ചു. ദില്ലിയിൽ ചേർന്ന കോൺഗ്രസ് സമ്മേളനം സഖ്യശക്തികളുടെ വിജയത്തിൽ ആഹ്ളാദം പ്രകടിപ്പിച്ചുകൊണ്ട് ഇന്ത്യയ്ക്ക് പൂർണ്ണമായ ഉത്തരവാദിത്വഭരണവും സ്വയം ഭരണാവകാശമുള്ള ഡൊമിനിയനുകളോടു തുല്യമായ പദവിയും അനുവദിക്കണമെന്ന് ആവശ്യപ്പെട്ടു. അപ്പോഴേയ്ക്കും ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ കണ്ണ് ചുവന്നു. ഇന്ത്യക്കാർക്ക് അവർ 'റൗലററ് ആക്ട്' വഴി ആയിരുന്നു മറുപടി നൽകിയത്. വ്യക്തിസ്വാതന്ത്ര്യത്തെ പാടേ എടുത്തുകളയുന്നതും പോലീസിന് ആരെയും ഏതു സമയത്തും അറസ്റ്റ് ചെയ്യാൻ കഴിയുന്നതുമായ ഈ നിയമം വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലിൽ പല്ലും നഖവും ഉപയോഗിച്ച് എതിർത്ത ഒരു മലയാളി ഉണ്ടായിരുന്നു-സർ സി. ശങ്കരൻനായർ. പക്ഷേ അദ്ദേഹത്തിന്റെ എതിർപ്പ് അധികാരതിമിരം ബാധിച്ച വൈസ്രോയിയുടേയും ഉദ്യോഗസ്ഥന്മാരുടെയും മനസ്സ് മാററിയില്ല. ഗവൺമെന്റ് തിരക്കു പിടിച്ച് ബിൽ പാസ്സാക്കി. അതോടെ നാട്ടിൽ പ്രക്ഷോഭണക്കൊടുങ്കാറ്റായി.

ബ്രിട്ടീഷ് സാമ്രാജ്യം ഇന്നു ചെകുത്താനെയാണ് പ്രതിനിധീകരിക്കുന്നതെന്നു പ്രഖ്യാപിച്ചു കൊണ്ട് റൗലററ് ആക്ടിന് എതിരെ ഗാന്ധിജി രംഗത്തിറങ്ങി. തെക്കെ ആഫ്രിക്കയിൽ നിന്നും അദ്ദേഹം തിരിച്ചുവന്നിട്ട് അപ്പോഴേക്കും നാലു വർഷം കഴിഞ്ഞിരുന്നു. ഒന്നാം ലോകമഹായുദ്ധത്തിൽ വിജയം വരിച്ച ബ്രിട്ടീഷ് സാമ്രാജ്യത്തിനു നേരെ ഗാന്ധിജി ആദ്യത്തെ സമരത്തിന്റെ വെടി അങ്ങനെ പൊട്ടിച്ചു. അദ്ദേഹം ആഹ്വാനം ചെയ്ത ഒരുദിവസത്തെ ഉപവാസവും ഹർത്താലും പ്രകടനവും കൊണ്ട് ഇന്ത്യയാകമാനം പ്രതിഷേധക്കടലിൽ മുങ്ങി.

ജാലിയൻ വാലാബാഗ് (1919 ഏപ്രിൽ 13) - ഇന്ത്യയുടെ ചരിത്രത്തിലെ രക്തപങ്കിലമായ അധ്യായം. സ്വാതന്ത്ര്യം ആഗ്രഹിച്ച് പിടഞ്ഞുമരിച്ച നൂറുകണക്കിനു മനുഷ്യരുടെ ചോരകൊണ്ടു ചുവന്ന ആ മണ്ണിൽ തീപറക്കുന്ന ക്രൂരമായ കണ്ണുകളോടെ രാക്ഷസന് സമമായി ഒരു മനുഷ്യൻ ഉയർന്നു നിൽക്കുന്നു - ജനറൽ ഡയർ!

റൗലററ് ആക്ടിനെതിരെ പ്രതിഷേധിക്കുകയും സ്വാതന്ത്ര്യം ആഗ്രഹിക്കുകയും ചെയ്ത മനുഷ്യർക്കുനേരെ 1600 വെടിയുണ്ടകൾ ഉതിർക്കാൻ നേതൃത്വം നൽകിയ ആ ക്രൂരമനുഷ്യന്റെ പ്രവൃത്തി ബ്രിട്ടീഷ് ഇന്ത്യയുടെ ചരിത്രത്തിലെ കറുത്ത അദ്ധ്യായമാണ്. നാനൂറ് ആളുകളെ കൊല്ലുകയും രണ്ടായിരം ആളുകളെ പരിക്കേൽപ്പിക്കുകയും ചെയ്ത ഈ സംഭവം മനസ്സാക്ഷിയുള്ള മനുഷ്യരെ മുഴുവൻ ഞെട്ടിച്ചു. പഞ്ചാബിലെ പട്ടാള ഭരണത്തിൽ പ്രതിഷേധിച്ച് പണ്ഡിററ് മാളവ്യ, എം.എ.ജിന്ന, മശ്റൂൾ ഹക്ക് തുടങ്ങിയ ഇന്ത്യൻ അംഗങ്ങൾ സാമ്രാജ്യസഭയിൽ നിന്ന് രാജിവെച്ചു. രവീന്ദ്രനാഥ് ടാഗോർ, പ്രസിദ്ധ ശാസ്ത്രജ്ഞനായ ജഗദീശ് ചന്ദ്രബോസ് എന്നിവർ 'സർ' സ്ഥാനം ഉപേക്ഷിച്ചു. സർ. സി. ശങ്കരൻ നായർ വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലിൽ നിന്നും രാജിവെച്ചു.

ഇന്ത്യ അങ്ങനെ ഇളകിമറിയുന്നു. ഈ സംഭവമെല്ലാം നടക്കുമ്പോൾ തിരുവിതാംകൂറിലെ ശ്രീ ചിത്തിരതിരുനാൾ രാജകുമാരന് ഏഴുവയസ്സാണ് പ്രായം. അദ്ദേഹം ചിത്രം എഴുത്ത്, ഫോട്ടോഗ്രാഫി, സാഹിത്യം എന്നിവയിൽ അതീവ തൽപ്പരനാണ് ഇപ്പോൾ.

തൃശ്ശൂരും എറണാകുളത്തും തിരുവിതാംകൂറിലും ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ശാഖ സ്ഥാപിക്കപ്പെട്ടു. എ.കെ. പിള്ള, വി. അച്യുതമേനോൻ, തുടങ്ങിയവരാണ് തിരുവനന്തപുരത്ത് കോൺഗ്രസ് ശാഖയ്ക്ക് മുൻകൈ എടുത്തത്.

1920 ഏപ്രിൽ മാസത്തിൽ മഞ്ചേരിയിൽ അഞ്ചാമത്തെ മലബാർ ജില്ലാ രാഷ്ട്രീയ സമ്മേളനം നടന്നു. ഈ സമ്മേളനത്തോടെയാണ് ആനിബസന്റ് ഇന്ത്യൻ രാഷ്ട്രീയ രംഗത്തുനിന്നും തിരോധാനം ചെയ്തത്. ലോക മഹായുദ്ധം അവസാനിച്ചെങ്കിലും അതേത്തുടർന്നുള്ള ഖിലാഫത്ത് പ്രക്ഷോഭം ശക്തമായി. തുർക്കിയാണ് ഇതിന്റെ കേന്ദ്രബിന്ദു. മുസ്ലീങ്ങൾക്ക് തുർക്കി സുൽത്താൻ ഭരണാധികാരി മാത്രമല്ല, ഇസ്ലാം മതത്തിന്റെ പുണ്യസ്ഥലങ്ങൾ കാത്തുസൂക്ഷിക്കാൻ ചുമതലപ്പെട്ട 'ഖലീഫ'കൂടിയാണ്.

ഇതുകാരണം യുദ്ധത്തിൽ തുർക്കി ജർമനിയോട് ചേർന്നു ബ്രിട്ടൻ ഉൾപ്പെട്ട സഖ്യകക്ഷികളോട് യുദ്ധം ചെയ്തത് ഇന്ത്യൻ മുസ്ലീങ്ങളെ

ധർമ്മസങ്കടത്തിലാക്കി. യുദ്ധം എങ്ങനെ അവസാനിച്ചാലും 'ഖലീഫ'യുടെ പദവിക്കോ, മുസ്ലീം പുണ്യസ്ഥലങ്ങൾക്കോ ഒരു കുഴപ്പവും ഉണ്ടാക്കില്ലെന്ന് ബ്രിട്ടൻ ഇന്ത്യൻ മുസ്ലീങ്ങൾക്ക് ഉറപ്പുകൊടുത്തു. എന്നാൽ യുദ്ധം ജയിച്ചതോടെ ബ്രിട്ടന്റെ മനം മാറി. ജർമ്മനിയോടൊപ്പം തോററ തുർക്കിയുടെ അധീന പ്രദേശങ്ങളെ പങ്കിടാൻ തുടങ്ങിയത് മുസ്ലീങ്ങളെ രോഷാകുലരാക്കി. അവർ അതിനെതിരെ പ്രക്ഷോഭം സംഘടിപ്പിച്ചു. ഇതാണ് 'ഖിലാഫത്ത്'.

ഗാന്ധിജി ഖിലാഫത്തിന് പിന്തുണ പ്രഖ്യാപിച്ചു. അവരുടെ നിസ്സഹകരണത്തിൽ പങ്കെടുക്കാൻ അദ്ദേഹം ഇന്ത്യൻ ജനതയോട് ആഹ്വാനം ചെയ്തു. 1920 ആഗസ്ററ് ഒന്നാം തീയതിയാണ് നിസ്സഹകരണപ്രസ്ഥാനം ആരംഭിക്കാൻ തീരുമാനിച്ചിരുന്നത്. അതിന്റെ തലേന്നാൾ ഇന്ത്യയുടെ ദേശീയ പ്രസ്ഥാന നഭോ മണ്ഡലത്തിൽ വെളിച്ചം വിതറിനിന്ന വെള്ളി നക്ഷത്രം പൊലിഞ്ഞുപോയി! *സ്വാതന്ത്ര്യം എന്റെ ജന്മാവകാശം, അത് കിട്ടിയേ ഞാൻ അടങ്ങൂ* എന്ന് പ്രഖ്യാപിച്ച് ജയിൽ ശിക്ഷ അനുഭവിച്ച ബാലഗംഗാധരതിലകന് സ്വതന്ത്ര ഇന്ത്യ കാണാനുള്ള ഭാഗ്യമുണ്ടായില്ല. ഇന്ത്യയെയൊട്ടാകെ ആ മരണം വേദനിപ്പിച്ചു. തിലകന്റെ ശവമഞ്ചം ചുമന്നുകൊണ്ടുപോകുന്നതിനിടയ്ക്ക് ഗാന്ധിജി വിലപിച്ചു. *എന്റെ ഏററവും വലിയ താങ്ങ് ഇതാ പൊയ്പ്പോയി.*

ഇനി കോൺഗ്രസിൽ ഗാന്ധിയുഗമാണ്. നിസ്സഹകരണപ്രസ്ഥാനത്തിന്റെ ഭാഗമായി ഗാന്ധിജി കോഴിക്കോട്ടെത്തി.

1920 ആഗസ്ററ് 18. കോഴിക്കോട് കടപ്പുറത്ത് കൂടിയ മഹാസമ്മേളനം മലബാർ ദേശീയ പ്രസ്ഥാനത്തിന്റെ കരുത്തു തെളിയിച്ചു.

തൊട്ടടുത്ത വർഷം കോൺഗ്രസ് ഖിലാഫത്ത് പ്രചരണത്തിന് കോഴിക്കോട്ട് എത്തിയ ദേശീയ നേതാക്കളിൽ യാക്കൂബ് ഹസ്സന്റെ പ്രസംഗം പോലീസ് തടഞ്ഞു. അദ്ദേഹത്തേയും കോൺഗ്രസ് നേതാക്കളായ കെ. മാധവൻ നായർ, യു. ഗോപാലമേനോൻ, മൊയ്തീൻ കോയ എന്നിവരെയും പോലീസ് അറസ്റ്റ് ചെയ്ത വാർത്ത മലബാറിനെ ഇളക്കിമറിച്ചു.

ചരിത്ര പ്രസിദ്ധമായ മാമാങ്കത്തിന് സാക്ഷ്യം വഹിച്ച ഭാരതപ്പുഴയുടെ തീരത്ത് 1921 ഏപ്രിൽ 23-ന് മലബാറിലെയും കൊച്ചിയിലെയും തിരുവിതാംകൂറിലെയും കോൺഗ്രസ് പ്രവർത്തകർ ഒത്തുചേർന്നു. ഇതാണ് ചരിത്ര പ്രസിദ്ധമായ ഒററപ്പാലം സമ്മേളനം. ആന്ധ്ര കേസരി എന്ന് പ്രസിദ്ധിയാർജിച്ച ടി. പ്രകാശമായിരുന്നു അദ്ധ്യക്ഷൻ. അയ്യായിരത്തോളം ആളുകളാണ് ഇതിൽ പങ്കെടുത്തത്. സമ്മേളനം നടന്നുകൊണ്ടിരിക്കുമ്പോൾ ഒരു മുസ്ലീം കുട്ടി ഓടിവന്ന് പോലീസുകാർ

മർദ്ദനം നടത്തുന്ന വിവരം പറഞ്ഞു. ഖിലാഫത്ത് വാളന്റിയർമാരെ പോലീസ് ഉപദ്രവിക്കുന്നതറിഞ്ഞ് സമ്മേളനം സെക്രട്ടറി പി. രാമുണ്ണി മേനോനും ഖിലാഫത്ത് കോൺഫറൻസ് സെക്രട്ടറി ഹമീദ്ഖാനും ഒരുമിച്ച് ബസാറിലേക്ക് പോയി. പോലീസ് നടുറോഡിൽ വച്ച് രാമുണ്ണി മേനോനെ മർദിക്കുകയും വലിച്ചിഴയ്ക്കുകയും ചെയ്തു. ഏറനാട്ടിൽ കോൺഗ്രസ്- ഖിലാഫത്ത് പ്രസ്ഥാനങ്ങളെ തമ്മിലടിപ്പിക്കാനും, ഇരുമ്പുമുഷ്ടി ഉപയോഗിച്ച് ഇവയെ തല്ലിത്തകർക്കാനും പോലീസ് അണിയറയിൽ പദ്ധതി ആസൂത്രണം ചെയ്തിരുന്നു. പിന്നീട് നടന്ന സംഭവങ്ങൾ ഭീതിജനകമായിരുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും പരസ്പരം ഏററുമുട്ടി. കൊള്ളകളുടെയും കൊലപാതകത്തിന്റെയും നാളുകളായിരുന്നു കുറെ ദിവസം. വെടിശബ്ദങ്ങളും ജീവൻ പിടയുന്ന ആർത്തനാദങ്ങളും അന്തരീക്ഷത്തിൽ ഉയർന്നുകൊണ്ടേയിരുന്നു. 'വാഗൺ ട്രാജഡി'-1921 നവംബർ 10-ാം തീയതി അടച്ചുപൂട്ടിയ ഒരു ചരക്കു തീവണ്ടിയിൽ തിരൂരിൽ നിന്നും പോത്തന്നൂരിലേക്ക് കൊണ്ടുപോയ 90 മാപ്പിളമാരിൽ അറുപതുപേരും ശ്വാസംമുട്ടി മരിച്ചു.

ദേശവ്യാപകമായി അലയടിച്ചുയർന്ന പ്രക്ഷോഭങ്ങളിൽ കൊച്ചിക്കും തിരുവിതാംകൂറിനും ഒററപ്പെട്ട് നിൽക്കാൻ കഴിഞ്ഞില്ല. ഈ രണ്ട് നാട്ടുരാജ്യങ്ങളിലും പ്രക്ഷോഭങ്ങൾ അണിയറയിൽ രൂപം പ്രാപിക്കുകയായിരുന്നു. തിരുവിതാംകൂറിൽ ഇതിന്റെ ആദ്യത്തെ പൊട്ടിത്തെറിയുണ്ടായത് വിദ്യാർത്ഥി പ്രക്ഷോഭരൂപത്തിലാണ്. 1921-ൽ ദിവാൻ രാഘവയ്യയുടെ ഭരണകൂടം വിദ്യാർത്ഥികളുടെ ഫീസ് വർദ്ധിപ്പിച്ചതിനെതിരെ നടന്ന സമരം അടിച്ചമർത്തിയെങ്കിലും നാടുനീളെ പ്രതിഷേധങ്ങളുയർന്നു.

1922 മാർച്ച് 23-ന് തിരുവിതാംകൂർ രാജകുമാരൻ ശ്രീചിത്തിര തിരുനാളിന് ഒരു സഹോദരനെ കിട്ടി; ഉത്രാടം തിരുനാൾ - സേതു പാർവതിഭായിയുടെ മൂന്നാമത്തെ കുഞ്ഞ്. ഇപ്പോഴത്തെ ഇളയ രാജാവ് മാർത്താണ്ഡവർമ്മ.

1923 ഒക്ടോബർ ഒന്നിന് തിരുവിതാംകൂറിനെ മദിരാശി ഗവർണറുടെ അധീനതയിൽ നിന്നും വിടർത്തി വൈസ്രോയിയുടെ നേരിട്ടുള്ള ഭരണത്തിലാക്കി. 'പൊളിററിക്കൽ ഏജന്റ്' എന്ന ഒരു ഉദ്യോഗസ്ഥനെ വൈസ്രോയിയുടെ പ്രതിനിധിയായി ബ്രിട്ടീഷ് ഗവൺമെന്റ് നിയമിച്ചു. ഈ കാലഘട്ടത്തിൽ തിരുവിതാംകൂറിന്റെ ഭരണപരിഷ്കാരങ്ങളും നേട്ടങ്ങളും ശ്രദ്ധേയമായിരുന്നു. വ്യവസായ വികസനത്തിനുവേണ്ടി വിദേശക്കമ്പനികളുമായി നടത്തിയിട്ടുള്ള ധാരാളം കത്തിടപാടുകൾ ലണ്ടനിലെ ഇന്ത്യൻ റിക്കാർഡ് ഓഫീസ് ശേഖരത്തിലുണ്ട്. തിരുവിതാംകൂറിൽ ഒരു സർവകലാശാല സ്ഥാപിക്കുന്നതിനെപ്പററി അന്വേഷിക്കാ

നുള്ള കമ്മിററി, നിയമനിർമ്മാണ സഭയുടെ പരിഷ്കാരം, സ്ത്രീകൾക്ക് വോട്ടവകാശം, ബജററിനെപ്പററി നിരൂപണം ചെയ്യാനുള്ള അവകാശം ഇതെല്ലാം എടുത്തുപറയേണ്ട നേട്ടങ്ങളാണ്. എന്നാൽ അന്നത്തെ സമൂഹത്തിൽ നടമാടിയിരുന്ന ജാതിയുടെയും അയിത്തത്തിന്റെയും കാർമേഘങ്ങൾ ഈ നേട്ടങ്ങളെയെല്ലാം തടഞ്ഞുനിർത്തിയിരുന്നു. ഒരു ഭാഗത്ത് ലോകത്തുള്ള പുരോഗതി മുഴുവൻ ആവാഹിക്കാൻ തിരുവിതാംകൂർ വെമ്പൽ കൊള്ളുമ്പോൾ മറുഭാഗത്ത് ജാതിയുടെയും അയിത്തത്തിന്റെയും കോട്ടകൾ കർക്കശമായിരുന്നു. ചില ജാതിക്കാർക്ക് ക്ഷേത്രത്തിന് സമീപത്തുള്ള പൊതുവഴിയിൽ നടന്നുകൂടെന്നു മാത്രമല്ല, അവർ ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളവരായിരുന്നു. തീണ്ടൽ കല്പിച്ച് അകററിയിരുന്ന അവർ മനുഷ്യരാണെന്ന കഥ പോലും മറന്ന് മൃഗതുല്യം ജീവിച്ചു. 1923 നവംബർ മാസത്തിൽ നടന്ന ഒരു സംഭവം വളരെയധികം ഒച്ചപ്പാടുണ്ടാക്കി. ശ്രീപത്മനാഭസ്വാമി ക്ഷേത്രം സ്ഥിതിചെയ്യുന്ന കോട്ടയ്ക്കകത്താണ് ജില്ലാ മജിസ്ട്രേട്ട് കോടതി. മുറജപം എന്ന രാജകീയ ചടങ്ങ് നടത്തേണ്ട പ്രധാന ഉദ്യോഗസ്ഥനും ജില്ലാ ജഡ്ജിയായിരുന്നു; തന്റെ കോടതിയിൽ ജോലി സംബന്ധമായ കാര്യങ്ങൾക്ക് വേണ്ടി എത്തിയ വക്കീൽ പി.എൻ. മാധവനോട് കോടതി വിട്ടുപോകാൻ ജില്ലാ ജഡ്ജി കൽപ്പിച്ചു. മാധവൻ അധഃകൃത ജാതിയിൽ പെട്ട ആളായതുകൊണ്ട് മുറജപ കാലത്ത് കോട്ടയ്ക്കകത്ത് പ്രവേശനം നിഷേധിച്ചിരുന്നതാണ് ഇതിനുകാരണം. ജാതിയുടെ പേരിൽ അഭ്യസ്തവിദ്യരായ ഹിന്ദുക്കൾ പോലും സഹിക്കേണ്ടിവന്ന അപമാനങ്ങൾ മനുഷ്യരാശിയെ വേദനിപ്പിക്കുന്നതായിരുന്നു. തീണ്ടലും തൊടീലും സവർണാവർണ ഭേദവും എല്ലാം നിറഞ്ഞ ആ കാലഘട്ടത്തിൽ മാനസികമായി തളർന്ന് അവഹേളനവും അപമാനവും സഹിച്ച് കഴിഞ്ഞിരുന്ന അധഃകൃത വർഗക്കാർക്ക് മൃതസഞ്ജീവനി പോലെ വൈക്കം സത്യാഗ്രഹം വന്നുചേർന്നു.

മുറജപം സംഭവത്തിനു ശേഷം ഒരു മാസം കഴിഞ്ഞപ്പോഴായിരുന്നു ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ കാക്കിനഡ സമ്മേളനം. കേരളത്തിലെ താണജാതിക്കാർ അനുഭവിക്കുന്ന അവശതകളിലേക്ക് കോൺഗ്രസ്സിന്റെ ശ്രദ്ധ ക്ഷണിച്ചുകൊണ്ട് ടി.കെ. മാധവൻ സമർപ്പിച്ച സാക്ഷിപത്രവും അധ്യക്ഷനായിരുന്ന മൗലാന മുഹമ്മദാലിയുമായി നടത്തിയ ചർച്ചകളും കോൺഗ്രസ് കേരളത്തിൽ അയിത്തോച്ചാടന പരിശ്രമങ്ങൾ നടത്താൻ പ്രേരിപ്പിച്ചു. 1924 ജനുവരിയിൽ എറണാകുളത്ത് കൂടിയ സംസ്ഥാനകമ്മിററി ഇതിനുവേണ്ടി പ്രചാരവേലയ്ക്കുള്ള കമ്മിററിക്ക് രൂപം നൽകി. അയിത്തോച്ചാടന കമ്മിററിയും പ്രചാരവേലയ്ക്ക് കോൺഗ്രസ് ഡെപ്യൂട്ടേഷനും രൂപം കൊണ്ടു.

കോൺഗ്രസ് ഡെപ്യൂട്ടേഷൻ തിരുവിതാംകൂറിന്റെ എല്ലാ ഭാഗത്തും പ്രചാരണം നടത്തി. ബഹുഭൂരിപക്ഷം വരുന്ന സവർണഹിന്ദുക്കളടക്കം മഹാഭൂരിപക്ഷം പേരും അയിത്തത്തിനെതിരാണെന്ന് കമ്മിററിക്ക് ബോധ്യമായി. പിന്നീട് കൂടിയ കോൺഗ്രസ് അയിത്തോച്ചാടന കമ്മിററി സുപ്രധാനമായ തീരുമാനങ്ങൾ കൈക്കൊണ്ടു. ഹിന്ദുക്കൾ ചേർന്ന് ഞായറാഴ്ച തോറും ഭജനകളും പൊതുയോഗങ്ങളും നടത്തുക, ഘോഷയാത്രകൾ സംഘടിപ്പിക്കുക, അയിത്തം ഇല്ലാതാക്കാൻ തിരുവിതാംകൂർ- കൊച്ചി രാജാക്കന്മാർക്കും കോഴിക്കോട് സാമൂതിരിക്കും നിവേദനം നൽകുക, എല്ലാ പൊതുവഴികളും സമസ്ത ഹിന്ദുക്കൾക്കും തുറന്നുകൊടുക്കാൻ പ്രേരിപ്പിക്കുക, ഇതൊക്കെയായിരുന്നു തീരുമാനങ്ങൾ. ഇതിനിടയിൽ വിവിധഭാഗങ്ങളിൽ സഞ്ചരിച്ച ഡെപ്യൂട്ടേഷൻ ഏററുമാനൂരിലും വൈക്കത്തും എത്തി. ഇവിടെയാണ് പ്രശ്നത്തിന്റെ തുടക്കം. നൂററാണ്ടുകളായി നിലനിന്നിരുന്ന നീചമായ ആചാരങ്ങൾ അക്ഷരത്തിന്റെ രൂപത്തിൽ തെളിഞ്ഞുനിൽക്കുന്നു. ഇതിനപ്പുറം അവർണർക്ക് പ്രവേശനം ഇല്ല. ഈ തീണ്ടൽപ്പലകയ്ക്ക് എതിരെ ഉണ്ടായ ബഹുജനരോഷമാണ് വൈക്കം സത്യാഗ്രഹത്തിലെത്തിയത്. മഹാത്മജിയുടെ അനുഗ്രഹാശംസകളോടെ ഇന്ത്യയിൽ അയിത്തത്തിനെതിരെയുള്ള ആദ്യത്തെ വെടിപൊട്ടലായിരുന്നു അത്. അതുകൊണ്ടു തന്നെ ഇന്ത്യയിലെ സകല ദേശീയ നേതാക്കളുടെയും സാമൂഹിക പ്രവർത്തകരുടെയും ശ്രദ്ധ വൈക്കം പിടിച്ചുപററി.

വൈക്കം സത്യാഗ്രഹത്തിനുള്ള ഒരുക്കങ്ങൾ നടക്കുമ്പോൾ ഒരു പ്രധാന സംഭവം ഉണ്ടായി. തൊട്ടുകൂടായ്മയുടെയും തീണ്ടിക്കൂടായ്മയുടെയും തിക്തഫലങ്ങൾ സ്വന്തം അനുഭവങ്ങളിലൂടെ മനസ്സിലാക്കി ആ വേദനകളും വിഷമങ്ങളും അനുവാചകഹൃദയങ്ങളിൽ ചലനം സൃഷ്ടിക്കുന്ന കവിതകളാക്കി മാററിയ മഹാകവി കുമാരനാശാൻ 1924 ജനുവരി 16-ന് പല്ലനയാററിലെ ബോട്ടപകടത്തിൽ മൃതിയടഞ്ഞു. ജാതിയും അയിത്തവും കെട്ടിഉയർത്തി മനുഷ്യനെ വേർതിരിച്ചിരുന്ന കോട്ടകൾ തകർത്ത് പുതിയൊരു സാമൂഹിക വ്യവസ്ഥിതി സ്വപ്നം കണ്ട് കഴിഞ്ഞിരുന്ന ആ മഹാകവി അങ്ങനെ ഷെല്ലിയെപ്പോലെ മുങ്ങിമരിച്ചു.

അഞ്ചു ദിവസം കഴിഞ്ഞപ്പോൾ 1924 ജനുവരി 21-ന് – മറെറാരു വാർത്തകേട്ട് ലോകത്തെമ്പാടുമുള്ള മനുഷ്യസ്നേഹികൾ പൊട്ടിക്കരഞ്ഞു. അത് ലെനിന്റെ ചരമവാർത്തയായിരുന്നു. ലോകത്തിന് പുതിയ ദർശനവും തൊഴിലാളി വർഗത്തിന് മോചനവും നൽകിയ ആ ത്യാഗിവര്യനും ഇനി ചരിത്രത്തിന്റെ ഭാഗം മാത്രമാകുന്നു.

*സ്വന്തം പ്രവൃത്തിയിലും ജീവിത ദൗത്യത്തിലും അതീവനിരത നായിരുന്നു അദ്ദേഹം; അഹങ്കാരമോ സ്വപ്രാമാണ്യബോധമോ അദ്ദേ ഹത്തെ തൊട്ടു തീണ്ടിയിരുന്നില്ല. അദ്ദേഹം ഒരു ആശയത്തിന്റെ മൂർത്ത രൂപമായിരുന്നു; എന്നിട്ടും തികച്ചും മനുഷ്യനായിരുന്നു അദ്ദേഹം.* [2]

1924 ഏപ്രിൽ ഒന്ന്. പ്രസിദ്ധമായ വൈക്കം സത്യാഗ്രഹം ആരംഭിച്ചു. മഹാത്മജി പറഞ്ഞു:

*അധഃകൃതർക്ക് പൊതുനിരത്തുകൾ ഉപയോഗിക്കാനുള്ള അവകാശം സ്ഥാപിക്കാൻ വേണ്ടിയാണല്ലോ നിരോധിക്കപ്പെട്ട റോഡിൽകൂടി അധഃ കൃതരുടെ ഘോഷയാത്ര കൊണ്ടുപോകണമെന്ന് വിചാരിക്കുന്നത്. ഇത് ഒരുവിധ സത്യാഗ്രഹമാണ്. ഇതിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ചില സംഗതികളുണ്ട്. മററുള്ളവർ നിങ്ങളെ എതിർത്താൽ കൂടി നിങ്ങൾ ശക്തി ഉപയോഗിക്കാൻ പാടില്ല. നിങ്ങൾ ശാന്തതയോടെ എല്ലാം സഹിക്കുകയും അടികൊള്ളുകയും വേണം....* [3]

കോൺഗ്രസിന്റെ പ്രചാരണത്തിനായി കോഴിക്കോട്ടുനിന്നും 'മാതൃഭൂമി' പ്രസിദ്ധീകരിച്ചിട്ട് അപ്പോൾ ഒരു വർഷം തികഞ്ഞിരുന്നില്ല. അതിന്റെ പത്രാധിപർ കെ.പി. കേശവമേനോൻ സത്യാഗ്രഹത്തിന് നേതൃത്വം കൊടുക്കാൻ വൈക്കത്ത് എത്തിയിട്ടുണ്ട്. വൈക്കം സത്യാഗ്രഹം സംബന്ധിച്ച പ്രചാരണം 'മാതൃഭൂമി' ഏറെറടുത്തു. വാർത്തയറിഞ്ഞ് മലയാളക്കരയുടെ നാനാ ഭാഗത്തുനിന്നും വളന്റി യർമാർ വൈക്കത്തേക്ക് പ്രവഹിച്ചു. എ.കെ. പിള്ള, ടി.കെ. മാധവൻ, കെ. കേളപ്പൻ, എസ്.ആർ. കൃഷ്ണസ്വാമി അയ്യർ, കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാട് തുടങ്ങിയവരെല്ലാം വൈക്കത്ത് ക്യാമ്പ് ചെയ്യുകയാണ്. വളന്റിയർമാർക്ക് കെ.പി. കേശവമേനോന്റെ നേതൃത്വത്തിൽ പരിശീലന ക്യാമ്പ് നടത്തി. അയിത്തച്ചങ്ങല പൊട്ടിക്കാനുള്ള വെമ്പൽ എല്ലായി ടത്തും ദൃശ്യമാണ്. അടികൊള്ളാനും ജയിലിൽ പോകാനും ഉത്സാഹ ത്തോടെ തയ്യാറാവുന്ന ചാവേർപ്പടകളെക്കൊണ്ട് വൈക്കം പരിസരം നിറഞ്ഞു.

ഏപ്രിൽ ഒന്ന് പ്രഭാതം. ക്ഷേത്രത്തിലെ അവർണർക്ക് പ്രവേശനം ഇല്ലാത്ത റോഡുകളിൽ നിറയെ പോലീസ്.

കെ.പി. കേശവമേനോന്റെ നേതൃത്വത്തിൽ കുഞ്ഞപ്പി ബാഹുലേയൻ, ഗോവിന്ദപ്പണിക്കർ തുടങ്ങിയവർ പോലീസ് വലയം ലക്ഷ്യമാക്കി സഞ്ചരിക്കുന്നു. ഇവർ മൂന്നുപേരാണ് അയിത്ത ക്കോട്ടയ്ക്കു നേരെ വെടിപൊട്ടിക്കാൻ നീങ്ങുന്ന ആദ്യത്തെ പട നായകർ. വിലക്കപ്പെട്ട സ്ഥലത്തെത്തിയതോടെ പോലീസ് അവരെ അറസ്റ്റ് ചെയ്തു. അടുത്ത ദിവസവും ഇതാവർത്തിച്ചു. ഈ സമയ

ത്തെല്ലാം സവർണ മേധാവിത്വത്തിന്റെ കണ്ണുകൾ ചുവക്കുകയായിരുന്നു. അവർ സത്യാഗ്രഹത്തെ നേരിടാൻ ചട്ടമ്പികളുമായി രംഗത്തെത്തി.

തിരുവിതാംകൂർ ഗവൺമെന്റിന്റെ നടപടികളെ അധിക്ഷേപിച്ചുകൊണ്ട് കത്തുകളും കമ്പികളും ഇന്ത്യയുടെ പല ഭാഗത്തു നിന്നും പ്രവഹിക്കാൻ തുടങ്ങി. എല്ലാ ഹിന്ദുക്കൾക്കും ഗതാഗതസ്വാതന്ത്ര്യം നൽകണമെന്ന് വന്ദ്യവയോധികനായ സേലം വിജയരാഘവയ്യർ ശ്രീമൂലം തിരുനാൾ മഹാരാജാവിനോട് അഭ്യർത്ഥിച്ചു. വൈക്കം സംഭവത്തിൽ പണ്ഡിററ് മാളവ്യ ഉൽക്കണ്ഠ പ്രകടിപ്പിച്ചു. ഏതാനും ദിവസം നിറുത്തി വെച്ചിരുന്ന സത്യാഗ്രഹം ഏപ്രിൽ 7-ന് വീണ്ടും തുടങ്ങി. പോലീസ് ഇരുമ്പു മുഷ്ടി പ്രയോഗിച്ച് സത്യാഗ്രഹത്തെ നേരിടുമെന്ന് അറിഞ്ഞ് അന്ന് കെ.പി. കേശവമേനോനും ടി.കെ. മാധവനും ആണ് സത്യാഗ്രഹം നടത്തിയത്. രണ്ടുപേരെയും പോലീസ് അറസ്റ്റ് ചെയ്തു ജയിലിലടച്ചു. പിന്നീട് എ.കെ. പിള്ള, കെ. കേളപ്പൻ, കെ. വേലായുധമേനോൻ എന്നിവരെയും അറസ്റ്റ് ചെയ്തു- അങ്ങനെ മാതൃഭൂമി പത്രാധിപർ കെ.പി. കേശവമേനോനും മാനേജർ കെ. കേളപ്പനും പൂജപ്പുര സെൻട്രൽ ജയിലിലായി.

ബോംബെയിലെ ജൂഹുവിലിരുന്ന് മഹാത്മജി ഇതെല്ലാം വീക്ഷിക്കുകയായിരുന്നു. ഇതിനിടയ്ക്ക് തമിഴ്നാട് കോൺഗ്രസ് പ്രസിഡന്റും ഈറോഡ് മുനിസിപ്പൽ ചെയർമാനുമായിരുന്ന രാമസ്വാമി നായ്ക്കർ വൈക്കത്ത് എത്തി സത്യാഗ്രഹത്തിന് നേതൃത്വം കൊടുത്തു. പോലീസ് അദ്ദേഹത്തെയും അറസ്റ്റ് ചെയ്ത് പൂജപ്പുര സെൻട്രൽ ജയിലിലടച്ചു. അതിനുശേഷം പഞ്ചാബിലെ ശിരോമണിപ്രബന്ധക് കമ്മിററി നിർദേശപ്രകാരം ലാലാൽസിങ്ങിന്റെയും കൃപാസിങ്ങിന്റെയും നേതൃത്വത്തിലുള്ള സംഘം വൈക്കത്ത് എത്തി.

വർക്കല ശിവഗിരി മഠത്തിൽ ശ്രീനാരായണഗുരു വലിയൊരു ഭണ്ഡാരം സ്ഥാപിച്ചു. അത് വൈക്കം സത്യാഗ്രഹത്തിനുള്ള ഫണ്ടിനു വേണ്ടിയായിരുന്നു. ശിവഗിരിമഠത്തിലെ സന്യാസിമാർ വീടുവീടാന്തരം കയറിയിറങ്ങി വൈക്കം സത്യാഗ്രഹത്തിന് ധനം ശേഖരിച്ചു. ശ്രീനാരായണഗുരു തന്നെ നേരിട്ട് വൈക്കത്തെത്തി ധർമ്മ ഭടൻമാരെ അനുഗ്രഹിച്ചു. എൻ.എസ്.എസ്സും എസ്.എൻ.ഡി.പി. യോഗവും സംയുക്തയോഗം കൂടി ഭാവിപരിപാടികളെപ്പററി ആലോചന തുടങ്ങി. വൈക്കത്തെ സ്ഥിതിഗതികളെപ്പററി ധരിപ്പിക്കാൻ മഹാത്മജിയുടെ അടുക്കലേക്ക് പ്രത്യേകം സംഘം പോയി.

മാസങ്ങൾ പിന്നെയും കടന്നു. തിരുവിതാംകൂറിൽ അതിഭയങ്കരമായ വെള്ളപ്പൊക്കം ഉണ്ടായി. വടക്കൻ താലൂക്കുകളിൽ അസംഖ്യം ജനങ്ങൾ പട്ടിണിയിലായി. നൂറു കണക്കിന് കന്നുകാലികൾ ചത്തൊടുങ്ങി. വീടും പറമ്പും നഷ്ടപ്പെട്ട് താമസിക്കാനിടമില്ലാത്ത ജനങ്ങൾ അലഞ്ഞുതിരിഞ്ഞു. പ്രകൃതിക്ഷോഭത്തിൽ ജനങ്ങൾക്കുണ്ടായ കഷ്ടനഷ്ടങ്ങൾ കണ്ട് ദുഃഖിതനായ ശ്രീമൂലം തിരുനാൾ മഹാരാജാവ് പനി പിടിച്ച് കിടപ്പായി. കർക്കിടക മാസത്തിലെ കറുത്ത വാവിൽ കർമ്മങ്ങൾക്ക് പോകരുതെന്ന് ഡോക്ടർമാർ വിലക്കിയിട്ടും അദ്ദേഹം പിതൃതർപ്പണത്തിനു പോയി. പനി കൂടി. അപകടാവസ്ഥ ദിനംപ്രതി വർധിച്ചു.

1924 ആഗസ്ത് 7 അർദ്ധരാത്രി. ശ്രീമൂലം തിരുനാൾ നാടുനീങ്ങിയതറിഞ്ഞ് ഇടിയും മഴയും വകവെയ്ക്കാതെ ജനസഹസ്രങ്ങൾ കോട്ടയ്ക്കകത്തേക്ക് പ്രവഹിച്ചു.

പിറേറദിവസം രാവിലെ രാജകീയ ബഹുമതികളോടെ മൃതദേഹം പള്ളിയടക്കമുക്കിലേക്ക് വിലാപയാത്രയായി കൊണ്ടുപോയി. ആ യാത്രയ്ക്കിടയിൽ പട്ടാളത്തിന്റെയും പോലീസിന്റെയും നടുവിലായി കനക കാന്തിയുള്ള ഒരു പതിനൊന്നുകാരൻ കരഞ്ഞുകൊണ്ട് നടന്നിരുന്നു. അത് തിരുവിതാംകൂറിലെ അടുത്ത രാജാവ് ശ്രീ ചിത്തിര തിരുനാൾ രാജകുമാരൻ ആയിരുന്നു.

### കുറിപ്പുകളും പ്രമാണങ്ങളും

1. വിശ്വചരിത്രാവലോകം -പണ്ഡിററ് നെഹ്റു (മാതൃഭൂമി)പേജ് 869
2. വിശ്വചരിത്രാവലോകം -പണ്ഡിററ് നെഹ്റു (മാതൃഭൂമി)
3. മാതൃഭൂമിയുടെ ചരിത്രം ഒന്നാം വാല്യം പേജ് 102

•



5

# അവസാനത്തെ ദർബാർ

1991 ജൂലൈ 20

സമയം 9.30

രംഗവിലാസം കൊട്ടാരവളപ്പിൽ നിന്നു് ഗൺകാര്യേജ് പുറപ്പെടുന്നു.

അന്ത്യയാത്ര ഇവിടെനിന്ന് ആരംഭിക്കുന്നു. മുന്നിൽ ശോകഗാനം ആലപിച്ച് ബാന്റ് പാർട്ടി. അതിന്റെ പിന്നിൽ തോക്ക് തലതിരിച്ച് പിടിച്ച് മാർച്ച് ചെയ്യുന്ന പോലീസ് സേന; ഗൺ കാര്യേജിനു തൊട്ടു മുന്നിലും പിന്നിലും പട്ടാളക്കാർ.

രാജഭരണത്തിന്റെ ഓർമ്മകൾ തുടികൊട്ടി നിൽക്കുന്ന അയൺ വില്ല പാർക്ക്; ഇന്നലെകളുടെ മാററങ്ങൾക്കു സാക്ഷ്യംനിന്ന അഗ്രഹാര ങ്ങൾക്കിടയിലൂടെ ഗൺ കാര്യേജ് മുന്നോട്ട് നീങ്ങി.

ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ പടിഞ്ഞാറേ നടയിലൂടെ അന്ത്യയാത്ര കടന്നുപോയപ്പോൾ പൊട്ടിക്കരച്ചിലുകൾക്കും ഏങ്ങലടി കൾക്കും ശക്തി കൂടി. നെഞ്ചത്തടിച്ച് നിലവിളിക്കുന്ന അമ്മമാർ, ദുഃഖാർ ത്തരായ വൃദ്ധൻമാർ. 'തമ്പുരാനേ.....' എന്ന ശബ്ദം അഗ്രഹാരങ്ങ

ളിൽ നിന്നും ഉയർന്നു. വർഷത്തിൽ രണ്ടു പ്രാവശ്യം ഒററമുണ്ടും പച്ച ത്തൊപ്പിയും ധരിച്ച് പള്ളിവാൾ ഏന്തി പരിവാരസമേതനായി രാജാവ് എഴുന്നള്ളിയിരുന്നത് ഈ വഴിയാണ്. ഇനി പള്ളിവേട്ടയ്ക്കും ആറാട്ടിനും മഹാരാജാവില്ല.

സുന്ദരവിലാസം പാലസിനു മുമ്പിൽ വിതുമ്പുന്ന ഹൃദയത്തോടെ രാജാവിനെ കാത്തു നിൽക്കുന്ന ജനക്കൂട്ടത്തെ കണ്ടപ്പോൾ ഗൺ കാര്യേജിനൊപ്പമുണ്ടായിരുന്ന രാജകുടുംബാംഗങ്ങൾ പൊട്ടിക്കരഞ്ഞു. അവരുടെ മനസ്സിൽ ഈ കൊട്ടാരവുമായി ബന്ധപ്പെട്ട എത്രയോ ഓർ മ്മകളുണ്ട്. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ആണ്ടിൽ രണ്ടുപ്രാവശ്യം നടക്കുന്ന പള്ളിവേട്ട, ഈ കൊട്ടാര മട്ടുപ്പാവിൽ ഇരുന്നാണ് രാജകുടും ബാംഗങ്ങൾ ദർശിച്ചിരുന്നത്. കൊട്ടാരത്തിനു സമീപത്തായി കൃത്രിമ മായി നിർമ്മിക്കുന്ന കാട്; ആ കാട്ടിലാണ് രാജാവ് വേട്ടയ്ക്ക് എഴുന്ന ള്ളിയിരുന്നത്. തീവെട്ടിയുടെയും മഗ്നീഷ്യം ലൈററുകളുടെയും പ്രകാശധാരയിൽ രാജകീയ വേഷവിതാനങ്ങളോടെ എത്തുന്ന അംഗ രക്ഷകരും പുരോഹിതൻമാരും. രാജാവ് അമ്പെയ്യുന്നതോടെ ചടങ്ങു കൾ അവസാനിക്കുന്നു.

രാജഭരണം വിടപറഞ്ഞു. പക്ഷെ ക്ഷേത്രത്തിലെ ആറാട്ടിന്റെയും പള്ളിവേട്ടയുടെയും രാജകീയ പൊലിമ നിലനിന്നു. ഗതകാലസ്മര ണകളുണർത്തി കടന്നുപോകുന്ന പള്ളിവേട്ടയും ആറാട്ടും നഗരത്തിലെ ഉത്സവങ്ങളിൽ പ്രധാനമാണ്. ആറാട്ടുദിവസം കിലോമീററുകളോളം ദൂരം കാൽനടയായി സഞ്ചരിക്കുന്ന രാജാവിനെ കാണാൻ പ്രജകൾ തടിച്ചുകൂടുക പതിവായിരുന്നു. വാർധക്യം ബാധിച്ച് ശരീരം വളഞ്ഞിട്ടും ആ ചടങ്ങ് അദ്ദേഹം ഉപേക്ഷിച്ചില്ല. ഇന്നലെയെയും ഇന്നിനെയും കൂട്ടി യോജിപ്പിക്കുന്ന കാലത്തിന്റെ കണ്ണിയായിരുന്നു രാജാവ്.

പഴവങ്ങാടി തൊട്ട് മനുഷ്യസമുദ്രമാണ്; നിൽക്കാൻ പോലും പററാത്ത അവസ്ഥ. അടഞ്ഞുകിടക്കുന്ന കടകളുടെ മുകളിലും കെട്ടി ടങ്ങളിലും ജനം കയറിയിട്ടുണ്ട്. ഈ നഗരവീഥികൾ എന്തെല്ലാം വിധ ത്തിൽ മഹാരാജാവിനെ കണ്ടു. ഉണ്ണിയായി, രാജകുമാരനായി, രാജാ വായി, രാജപ്രമുഖനായി-പിന്നീട് അധികാരം നഷ്ടപ്പെട്ട് ശ്രീപത്മനാഭ ദാസൻ മാത്രമായപ്പോഴേക്കും കാറിൽ തൊഴു കൈയോടെ പ്രജകളെ നോക്കി പുഞ്ചിരിച്ചു പോകുന്ന രാജാവിന്റെ മുഖം ഇവിടത്തെ ഓരോ കച്ചവടക്കാരുടെയും മനസ്സുകളിൽ ചുവരിൽ പതിച്ച ചിത്രം പോലെ നിൽക്കുന്നു.

67 വർഷം മുമ്പുള്ള (1924 സെപ്തംബർ 1) ഒരു സായം സന്ധ്യ. അന്ന് ഈ റോഡിലൂടെ രഥത്തിൽ എഴുന്നള്ളിയ രാജകുമാരന്റെ ചിത്രം

പഴമക്കാർ ഓർക്കുന്നു. ദർബാർ ഹാളിലേക്കായിരുന്നു അന്നത്തെയും യാത്ര. പക്ഷെ അത് സിംഹാസനാരോഹണ ചടങ്ങിനായിരുന്നു.

ശ്രീമൂലം തിരുനാൾ നാടുനീങ്ങിയതിനെ തുടർന്ന് 1924 സെപ്തംബർ ഒന്നാം തീയതി ആയിരുന്നു ശ്രീചിത്തിര തിരുനാൾ രാജാവായത്. പക്ഷെ അദ്ദേഹത്തിനു പ്രായം തികയാത്തതിനാൽ മഹാറാണി സേതുലക്ഷ്മിഭായിയെ ബ്രിട്ടീഷ് ഗവൺമെന്റ് റീജന്റ് ആയി നിയമിച്ചു. ശ്രീചിത്തിര തിരുനാളിന്റെ മാതാവ് സേതു പാർവതീ ഭായിയുടെ മൂത്ത സഹോദരിയായിരുന്നു സേതുലക്ഷ്മിഭായി.

ദർബാർ ഹാളിൽ നടന്ന ചടങ്ങിന് അന്നത്തെ പൊളിററിക്കൽ ഏജന്റ് കാർട്ടൺ നേതൃത്വം നൽകി. അദ്ദേഹം ബാലനായ രാജാവിനെ എതിരേററ് സിംഹാസനത്തിലേക്ക് ആനയിച്ചു. പിന്നീട് കിരീടമെടുത്ത് രാജാവിന്റെ തലയിൽ വെച്ചപ്പോൾ വെടിയുടെയും ബാന്റിന്റെയും ശബ്ദവും ആർപ്പുവിളികളുംകൊണ്ട് അന്തരീക്ഷം മുഖരിതമായി. ശ്രീ ചിത്തിര തിരുനാളിനെ രാജാവായി പൊളിററിക്കൽ ഏജന്റ് പ്രഖ്യാപിച്ചു. അതിനുശേഷം സേതുലക്ഷ്മിഭായിയെ റീജന്റ് ആയി ബ്രിട്ടീഷ് ഗവൺമെന്റ് നിയമിച്ച വിവരം പരസ്യം ചെയ്തു. സേതുലക്ഷ്മി ഭായിക്കും സേതുപാർവതിഭായിക്കും 'മഹാറാണി' സ്ഥാനം നൽകിയതും ഈ ദർബാറിൽവെച്ചാണ്.

വൈക്കം സത്യാഗ്രഹം ശക്തിയായി തുടരുകയാണ്. റീജന്റ് റാണിക്ക് ആദ്യം നേരിടേണ്ടി വന്ന വലിയ പ്രശ്നം ഇതുതന്നെ.

ഗാന്ധിജിയുടെ ഉപദേശപ്രകാരം വൈക്കത്ത് നിന്ന് 'സവർണ്ണജാഥ' അനന്തപുരിയിലേക്ക് പോകാനുള്ള തയ്യാറെടുപ്പ് തുടങ്ങി. അയിത്തോച്ചാടനത്തിന് അനുകൂലമായി സമൂഹ മനസ്സാക്ഷി ഉണർത്താനുള്ള നടപടിയായിരുന്നു അത്. നാടിന്റെ നാനാഭാഗത്തുനിന്നും കൂട്ടംകൂട്ടമായി സവർണ ഹിന്ദുക്കൾ വൈക്കത്ത് എത്തി. നവംബർ 1-ാം തീയതിയാണ് ജാഥ പുറപ്പെട്ടത്. അതിന്റെ തലേന്നാൾ വൈക്കം ജാഥാംഗങ്ങളെക്കൊണ്ട് നിറഞ്ഞുകഴിഞ്ഞു. മന്നത്ത് പത്മനാഭന്റെ നേതൃത്വത്തിൽ നൂറുനൂറ് ആളുകൾ വീതമുള്ള ചെറിയ ഗ്രൂപ്പുകളായി ജാഥയെ അണിനിരത്തി. ആലപ്പുഴയിലെ എസ്. പത്മനാഭമേനോൻ ഡിവിഷനൽ കമാൻഡറും എസ്. കെ. നാരായണപിള്ള, എസ്. ബാലകൃഷ്ണപിള്ള എന്നിവർ ലെഫ്ററനന്റുമാരും ആയിരുന്നു. വൈക്കം കായൽ തീരത്ത് ജാഥാംഗങ്ങൾ അണിനിരന്നു. കോരിച്ചൊരിയുന്ന മഴ ജാഥാംഗങ്ങളുടെ ഉത്സാഹത്തെ തണുപ്പിച്ചില്ല. അവിടെ കൂടിയിരുന്ന ആയിരങ്ങൾ കൈവീശി ആശംസകൾ നേരുന്നതിനിടയിൽ ജാഥാംഗങ്ങൾ നീങ്ങിത്തുടങ്ങി. സവർണ്ണമേധാവിത്തത്തിനും അയിത്തക്കോട്ടയ്ക്കു

മെതിരെ മനസ്സാക്ഷി ഉണർത്തുന്ന മനുഷ്യസമുദ്രമായി തെക്കോട്ട് നീങ്ങുകയാണ് ആ ജാഥ. തെക്കൻ തിരുവിതാംകൂറിൽനിന്നും ഡോ. എറമ്പരുമാൾ നായിഡുവിന്റെ നേതൃത്വത്തിലുള്ള മറെറാരു ജാഥയും തിരുവനന്തപുരം ലക്ഷ്യമാക്കി നീങ്ങുകയായിരുന്നു.

നവംബർ 13-ന് ചങ്ങനാശ്ശേരി പരമേശ്വൻപിള്ളയുടെ നേതൃത്വത്തിലുള്ള നിവേദകസംഘം പൂജപ്പുര സീതാൽ മൗണ്ട് കൊട്ടാരത്തിലെത്തി. 25,000 ഹിന്ദുക്കൾ ഒപ്പിട്ട ഭീമഹർജി റീജന്റ് മഹാറാണിക്ക് നൽകി. വൈക്കം ക്ഷേത്രത്തിനു ചുററുമുള്ള റോഡുകൾ അവർണ്ണർക്ക് തുറന്നുകൊടുക്കണമെന്നായിരുന്നു നിവേദനത്തിലെ പ്രധാന ആവശ്യം.

“ഇത്രയും പ്രധാനപ്പെട്ട കാര്യത്തിൽ പെട്ടെന്ന് മറുപടി പറയാൻ സാധ്യമല്ല. നിയമനിർമാണസഭയിൽ ഇക്കാര്യത്തെപ്പററി പ്രമേയം നിലവിലുണ്ട്. അതിനെ സംബന്ധിച്ചുള്ള തീർപ്പ് കൽപ്പിക്കുമ്പോൾ നിങ്ങളുടെ ഹർജിയിൽ പറയുന്ന കാര്യത്തെപ്പററിയും ആലോചിക്കും” മഹാറാണി മറുപടി പറഞ്ഞു.

സംഘത്തെ നേരിട്ട് സ്വീകരിക്കുവാൻ മഹാറാണി സമ്മതിച്ചതു തന്നെ വലിയ ഔദാര്യമായിരുന്നു. മുൻകാലങ്ങളിൽ ഇത്തരം നിവേദനങ്ങൾ ഉദ്യോഗസ്ഥന്മാർ വഴി മാത്രമേ സമർപ്പിക്കാൻ അനുവദിച്ചിരുന്നുള്ളു.

1925 മാർച്ചിൽ വൈക്കം സത്യാഗ്രഹത്തിന് ആവേശം പകർന്നുകൊണ്ട് ഗാന്ധിജി കേരളത്തിലെത്തി. ബെൽഗാം കോൺഗ്രസിൽ പങ്കെടുക്കാൻ കേരളത്തിൽനിന്നും പോയിരുന്ന പ്രതിനിധികളുടെ ക്ഷണമനുസരിച്ചായിരുന്നു ഈ സന്ദർശനം.

കൊച്ചിയിൽ നിന്നും ബോട്ടിൽ വൈക്കത്തെത്തിയ ഗാന്ധിജിയെ കാണാൻ പതിനായിരങ്ങൾ തടിച്ചുകൂടി. മാർച്ച് 10-ാം തീയതി വളന്റിയർമാരുടെ ഭജനയിൽ ഗാന്ധിജി പങ്കെടുത്തു. വളന്റിയർമാരുടെ നടുവിൽ പുൽപ്പായയിൽ ഇരുന്ന് അദ്ദേഹം സത്യാഗ്രഹകാര്യങ്ങളെപ്പററി ചർച്ച ചെയ്തു. സത്യാഗ്രഹസമരംകൊണ്ട് പ്രയോജനമില്ലെന്നും നിയമം ലംഘിക്കണമെന്നും അഭിപ്രായപ്പെട്ടവരോട് ഗാന്ധിജി പറഞ്ഞു: *ക്ഷമ നശിക്കുക എന്നതിനർത്ഥം യുദ്ധത്തിൽ തോൽക്കുക എന്നതാണ്.*

റീജന്റ് മഹാറാണി ഗാന്ധിജിയെ സംഭാഷണത്തിനു ക്ഷണിച്ചു. വർക്കല കൊട്ടാരത്തിൽ നടന്ന ആ സംഭാഷണത്തിൽ ഗാന്ധിജി തൃപ്തനായിരുന്നു. അധഃകൃതർക്ക് സഞ്ചാരസ്വാതന്ത്ര്യം അനുവദിക്കുന്നതിൽ വ്യക്തിപരമായി താൽപര്യമുണ്ടെങ്കിലും റീജന്റ് എന്ന നിലയിൽ ഭരണം നടത്തുന്ന തന്റെ നിസ്സഹായാവസ്ഥ ഗാന്ധിജിയെ മഹാറാണി ബോധ്യപ്പെടുത്തി. പിന്നീട് ‘യങ് ഇന്ത്യ’ യിൽ ഗാന്ധിജി

എഴുതി: *മഹാറാണി റീജന്റുമായി എന്റെ സന്ദർശനം ഹിതകരമായ ഒരത്ഭുതമാണ്, എന്റെ മനസ്സിൽ ഉണ്ടാക്കിയത്. അമിതമായ വസ്ത്രാല ങ്കാരങ്ങളും വിഭൂഷണങ്ങളും ധരിച്ചിട്ടുള്ള ഒരു സ്ത്രീക്കുപകരം നൈസർഗികമായ നന്മയും സൽസ്വഭാവവുമുള്ള യൗവനയുക്തയായ ഒരു സ്ത്രീയുടെ സന്നിധിയിലാണ് ഞാൻ എത്തിയത്. സൗന്ദര്യത്തിനു വേണ്ടി രത്നങ്ങളെയോ വസ്ത്രങ്ങളെയോ അവർ അവലംബിച്ചിട്ടില്ല... അമൂല്യമായ ആഡംബരഭൂഷണങ്ങൾ അണിയുന്ന രാജാക്കൻമാർക്കും കുബേരൻമാർക്കും ഈ റാണി മാതൃകയാണ് .*

ശ്രീനാരായണഗുരുവിന്റെ ക്ഷണമനുസരിച്ച് ഗാന്ധിജി ശിവഗിരി മഠവും സന്ദർശിച്ചു. ഗുരുവും ഗാന്ധിജിയും തമ്മിൽ സാമുദായിക പ്രശ്നങ്ങളെപ്പററി ദീർഘനേരം സംഭാഷണം നടത്തി.

തിരുവിതാംകൂർ വിടുന്നതിനുമുമ്പ് അമ്മ മഹാറാണി സേതു പാർവതിഭായിയേയും ബാലനായ ശ്രീചിത്തിര തിരുനാൾ ബാലരാമ വർമ്മ മഹാരാജാവിനെയും ഗാന്ധിജി സന്ദർശിച്ചു. അങ്ങേക്ക് അധികാരം പൂർണമായി കിട്ടുമ്പോൾ അയിത്തം പൂർണമായി അവസാനിപ്പിക്കുമോ എന്നു ഗാന്ധിജി രാജാവിനോട് ചോദിച്ചപ്പോൾ 'തീർച്ചയായും' എന്ന് അദ്ദേഹം മറുപടി നൽകി.

പോലീസ് കമ്മീഷണർ പീററും ഗാന്ധിജിയും തമ്മിൽ ഉണ്ടാക്കിയ കരാർ വിജയത്തിന്റെ ആദ്യപടിയായിരുന്നു. ഇതനുസ രിച്ച് നിരോധനങ്ങൾ പിൻവലിച്ചു. പക്ഷെ ലക്ഷ്യം അപ്പോഴും അക ലെയായിരുന്നു.

ദിവാൻ രാഘവയ്യയുടെ ഉദ്യോഗകാലാവധി കഴിഞ്ഞു. പിന്നീട് എം.ഇ. വാട്ട്സ് ദിവാനായി. ഒരു ക്രിസ്ത്യനെ ദിവാനാക്കിയതിനെതിരെ യാഥാസ്ഥിതികർ നെററിചുളിച്ചു. പക്ഷെ മഹാറാണി തീരുമാനത്തിൽ ഉറച്ചുനിന്നു.

വൈക്കം ക്ഷേത്രത്തിനുചുററുമുള്ള വഴികൾ ജാതി മതഭേദമെന്യേ എല്ലാവർക്കും തുറന്നുകൊടുക്കാൻ സർക്കാർ തീരുമാനിച്ചതോടെ 20 മാസം നീണ്ടു നിന്ന സത്യാഗ്രഹം 1926 നവംബർ 21-ന് വിജയകര മായി സമാപിച്ചു. രണ്ടുവർഷത്തിനുശേഷം തിരുവിതാംകൂറിലെ എല്ലാ ക്ഷേത്രനിരത്തുകളും ഹിന്ദുക്കൾക്കു തുറന്നുകൊടുത്തു.

തിരുവിതാംകൂറിൽ ഈ സാമൂഹിക വിപ്ലവം നടക്കുമ്പോൾ ഇന്ത്യ ഒട്ടാകെ സ്വാതന്ത്ര്യസമരം ആളിക്കത്തുകയായിരുന്നു.

വൈക്കം സത്യാഗ്രഹം കഴിഞ്ഞ് അന്നേക്ക് 6 മാസമേ ആയുള്ളു. കോഴിക്കോട്ട് നടന്ന രാഷ്ട്രീയസമ്മേളനം ചൈനയിൽ നടന്ന സമര ത്തിനു പിന്തുണ പ്രഖ്യാപിച്ചു.

സ്വാതന്ത്ര്യസമരത്തെ ശമിപ്പിക്കുന്നതിനു ബ്രിട്ടീഷ് ഗവൺമെന്റിന്റെ തന്ത്രമായിരുന്നു സൈമൺ കമ്മീഷൻ നിയമനം. ഇന്ത്യയ്ക്ക് പററിയ ഭരണപരിഷ്കാരത്തെപ്പററി ആലോചിക്കുവാൻ സൈമൺ കമ്മീഷനെ നിയമിച്ച വാർത്ത കേട്ട് ജനങ്ങൾ ക്ഷുഭിതരായി. കമ്മീഷനെ ബഹിഷ്കരിക്കാൻ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് തീരുമാനിച്ചു. 1928 ഫെബ്രുവരി 3-ാം തീയതി ബോംബെയിൽ കപ്പലിറങ്ങിയ കമ്മീഷനെ നേരിട്ടത് ആയിരക്കണക്കിന് ആളുകളുടെ "സൈമൺ കമ്മീഷൻ മടങ്ങിപ്പോകൂ" എന്ന വിളികളായിരുന്നു. പ്രതിഷേധവും ഹർത്താലും കൊണ്ടു ബോംബെ നഗരത്തിന്റെ മുഖം കറുത്തു. മദ്രാസിൽ ജനക്കൂട്ടത്തിനുനേരെ പോലീസ് വെടിവെച്ചു. കൽക്കട്ടയിൽ പോലീസും വിദ്യാർത്ഥികളും ഏററുമുട്ടി. ബ്രിട്ടീഷുകാരുടെ കണ്ണു ചുവന്നു. പിന്നീട് അവർ നടത്തിയ അക്രമങ്ങൾ അതിശക്തമായിരുന്നു.

ലാഹോറിൽ ലാലാ ലജ്പത് റോയിയുടെ നേതൃത്വത്തിലുള്ള പ്രകടനത്തിനു നേരെ ക്രൂരമായ മർദ്ദനം നടത്തി. ലക്നൗവിൽ പണ്ഡിററ് നെഹ്റുവിനെ കുതിരപ്പോലീസിനെക്കൊണ്ട് ചവിട്ടിമെതിച്ചു. കമ്മീഷനോടുള്ള പ്രതിഷേധം കേരളക്കരയിലും അലയടിച്ചു. മലബാറിലെ ഹർത്താലിനെ തകർക്കാൻ കളക്ടർ രംഗത്തിറങ്ങി. പോലീസുകാർ നാടുനീളെ ഭീഷണി പുറപ്പെടുവിച്ച് നടന്നു. ഇത്രയൊക്കെ ആയിട്ടും കോഴിക്കോട് മുനിസിപ്പാലിററി ഓഫീസിനു മുകളിൽ കരിങ്കൊടി ഉയർന്നു. കണ്ണൂർ, തലശ്ശേരി, പയ്യന്നൂർ, പാലക്കാട്, എറണാകുളം, ആലപ്പുഴ, കോട്ടയം തുടങ്ങിയ പട്ടണങ്ങളിലെല്ലാം ഹർത്താൽ നടന്നു.

1928 മേയ് മാസത്തിൽ പയ്യന്നൂരിൽ നടന്ന നാലാമത്തെ കേരള സംസ്ഥാനസമ്മേളനത്തിൽ ജവഹർലാൽ നെഹ്റു അധ്യക്ഷത വഹിച്ചു. പുതിയ ആവേശവും ഉണർവും സൃഷ്ടിച്ചതായിരുന്നു ഈ സമ്മേളനം.

അനുരഞ്ജനത്തിനുള്ള ഗാന്ധിജിയുടെ അവസാനശ്രമവും പരാജയപ്പെട്ടു. രാജ്യം മുഴുവൻ ഇളക്കിമറിച്ചുകൊണ്ട് 1930 മാർച്ച് 12-ാം തീയതി 84 അനുചരൻമാരോടുകൂടി ഗാന്ധിജി ഉപ്പ് നിയമം ലംഘിക്കാൻ ദണ്ഡിയാത്ര ആരംഭിച്ചു. ലോകം മുഴുവൻ ഉററുനോക്കിയ ആ ചരിത്ര സംഭവത്തിൽ പങ്കെടുക്കാൻ ഭാഗ്യം ലഭിച്ചവരിൽ സി. കൃഷ്ണൻ നായർ (നെയ്യാറ്റിൻകര), ടൈറ്റസ് (കോട്ടയം), താപ്പൻനായർ (പാലക്കാട്), ശങ്കർജി (മായന്നൂർ), എൻ.പി.രാഘവ പൊതുവാൾ (ഷൊർണ്ണൂർ) എന്നീ മലയാളികളും ഉണ്ടായിരുന്നു.

*ഈ അസാധാരണമായ യാത്രാസംഘത്തിന്റെ പുരോഗതി വീക്ഷിക്കാനായി ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും പത്രക്കാർ പാഞ്ഞെത്തി. ഗാന്ധിജി കടന്നുപോയ ഗ്രാമങ്ങളിൽ ജനങ്ങൾ നിരത്തുവക്കത്തു മുട്ടുകുത്തി..... കൈയിൽ ഒരു മുളവടിയുമായി ബ്രിട്ടീഷ് സാമ്രാജ്യത്തെ വെല്ലുവിളിക്കാൻ സമുദ്രത്തിലേക്കു മാർച്ച് ചെയ്യുന്ന ആ കൊച്ചു വൃദ്ധന്റെ അസാധാരണമായ രൂപം ലോകത്തെമ്പാടുമുള്ള പത്രങ്ങളിലും ന്യൂസ് റീലുകളിലും സ്ഥലം പിടിച്ചു.*

*ഏപ്രിൽ 5-ന് വൈകുന്നേരം 6 മണിക്ക് ഗാന്ധിജിയും സംഘവും ദണ്ഡി പട്ടണ ത്തിൽ എത്തി. രാത്രി മുഴുവൻ പ്രാർത്ഥനയിൽ കഴിഞ്ഞ ശേഷം പിറേറ ദിവസം രാവിലെ ആ സംഘം സമുദ്രത്തിൽ സ്നാനത്തിനിറങ്ങി. മുങ്ങിക്കയറി കരയിൽ വന്ന ഗാന്ധിജി ആയിരക്കണക്കിന് കാഴ്ചക്കാരുടെ മുമ്പിൽ വെച്ച് ഒരു കട്ട ഉപ്പ് എടുക്കാനായി കുനിഞ്ഞു. ചിന്താപൂർണവും ഗൗരവദ്യോതകവുമായ മുഖഭാവത്തോടുകൂടി അദ്ദേഹം തന്റെ മുഷ്ടി ജനക്കൂട്ടത്തിനു നേരെ ചുരുട്ടിക്കാട്ടി; പതുക്കെ അതുതുറന്ന് കടലമ്മയുടെ നിരോധിക്കപ്പെട്ട സമ്മാനവും ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ ഏററവും പുതിയ പ്രതീകവുമായ വെളുത്ത ഉപ്പുകല്ലുകൾ ഉള്ളം കൈയിൽ പ്രദർശിപ്പിച്ചു. ഒററ ആഴ്ചകൊണ്ട് ഇന്ത്യ മുഴുവൻ ഇളകിമറിഞ്ഞു. ഭൂഖണ്ഡത്തിലുടനീളം ഗാന്ധിജിയുടെ ശിഷ്യൻമാർ ഉപ്പ് സംഭരിക്കുവാനും വിതരണം ചെയ്യുവാനും തുടങ്ങി. സമുദ്രത്തിൽ നിന്ന് എങ്ങനെ ഉപ്പ് ഉണ്ടാക്കാമെന്ന് വിശദീകരിക്കുന്ന ലഘുലേഖകളുടെ പ്രളയമായിരുന്നു നാടുനീളെ.*

*ഇന്ത്യയുടെ ഒരററം മുതൽ മറേറ അററം വരെ തെരുവുകളിൽ ബ്രിട്ടീഷ് തുണിത്തരങ്ങളുടെയും ബ്രിട്ടൻ ഇന്ത്യയിലേക്ക് കയററി അയച്ച മററ് സാധനങ്ങളുടെയും തീക്കുണ്ഡങ്ങൾ ഉയർന്നു. ഇന്ത്യാ ചരിത്രത്തിലെ ഏററവും വിപുലമായ അറസ്റ്റായിരുന്നു ബ്രിട്ടന്റെ മറുപടി. ആയിരക്കണക്കിന് ആളുകളെ തൂത്തുവാരി ജയിലിലടച്ചു. അവരുടെ കൂടെ ഗാന്ധിജിയും ഉണ്ടായിരുന്നു. പക്ഷെ യർവാദാ ജയിലിന്റെ മതിലുകൾക്കപ്പുറത്തേക്ക് മടങ്ങിപ്പോകുന്നതിന് അനുയായികൾക്ക് ഒരന്ത്യശാസനമെത്തിക്കാൻ ഗാന്ധിജിക്ക് കഴിഞ്ഞു. അഹിംസാവ്രതക്കാരനായ ഒരു മനുഷ്യന്റെ കൈയിലെ ഒരു പിടി ഉപ്പ് ഇന്ത്യയുടെ അഭിമാനത്തിന്റെ പ്രതീകമായി മാറിയിരിക്കുകയാണ്. ആ ഉപ്പ് പിടിച്ച മുഷ്ടി തകർന്നേക്കാം. പക്ഷെ അത്-ഉപ്പ്-വിട്ടു കൊടുക്കയില്ല.* [1]

മലബാറിൽ ഉപ്പ് സത്യാഗ്രഹത്തിന്റെ പ്രധാനരംഗം പയ്യന്നൂരായിരുന്നു. തിരുവിതാംകൂറിൽനിന്നും കൊച്ചിയിൽനിന്നും ഉപ്പ് സത്യാഗ്രഹത്തിന് ആളുകൾ പയ്യന്നൂരിൽ എത്തി. കേളപ്പജിയുടെ നേതൃത്വത്തിലുള്ള ആദ്യസംഘം കോഴിക്കോട്ട് നിന്നും 1930 ഏപ്രിൽ 13-ന് കാൽനടയായി പയ്യന്നൂരിലേക്ക് പുറപ്പെട്ടു.

1931 മാർച്ച് 23-ന് ഭഗത്സിങ്ങ്, രാജഗുരു, ശുകദേവ് എന്നിവരെ ലാഹോർ സെൻട്രൽ ജയിലിൽ തൂക്കിക്കൊന്നു. ഈ സംഭവം നാടെങ്ങും അമർഷം ആളിക്കത്തിച്ചു. കോഴിക്കോട്, കണ്ണൂർ, തളിപ്പറമ്പ്, ഹോസ്ദുർഗ്, പാലക്കാട്, തൃശൂർ, എറണാകുളം തുടങ്ങിയ സ്ഥലങ്ങളിൽ വിലാപയാത്ര നടന്നു. ഈ സംഭവത്തിനുശേഷം ഒൻപതുമാസം കഴിഞ്ഞപ്പോൾ തിരുവിതാംകൂറിൽ റീജൻസി ഭരണം അവസാനിക്കുന്നു. ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവ് അധികാരമേൽക്കുന്നു.

ക്ഷേത്രങ്ങളിലെ മൃഗബലി, ദേവദാസി സമ്പ്രദായം എന്നിവ അവസാനിപ്പിച്ചും മരുമക്കത്തായത്തിനുപകരം മക്കത്തായ സമ്പ്രദായം ഏർപ്പെടുത്തിയും നായർ റഗുലേഷൻ ബിൽ അവതരിപ്പിച്ചും റീജന്റ് റാണി ശ്രദ്ധേയമായ സാമൂഹികമാററങ്ങൾക്ക് നേതൃത്വം കൊടുത്തു. ആ ഭരണമാണ് അവസാനിക്കുന്നത്.

പള്ളിവാസൽ ജലവൈദ്യുത പദ്ധതി, നീണ്ടകരപ്പാലം, ചേർത്തല റോഡ് എന്നിവയ്ക്ക് തുടക്കം കുറിച്ചത് റാണിയുടെ കാലത്തായിരുന്നു. റീജൻസി ഭരണം അവസാനിപ്പിക്കുന്നതിനും നിലനിറുത്തുന്നതിനും അന്നു നേതാക്കൾ ചേരിതിരിഞ്ഞ് അണിയറയിൽ മത്സരം നടത്തി. രാജകുടുംബത്തിലെ അന്തഃഛിദ്രമാണ് ഇതിന്റെ പിന്നിൽ പ്രവർത്തിച്ചിരുന്നത്.

1931 നവംബർ 6 വൈകുന്നേരം.

ഏഴുവർഷത്തെ റീജൻസി ഭരണത്തിനു തിരശ്ശീല വീഴാൻ ഇനി മണിക്കൂറുകൾ മാത്രം.

പത്തൊൻപതുകാരനായ ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ തന്റെ വലിയമ്മയിൽനിന്നും അധികാരം പൂർണമായി ഏറ്റെടുക്കുന്നു.

പുത്തൻ കച്ചേരിയും പരിസര പ്രദേശങ്ങളും കൊടിതോരണങ്ങളും കുലവാഴകളും കൊണ്ടു നിറഞ്ഞു. ദർബാർ ഹാളിനു മുമ്പിൽ മനോഹരമായ മണ്ഡപം. ഇവിടെനിന്നാണ് വിളംബരം മുഴങ്ങുന്നത്.

മൂന്നരമണിയോടെ ദർബാർ ഹാളിൽ ക്ഷണിക്കപ്പെട്ട അതിഥികൾ എത്താൻ തുടങ്ങി. വിദേശപ്രതിനിധികൾ, വൈദികന്മാർ, ഹൈക്കോടതി ജഡ്ജിമാർ, ചീഫ് സെക്രട്ടറി തുടങ്ങിയവർ മുൻനിരയിൽ സ്ഥാനം ഉറപ്പിച്ചു. പട്ടാളക്കാരും കമനീയമായ കുതിരപ്പട്ടാളവും ആനയും അമ്പാരിയും ഒരുഭാഗത്ത്. കച്ചേരി വളപ്പിൽ സ്കൗട്ട്കാരായ ബാലൻമാരും ഗൈഡുകളും നിരന്നു. കിരീടധാരണച്ചടങ്ങ് തിളങ്ങി.

കോട്ടയ്ക്കകത്തുനിന്നും ദർബാർ ഹാൾ ലക്ഷ്യമാക്കി എഴുന്നള്ളുന്ന ശ്രീചിത്തിരതിരുനാൾ മഹാരാജാവിനെ കാണാൻ മെയിൻ

റോഡിൽ ആൾത്തിരക്ക്. മുടവൻമുകളിൽ നിന്നും ആറ് വെള്ളക്കുതിര കളെ പൂട്ടിയ സ്വർണരഥത്തിൽ എഴുന്നള്ളിയ റീജന്റ് മഹാറാണിയുടെ മുഖത്ത് മ്ലാനത.

നാലടിക്കാൻ പത്തുമിനിട്ടുള്ളപ്പോൾ ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ രാജാവും അമ്മ മഹാറാണിയും ഇളയരാജാവും ദർബാർ ഹാളിലെത്തി. അൽപ്പസമയം കഴിഞ്ഞപ്പോൾ കുതിരക്കുളമ്പടി ശബ്ദവും പട്ടാളത്തിന്റെ ആരവവും കേട്ടു. റീജന്റ് മഹാറാണി ദർബാർ ഹാളിലേക്ക് എഴുന്നള്ളുന്നു. ശ്രീചിത്തിര തിരുനാൾ റീജന്റ് റാണിയെ വന്ദിച്ചു. പിന്നീട് സിംഹാസനത്തിൽ ഉപവിഷ്ടനായി. അല്പം കഴിഞ്ഞ പ്പോൾ വൈസ്രോയിയുടെ പൊളിററിക്കൽ ഏജന്റ് പ്രിച്ചാർഡ് എത്തി. അദ്ദേഹം വൈസ്രോയിയുടെ ഉത്തരവ് രാജാവിന് സമർപ്പിച്ചു. ദിവാൻ അതു വായിച്ചപ്പോൾ എല്ലാവരും എണീററുനിന്നു. പട്ടാളക്കാർ തിരുവിതാംകൂർ ദേശീയഗാനം പാടി. 31 ആചാരവെടികൾ ഉയർന്നു. പ്രിച്ചാർഡ് ബ്രിട്ടീഷ് ഗവൺമെന്റിന്റെ വിളംബരം വായിക്കാൻ എണീററ പ്പോൾ സദസ്യർ സകലരും ആദരവോടെ എണീററുനിന്നു.ചടങ്ങുകൾ ഓരോന്നായി മുറയ്ക്കുനടന്നു. പിന്നീട് മഹാരാജാവും മഹാറാണിയും പൊളിററിക്കൽ ഏജന്റും ഇളയരാജാവും മണിമാളികയ്ക്കു താഴെയുള്ള മണ്ഡപത്തിലേക്ക് എഴുന്നള്ളി. ദിവാനും ഉദ്യോഗസ്ഥന്മാരും അകമ്പടി സേവിച്ചു. അവിടെ മഹാരാജാവിന്റെയും മഹാറാണിയുടെയും വിളംബ രങ്ങൾ ഉദ്യോഗസ്ഥർ വായിച്ചു. വൈസ്രോയിയും ഇന്ത്യൻ ഗവർണർ ജനറലും നിശ്ചയിച്ച പ്രകാരം അധികാരം കൈയേൽക്കുന്നുവെന്നു മഹാരാജാവും, കീഴ്നടപ്പ് അനുസരിച്ച് ബ്രിട്ടീഷ് ഗവൺമെന്റിന്റെ അംഗീകാരത്തോടെ റീജന്റ് എന്ന നിലയിൽ താൻ നടത്തിയിരുന്ന ഭരണം മഹാരാജാവിന്റെ ഹസ്തങ്ങളിൽ സമർപ്പിക്കുന്നുവെന്ന് റീജന്റ് മഹാറാണിയും വിളംബരങ്ങളിൽ പറഞ്ഞു. വിളംബരങ്ങൾ വായിച്ച ശേഷം ദർബാർ ഹാളിൽ തിരിച്ചെഴുന്നള്ളിയ മഹാറാണിക്ക് സിംഹാ സനത്തിനടുത്ത് മറെറാരു ഇരിപ്പിടമാണ് ഒരുക്കിയിരുന്നത്.

രാജാവിനെ അനുമോദിച്ചുകൊണ്ട് പ്രിച്ചാർഡ് പ്രസംഗിച്ചു. അതി നുള്ള മറുപടിയായി മഹാരാജാവ് നടത്തിയ സുദീർഘമായ പ്രസംഗ ത്തിൽ ഒരിടത്തു പറഞ്ഞു:

*ഇന്ത്യയുടെ ഏററവും തെക്കെ മൂലയിൽ സ്ഥിതി ചെയ്യുന്ന ഈ ഭൂഖണ്ഡം മററു ഭാഗങ്ങളിൽ നിന്നും പല കാര്യങ്ങളിലും വേർതിരിഞ്ഞു കിടക്കുകയും ചെയ്യുന്നെങ്കിലും തിരുവിതാംകൂർ അനേകം മഹാകാ ര്യങ്ങൾ സാധിച്ചിട്ടും ഇന്ത്യയിലും ഇംഗ്ലണ്ടിലും അത്ര നല്ലതുപോലെ അറിയപ്പെടുന്നില്ല. ജനസംഖ്യയിൽ ഹൈദരാബാദിനാലും മൈസൂറി നാലും മാത്രം അതിശയിക്കപ്പെട്ടിട്ടുള്ള ഒരു സംസ്ഥാനം കൂടുതൽ*

*നിശ്ചിതവും നിസ്സംശയവുമായി അംഗീകരിക്കപ്പെടേണ്ടതാണെന്ന് ആവശ്യപ്പെടുന്നത് ന്യായരഹിതമാണോ?.....എന്റെ പ്രജകളുടെ ഇടയിലുള്ള എല്ലാ വർഗങ്ങളുടെയും വിഭാഗങ്ങളുടെയും സ്നേഹവും ബഹുമാനവും സമ്പാദിക്കുന്നതിനു ദൈവകൃപയാൽ എനിക്ക് പ്രാപ്തിയുണ്ടാകുമെന്നാണ് എന്റെ ആശ. എന്റെ നിരന്തരവും പ്രധാനവുമായ ശ്രദ്ധയും എന്റെ ഏകദേശ ഉദ്ദേശ്യവും അവരുടെ ജീവിതോദ്യമങ്ങളിലുള്ള അഭ്യുദയമായിരിക്കുന്നതാണ്. നിങ്ങൾ പരമാർത്ഥമായി പറഞ്ഞതുപോലെ, വളരെ ഗൗരവമായ ഒരു കൃത്യമാണ്, അനന്തരാവകാശമായി എനിക്ക് ലഭിച്ചിട്ടുള്ളത്. എന്റെ പ്രജകളുടെ സമാധാനം, സന്തുഷ്ടി, ക്ഷേമം ഇവയെ അഭിവൃദ്ധിപ്പെടുത്തുന്നതിന് എന്റെ പ്രാപ്ത്യാനുസരണം പ്രവർത്തിച്ചാൽ അല്ലാതെ ആ കൃത്യം വേണ്ടതുപോലെ നിർവഹിച്ചതായി വരികയില്ലെന്നും ഞാൻ ഗ്രഹിക്കുന്നു.....*[2]

ദർബാറിനുശേഷം അന്നുരാത്രി കോട്ടയ്ക്കകത്തു വലിയ കൊട്ടാരത്തിൽ നിന്നു കവടിയാർ കൊട്ടാരത്തിലേക്കു മഹാരാജാവ് സ്വർണാലംകൃതമായ രഥത്തിൽ എഴുന്നള്ളി. ആ കാഴ്ച കാണാൻ ആയിരങ്ങൾ റോഡിന്റെ ഇരുഭാഗത്തും അണിനിരന്നു. 60 വർഷത്തിനുശേഷം ഇതാ കവടിയാറിലേക്കുള്ള മഹാരാജാവിന്റെ അന്ത്യയാത്രയ്ക്ക് ഇവിടെ ഒരുക്കങ്ങൾ നടക്കുന്നു.

### കുറിപ്പുകളും പ്രമാണങ്ങളും

1. സ്വാതന്ത്ര്യം അർദ്ധരാത്രിയിൽ, ലാരി കോളിൻസ്, ഡൊമിനിക് ലാപിയർ-പേജ് 62-63 (മലയാളം) ഡി.സി. ബുക്സ്, കോട്ടയം.
2. ശ്രീചിത്രാവതാരം - (ശ്രീധര പ്രിന്റിംഗ് ഹൗസ്, തിരുവനന്തപുരം -1941).

•



6

# ഒരിക്കൽക്കൂടി പുഷ്പസിംഹാസനത്തിൽ

1991 ജൂലൈ 20, സമയം 10.

സെക്രട്ടറിയേററ്.

റോമൻ ശിൽപ്പശൈലിയുടെ ഭാവഗാംഭീര്യം തുടിച്ചു നിൽക്കുന്നതൂ വെള്ള കെട്ടിടം.

മനോഹരമായ ഗോപുരത്തിൽ കാലത്തിന്റെ കൂററൻ കണ്ണുപോലെ തോന്നിക്കുന്ന വലിയ ക്ലോക്ക്. അതിനു മുകളിലെ കൊടിമരത്തിൽ താഴ്ന്നു പറക്കുന്ന ദേശീയപതാക സംസ്ഥാനത്തിന്റെ ഔദ്യോഗിക ദുഃഖം വിളിച്ചറിയിക്കുന്നു.

നൂററി ഇരുപത്തിരണ്ട് വയസ്സുകഴിഞ്ഞു; പക്ഷെ പുത്തൻ കച്ചേരി മുത്തശ്ശിക്ക് ഇന്നും സൗന്ദര്യത്തിന് കുറവില്ല. തീപ്പെട്ടിക്കൂടുപോലെ കോൺക്രീററ് സൗധങ്ങൾ ഉയരുന്ന ഈ നഗരത്തിൽ എത്തുന്ന ആളുകളുടെ കണ്ണുകൾക്ക് കർപ്പൂരധാരയാണ് ഈ കെട്ടിടം. സെക്രട്ടറിയേററ് എന്ന് പറഞ്ഞാൽ പഴമക്കാർക്ക് അറിയില്ല. അവർക്ക് ഇന്നും ഇത് പുത്തൻ കച്ചേരിയോ ഹജൂർകച്ചേരിയോ ആണ്. ഒരിക്കൽ അർദ്ധരാത്രി

ആരുമാരും അറിയാതെ കച്ചേരി പരിശോധിക്കാനെത്തിയ രാജാവ്, നിസ്വാർത്ഥമായി ജോലി ചെയ്തിരുന്ന കച്ചേരി ഉദ്യോഗസ്ഥൻ രാജാവിനെ കണ്ട് ഭയന്ന കഥ; രാജാവ് അയാൾക്ക് ഉദ്യോഗക്കയററം നൽകിയ സംഭവം.

എത്രയെത്ര കിരീടധാരണങ്ങൾക്കും രാജകീയ വിരുന്നുകൾക്കുമെല്ലാം ഈ കെട്ടിടം സാക്ഷ്യം വഹിച്ചു.

പതിനേഴ് ദിവാൻജിമാരും (തിരുവിതാംകൂർ) ഇരുപത്തൊന്ന് മുഖ്യമന്ത്രിമാരും (തിരുവിതാംകൂർ, തിരു- കൊച്ചി, കേരളം 1991 വരെ) മാറിമാറി ഇവിടെ ഭരണം നടത്തി. ദർബാറുകൾക്കും കിരീട ധാരണങ്ങൾക്കും രാജകീയ വിരുന്നുകൾക്കുമെല്ലാം ഈ കെട്ടിടം സാക്ഷ്യം വഹിച്ചു. ആനപ്പുറത്ത് എഴുന്നള്ളിച്ച ബ്രിട്ടീഷ് ചക്രവർത്തിയുടെ വിളംബരങ്ങൾ; വെള്ളക്കുതിര പൂട്ടിയ സ്വർണ്ണ രഥത്തിൽ എഴുന്നള്ളിയ രാജാക്കന്മാർ; ഇംഗ്ളീഷ് പട്ടാളത്തിന്റെ അകമ്പടിയോടെ എത്തിയ റസിഡന്റുമാരും പൊളിറ്റിക്കൽ ഏജന്റുമാരും- അങ്ങനെ എത്രയെത്ര രംഗങ്ങൾ.....

ഡബ്ല്യു.സി. ബാർട്ടൺ എന്ന ബ്രിട്ടീഷ് എൻജിനീയറുടെ ഭാവനയിൽ നിന്നും ഉയർന്ന ഈ സൗധം മലയാളക്കരയിലെ നവീനതയുടെ തുടക്കമായിരുന്നു.

കോട്ടയ്ക്കകത്ത് ശ്രീപത്മനാഭ സ്വാമി ക്ഷേത്രത്തിന് സമീപത്തായി പ്രവർത്തിച്ചിരുന്ന തിരുവിതാംകൂർ ഹജൂർ കച്ചേരി പൂർണമായി ഈ സ്ഥലത്തേക്ക് മാററണമെന്ന് ദിവാൻ സർ ടി. മാധവറാവു ആഗ്രഹിച്ചു. അതിനുമുമ്പ് ഈ സ്ഥലത്തിന് സമീപത്തായി ഉത്രം തിരുനാളിന്റെ കാലത്ത് ഒരു ചെറിയ കച്ചേരി പണിതിരുന്നു. 'ആനക്കച്ചേരി' എന്നറിയപ്പെട്ടിരുന്ന അവിടെ വേണ്ടത്ര സ്ഥലം ഇല്ലായിരുന്നു. അങ്ങനെയാണ് ഈ സ്ഥലം ഏറെറടുത്തത്. റോമൻ വാസ്തുശിൽപ്പചാതുരിയിലുള്ള ഒരു കെട്ടിടത്തിന് ബാർട്ടൺ രൂപകൽപ്പന നൽകി. നഗരം വികസിപ്പിക്കുകയായിരുന്നു, മാധവറാവുവിന്റെയും ബാർട്ടന്റെയും ലക്ഷ്യം.

1865 ഡിസംബർ 7-ന് ഹജൂർകച്ചേരിക്ക് ആയില്യം തിരുനാൾ തറക്കല്ലിട്ടു. ഇംഗ്ലീഷുകാർക്ക് എതിരെ ഇന്ത്യയിൽ ആദ്യത്തെ മഹത്തായ ലഹള നടന്നിട്ട് അപ്പോഴേക്കും എട്ടുവർഷം കടന്നിരുന്നു. 1869 ആഗസ്റ്റ് 23 ന് കച്ചേരി യാഥാർത്ഥ്യമായി. സർ ടി. മാധവറാവു തന്നെയാണ് ആദ്യം ഈ കെട്ടിടത്തിൽ സ്ഥാനമുറപ്പിച്ച ദിവാൻ.

രാജാക്കന്മാരുടെയും ദിവാൻജിമാരുടെയും മന്ത്രിമാരുടെയും ആഹ്ലാദങ്ങൾക്കും ദുഃഖങ്ങൾക്കും സാക്ഷി നിന്ന ഈ കച്ചേരി കാല

ത്തിന്റെ സാക്ഷിയാണ്. ഒരിക്കൽ അകമ്പടിയും പരിചാരകരും സല്യൂട്ട് ചെയ്യുന്ന ഉദ്യോഗസ്ഥന്മാരുമായി കടന്നു പോയവർ; പിന്നീട് ഇവ യൊന്നും ഇല്ലാത്ത അവർ ഏകാന്തപഥികരെപ്പോലെ നടന്നുനീങ്ങുന്ന രംഗം-അങ്ങനെ എന്തെല്ലാം കണ്ടു.

ലോകചരിത്രത്തിൽ ഒന്നു രണ്ടു പ്രാവശ്യം ഈ മുത്തശ്ശിക്കെ ട്ടിടം സ്ഥാനം പിടിച്ചു. അതിലൊന്ന് ഏലങ്കുളത്ത് മനയ്ക്കൽ ശങ്കരൻ നമ്പൂതിരിപ്പാടിന്റെ (ഇം.എം.എസ്.) നേതൃത്വത്തിലുള്ള ആദ്യത്തെ പതിനൊന്നംഗ മന്ത്രിസഭ അധികാരം ഏററതാണ്. (1957). സത്യ പ്രതിജ്ഞയ്ക്കു ശേഷം ഇ.എം.എസ്സും മന്ത്രിമാരും ഇവിടത്തെ കോവണിപ്പടികളിലൂടെ അവരവർക്ക് ഒരുക്കിയിരുന്ന മുറികളിലേക്ക് നടക്കുമ്പോൾ ലോകം മുഴുവനുമുള്ള പത്രങ്ങൾ റിപ്പോർട്ടെഴുതി: "തിരഞ്ഞെടുപ്പിലൂടെ ഇന്ത്യയിൽ ആദ്യത്തെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ അധികാരത്തിലേറി."

ഇരുപത്തിഎട്ട് മാസത്തിനു ശേഷം ആ മന്ത്രിസഭയെ കേന്ദ്രസർ ക്കാർ പിരിച്ചുവിട്ടു. അന്നും ലോക പത്രങ്ങൾക്ക് വാർത്തയായി. അങ്ങനെ ബാലററ് പേപ്പറിലൂടെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ അധികാര ത്തിലേക്കുള്ള ആദ്യത്തെ ഉയർച്ചയ്ക്കും തകർച്ചയ്ക്കും ഹജൂർക്കച്ചേരി ചുമരുകൾ സാക്ഷ്യം നിന്നു.

ജനകീയ ഭരണത്തിനു ശേഷം പല പ്രാവശ്യവും സെക്രട്ടറിയേ ററിലെ കൊടിമരത്തിൽ ദേശീയ പതാക താണു പറന്നു. അതെല്ലാം ഇന്ത്യയിലെയും ലോകത്തിലെയും ഭരണാധികാരികൾക്കോ, ദേശീയ നേതാക്കൾക്കോ വേണ്ടിയായിരുന്നു. എന്നാൽ ചരിത്രത്തിലാദ്യമായി ഒരു രാജാവിനു വേണ്ടി ദേശീയ പതാക താഴ്ത്തിക്കെട്ടിയിരിക്കുന്നു. അത് ശ്രീചിത്തിര തിരുനാൾ രാജാവിനു വേണ്ടിയാണ്. ഒരിക്കൽ ഇതേ സെക്രട്ടറിയേററിൽ നിന്നും ഭരണത്തിന്റെ ചൂഡാരത്നം ജനപ്രതിനിധി കളെ ഏൽപ്പിച്ച് കടന്നുപോയ രാജാവായിരുന്നു അദ്ദേഹം. അതിനു ശേഷം ആദ്യമായി അദ്ദേഹം തിരിച്ചു വരുന്നു-കിരീടം അണിഞ്ഞ സ്ഥലത്തു വെച്ച് അന്ത്യയാത്രയുടെ അവസാന ചടങ്ങുകൾ ഏററു വാങ്ങാൻ.

അകലങ്ങളിൽ നിന്നും ആളുകളുടെ ആരവത്തിന് ശക്തികൂടുന്നു. റോഡിന്റെ രണ്ടു ഭാഗവും മനുഷ്യ മഹാസമുദ്രം. അശ്വാരൂഢ പോലീസും പോലീസുകാരും ആളുകളെ നിയന്ത്രിക്കാൻ ശ്രമിച്ചിട്ടും പ്രയോജനമില്ല. സെക്രട്ടറിയേററിലെ ബാരിക്കേഡുകളിൽ പൂക്കളുമായി കൊടും വെയിലത്തു നില്ക്കുന്ന മനുഷ്യരുടെ നീണ്ട നിര. എല്ലാവരു ടെയും കണ്ണുകൾ പുളിമൂട് ഭാഗത്തേക്കാണ്. കൂററൻ കെട്ടിടങ്ങളുടെ

മട്ടുപ്പാവുകളിലും, റോഡുവക്കത്തും നിന്ന് ജനം രാജാവിന് അന്ത്യ പ്രണാമം അർപ്പിക്കുന്നു.

അറുപതുവർഷം മുമ്പ് ശ്രീചിത്തിര തിരുനാൾ ബാലരാമവർമ്മ എന്ന രാജകുമാരൻ ദർബാർ ഹാൾ ലക്ഷ്യമാക്കി കിഴക്കേകോട്ടയിൽ നിന്നും എഴുന്നള്ളിയത് രാജകിരീടം ചൂടി ചെങ്കോലും അധികാരവും ഏൽക്കാനായിരുന്നു. അന്ന് അദ്ദേഹത്തെ കാത്ത് ഇതേ ഹജൂർകച്ചേരി പരിസരത്ത് പട്ടാളവും പോലീസും ഉയർന്ന ഉദ്യോഗസ്ഥന്മാരും കാത്തു നിന്നിരുന്നു. ശ്രീചിത്തിര തിരുനാൾ അന്ന് കിരീടം അണിഞ്ഞ അതേ സ്ഥലത്ത് ഇന്നൊരു പൂമെത്ത അദ്ദേഹത്തെ കാത്തു കിടക്കുന്നു.

കരിങ്കൊടി കുത്തി ദുഃഖത്തോടെ നില്ക്കുന്ന മന്ത്രിമാരും ഉദ്യോ ഗസ്ഥന്മാരും; ദർബാർ ഹാളിന്റെ മുമ്പിൽ രണ്ട് വശത്തായി തോക്ക് തലതിരിച്ച് പിടിച്ച് നിൽക്കുന്ന പോലീസുകാർ, സംസ്ഥാന ചീഫ് സെക്രട്ടറി, പോലീസ് മേധാവി, കലക്ടർ തുടങ്ങിയ ഉദ്യോഗസ്ഥന്മാ രെല്ലാം അവിടെ ഉണ്ട്.

10.30–ന് ഗൺ കാര്യേജ് ദർബാർ ഹാളിന്റെ മുന്നിലെത്തി.പട്ടാള ക്കാരും പോലീസുകാരും ചേർന്ന് മൃതദേഹം ഹാളിലേക്ക് മാററുമ്പോൾ ഹജൂർ കച്ചേരി പരിസരമാകെ കൂട്ടക്കരച്ചിലുയർന്നു.

ദർബാർ ഹാളിന്റെ മദ്ധ്യത്തിലുള്ള ഭീമാകാരമായ സ്ഫടികവിളക്ക്; രാജകീയ പ്രതാപം വിളിച്ചറിയിക്കുന്ന വിളക്കിന് തൊട്ടു താഴെയുള്ള പുഷ്പമെത്തയിലാണ് രാജാവിനെ കിടത്തിയിരിക്കുന്നത്. തലയ്ക്കൽ രണ്ടും കാൽക്കൽ മൂന്നും നിലവിളക്കുകൾ; നാലു കോണുകളിലായി തോക്കു പിടിച്ചു നിൽക്കുന്ന പോലീസുകാർ. മൃതദേഹം കിടത്തിയി രിക്കുന്ന പൂമെത്തയ്ക്ക് അപ്പുറത്തായി രാജകുടുംബാംഗങ്ങൾക്കും മന്ത്രിമാർക്കും പ്രത്യേക ഇരിപ്പിടങ്ങൾ.

മുഖ്യമന്ത്രി കെ. കരുണാകരൻ ആദ്യം പുഷ്പചക്രം സമർപ്പിച്ചു. തുടർന്ന് വിവിധ മന്ത്രിമാരും ജനപ്രതിനിധികളും പുഷ്പചക്രങ്ങൾ സമർപ്പിക്കാൻ തുടങ്ങി.

ചരിത്രസ്മരണകളാൽ ദുഃഖസാന്ദ്രമായ ദർബാർ ഹാളിന്റെ തേങ്ങൽ പോലെ പെട്ടെന്ന് ഒരു ശബ്ദം. അത് സംസ്ഥാന ഗവർണ റുടെ വരവിനെ സൂചിപ്പിക്കുന്നു.

അശോകസ്തംഭ ചിഹ്നമുള്ള വലിയ കാർ ദർബാർ ഹാൾ ലക്ഷ്യ മാക്കി വരുന്നു.

ദുഃഖിതനായ ഗവർണർ ബി. രാച്ചയ്യയും പത്നിയും കാറിൽ നിന്നും പുറത്തിറങ്ങി; പിന്നിൽ പുഷ്പചക്രവുമായി ഉദ്യോഗസ്ഥന്മാരും.

രഘുപതി രാഘവ രാജാറാം ആലാപനവും നാമജപവും ഗീതാ പാരായണവും കൊണ്ട് ദർബാർ ഹാൾ ശബ്ദസാന്ദ്രമായി. കത്തിച്ച നിലവിളക്കിനു മുന്നിലൂടെ ജീവിതത്തിന്റെ നാനാ തുറകളിൽപെട്ട ആയിരക്കണക്കിന് ആളുകൾ ആദരാഞ്ജലികൾ അർപ്പിച്ച് കടന്നു പോകുന്നു. മിക്കവരുടെയും കൈയിൽ പൂക്കളുണ്ട്. നിറഞ്ഞൊഴുകുന്ന മിഴികളോടെ അവർ പൂക്കൾ രാജാവിന്റെ വലിയ ചിത്രത്തിനു മുമ്പിൽ അർപ്പിച്ചു. പഴയ തലമുറയിൽ പെട്ടവർ വിതുമ്പിക്കരഞ്ഞു. ചിലർ ദർബാർ ഹാളിനുള്ളിൽ കടക്കുമ്പോൾ തന്നെ പൊട്ടി ക്കരഞ്ഞാണ് വരുന്നത്.

രാഷ്ട്രീയ പ്രവർത്തകർ, സാമൂഹിക പ്രവർത്തകർ, ഉദ്യോഗസ്ഥന്മാർ തുടങ്ങി ജീവിതത്തിന്റെ എല്ലാ തുറകളിലും എല്ലാ പ്രായത്തിലും പെട്ടവർ സെക്രട്ടറിയേററിനു മുമ്പിലുള്ള നീണ്ട ക്യൂവിൽ രാജാവിന് ആദരാഞ്ജലികളർപ്പിക്കാൻ കാത്തുനിൽക്കുന്നവരിൽ പെടുന്നു.

കന്യാസ്ത്രീകളും ക്രൈസ്തവ പുരോഹിതന്മാരും ദർബാർ ഹാളിൽ പ്രാർത്ഥന നടത്തി. പിന്നീട് സന്ന്യാസിവര്യന്മാർ എത്തി ഉപനിഷത്ത് ശ്ലോകങ്ങൾ ചൊല്ലി. സന്ന്യാസി മുഖ്യന്മാരും ക്രൈസ്തവസഭകളുടെ അദ്ധ്യക്ഷന്മാരും മുസ്ലീം പുരോഹിതന്മാരുമെല്ലാം ആദരാഞ്ജലികൾ അർപ്പിച്ച് കടന്ന് പോയി.

സമുദായ നേതാക്കളും പാർട്ടി നേതാക്കളും ഹൈക്കോടതി ജഡ്ജിമാരും പോലീസ്-പട്ടാള ഉദ്യോഗസ്ഥന്മാരും പത്രാധിപന്മാരും റീത്തുകളുമായി നീങ്ങുന്നു.

വി.ഐ.പി. കളിൽ പലരും രാജകുടുംബാംഗങ്ങളെ സാന്ത്വനിപ്പിക്കാൻ ശ്രമിക്കുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് ദുഃഖം സഹിക്കാൻ വയ്യാതെ കാർത്തിക തിരുനാൾ തമ്പുരാട്ടി പൊട്ടിക്കരയുന്നു. തന്നെക്കാൾ നാലു വയസ്സ് കൂടുതലുള്ള സഹോദരന്റെ ചരിത്രഗോപുരത്തിലേക്കുള്ള എല്ലാ ഉയർച്ചയ്ക്കും അവരും സാക്ഷിയാണ്.

1933 ഏപ്രിൽ 8.

ആ ദിനം കാർത്തിക തിരുനാൾ തമ്പുരാട്ടിക്ക് ഒരിക്കലും മറക്കാൻ കഴിയില്ല.

മാമൂലുകളെ വെല്ലുവിളിച്ച് കടലിലൂടെയുള്ള കന്നിയാത്ര.

ഒരു തിരുവിതാംകൂർ രാജാവ് കടൽ കടന്ന് വിദേശത്തേക്കു പോയ ആ സംഭവത്തിൽ ഭാഗഭാക്കാകാൻ കാർത്തിക തമ്പുരാട്ടിക്കും ഭാഗ്യം കിട്ടി.

കടൽ കടക്കുന്നവർക്കും കടൽ കടന്ന് വരുന്നവർക്കും ഭ്രഷ്ട്

കൽപ്പിച്ചിരുന്ന കാലം. ഇതിന്റെ പേരിൽ പണ്ഡിററ് ജവഹർലാൽ നെഹ്റുവിനു പോലും തിരുവനന്തപുരത്തുനിന്നും കയ്പേറിയ അനുഭവം ഉണ്ടായിട്ട് അന്നേക്ക് അധികകാലമായിട്ടില്ല.

നിരർത്ഥകങ്ങളായ മാമൂലുകളും യാഥാസ്ഥിതികരുടെ പഴഞ്ചൻ വിശ്വാസങ്ങളും ആധുനികതയ്ക്ക് അനുരൂപമല്ലെന്ന് അറിഞ്ഞ ശ്രീചിത്തിര തിരുനാൾ ബാലരാമവർമ്മ രാജാവ്, അമ്മ മഹാറാണി ഗൗരി പാർവതിഭായി, കാർത്തിക തിരുനാൾ തമ്പുരാട്ടി, സഹോദരൻ ഇളയരാജ ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മ എന്നിവരോടൊപ്പം വിദേശത്ത് പോകാൻ തീരുമാനിച്ചപ്പോൾ യാഥാസ്ഥിതികരുടെ പുരികം ചുളിഞ്ഞു.

'യു.എസ്. റാവൽപിണ്ടി' എന്ന കപ്പലിൽ മഹാരാജാവും കുടുംബാംഗങ്ങളും യൂറോപ്പ് ലക്ഷ്യമാക്കി നീങ്ങുമ്പോൾ സഹസ്രാബ്ദ ങ്ങളായി നിലനിന്നിരുന്ന ഒരു അന്ധവിശ്വാസം തകർന്നടിയുകയായി രുന്നു. നാലരശതാബ്ദത്തിനു മുമ്പ് സുഗന്ധ ദ്രവ്യങ്ങൾ അന്വേഷിച്ച് യൂറോപ്യന്മാർ എത്തിയ വഴികളിലൂടെ മലയാളക്കരയിലെ പ്രമുഖ രാജാവ് യൂറോപ്പ് ലക്ഷ്യമാക്കി നീങ്ങി. മിലാൻ, വെനീസ്, വിയന്ന തുടങ്ങിയ സ്ഥലങ്ങളിലൂടെ പാരീസിലെത്തി. അവിടെ മൈസൂർ യുവ രാജാവും നേപ്പാൾ രാജകുമാരനും ഉണ്ടായിരുന്നു. ലണ്ടനിലെത്തിയ രാജകുടുംബത്തെ ചക്രവർത്തി യഥായോഗ്യം സ്വീകരിച്ചു. വിൻഡ്സൺ കൊട്ടാരത്തിൽ വെച്ച് ചക്രവർത്തി അവർക്ക് വിരുന്നു നല്കി.

രാജാവും കുടുംബാംഗങ്ങളും ഇംഗ്ലണ്ടിലായിരുന്നപ്പോഴാണ് തിരുവിതാംകൂർ അസംബ്ളിയുടെയും ശ്രീചിത്രാ കൗൺസിലിന്റെയും പ്രഥമ സംയുക്ത യോഗം നടന്നത്.

ലണ്ടനിൽ നിന്നും യാത്ര തിരിച്ച അവർ യൂറോപ്പിലെ പ്രധാന രാജ്യങ്ങളും പട്ടണങ്ങളും സന്ദർശിച്ചു. ബർലിനിലെത്തിയ രാജ കുടുംബത്തെ അവിടത്തെ കിരീടാവകാശിയായ രാജകുമാരൻ സ്വീകരിച്ചു.

സർവരാജ്യസഭയുടെ ആസ്ഥാനമായ ജനീവയിൽ നിന്നും റോമി ലെത്തിയ രാജകുടുംബം പോപ്പ് തിരുമേനിയെ സന്ദർശിച്ചു. സന്തു ഷ്ടനായ പോപ്പ് ഉപഹാരങ്ങൾ നൽകി അനുഗ്രഹിച്ചു. ആധുനിക വ്യവസായശാലകൾ, വിദ്യാഭ്യാസസ്ഥാപനങ്ങൾ, ഗ്രന്ഥശാലകൾ, അണക്കെട്ടുകൾ, വൈദ്യുതനിലയങ്ങൾ തുടങ്ങിയവ സന്ദർശിക്കുകയും കൃഷി, വ്യവസായം, കല, വിദ്യാഭ്യാസം, വാണിജ്യം എന്നിവയെക്കു റിച്ച് പുതിയൊരു കാഴ്ചപ്പാട് ഉൾക്കൊള്ളുകയും ചെയ്ത രാജാവും കുടുംബാംഗങ്ങളും ആഗസ്റ്റ് 27-ാം തീയതി തിരുവനന്തപുരം സെൻട്രൽ

റെയിൽവേ സ്റ്റേഷനിലെത്തിയപ്പോൾ നാടിന്റെ നാനാഭാഗത്തു നിന്നുമായി എത്തിയ പതിനായിരങ്ങൾ അവിടെ തടിച്ചുകൂടിയിരുന്നു.

*ഈ യാത്രയ്ക്കിടയിൽ ലണ്ടൻ, മാഞ്ചസ്റ്റർ മുതലായ പ്രധാന വ്യവസായ കേന്ദ്രങ്ങളും പാരീസ്, ബർലിൻ, വിയന്ന, ജനീവ, റോം, നേപ്പിൾസ് തുടങ്ങിയ ദേശീയ ജീവിത കേന്ദ്രങ്ങളും നാം സന്ദർശിക്കുകയുണ്ടായി. നമ്മുടെ ഈ സന്ദർശനങ്ങളിൽ പാശ്ചാത്യജീവിതവും കലകളും ബാഹ്യമായി ബാധിച്ചിട്ടുള്ള സംഗതികളല്ല. പ്രത്യുത, യൂറോപ്പിലെ രാജ്യങ്ങളിൽ കാണുന്ന രാജ്യസ്നേഹവും പരസ്പര സഹകരണവും ആണ് നമ്മുടെ മനസ്സിൽ നല്ലവണ്ണം പതിഞ്ഞത്.....* ആഗസ്റ്റ് 27- ന് തിരുവനന്തപുരത്തു നടന്ന പൗരസ്വീകരണത്തിലാണ് മഹാരാജാവ് ഈ പ്രഖ്യാപനം നടത്തിയത്. പിന്നീട് അദ്ദേഹത്തിന്റെ ഭരണപരിഷ്കാരങ്ങളിലെല്ലാം ലോകത്ത് താൻ കണ്ട പുതിയ മാററത്തിന്റെ അനുഭവങ്ങൾ തെളിഞ്ഞു നിന്നിരുന്നു.

1933 ഡിസംബറിൽ ഇന്ത്യൻ വൈസ്രോയി വെല്ലിങ്ടൻ പ്രഭുവും ഭാര്യയും തിരുവനന്തപുരത്തെത്തി. വൈസ്രോയിയുടെ സന്ദർശനത്തോടനുബന്ധിച്ച് അനേകം വിനോദങ്ങളും കാഴ്ചകളും സജ്ജമാക്കിയിരുന്നു. അഷ്ടമുടിക്കായലിൽ വള്ളംകളിയും കനകക്കുന്നിൽ കഥകളിയും നാടോടി നൃത്തങ്ങളും പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു.

വെല്ലിങ്ടൺ പ്രഭു മഹാരാജാവിന്റെ ഭരണപരിഷ്ക്കാരങ്ങളെ മുക്തകണ്ഠം പ്രശംസിച്ചു. ഭരണഭാരം കൈയേററ ഉടൻ ഒരു ഭൂസ്വത്ത് ജാമ്യബാങ്കിന്റെ പ്രാരംഭമൂലധനത്തിനായി ഒരു ലക്ഷം ക.യും അഗതിമന്ദിരത്തിന് അരലക്ഷം ക. യും നീക്കിവച്ചിരുന്നു.

ഗ്രാമപഞ്ചായത്ത് പദ്ധതികൾ നിലവിൽ വന്നു. നിയമസഭ പരിഷ്കരിച്ച രണ്ട് മണ്ഡലങ്ങളാക്കി. കപ്പൽ സഞ്ചാരം ചെയ്തിട്ടുള്ള ഹിന്ദുക്കളെ ക്ഷേത്രത്തിൽ പ്രവേശിപ്പിക്കുന്നതിന് ഏർപ്പെടുത്തിയിരുന്ന നിരോധനം നീക്കി. വിദ്യാഭ്യാസപരിഷ്കരണത്തിന് കമ്മിററി രൂപവൽക്കരിച്ചു. സഹകരണരംഗം പരിഷ്കരിക്കാൻ പ്രത്യേകനടപടി സ്വീകരിച്ചു. തിരുവനന്തപുരത്തെ ശുദ്ധജലപദ്ധതി പൂർത്തിയാക്കി. സംസ്ഥാനത്തെ എല്ലാ വിദ്യാലയങ്ങളിലും സത്രങ്ങളിലും ക്ഷേത്രറോഡുകളിലും അധഃകൃതർക്ക് പ്രവേശനം അനുവദിച്ചു. താണജാതിക്കാർക്ക് ക്ഷേത്രപ്രവേശനം നൽകുന്നതിനെക്കുറിച്ച് റിപ്പോർട്ട് സമർപ്പിക്കാൻ കമ്മിററി രൂപവൽക്കരിച്ചു. കാർഷിക ബോർഡുകൾ സ്ഥാപിച്ചു. തിരുവിതാംകൂറിലെ ഉൽപ്പന്നങ്ങൾ വിദേശത്ത് വിററഴിക്കാൻ ഒരു കച്ചവട ഏജന്റിനെയും മാർക്കററിംഗ് ഓഫീസറേയും നിയമിച്ചു. ചില വിദ്യാലയങ്ങളിൽ വ്യവസായപരിശീലനം ആരംഭിച്ചു

വെല്ലിങ്ടൺ പ്രഭുവിന്റെ സന്ദർശനത്തിന്റെ സ്മരണ നിലനിറുത്താൻ തിരുവനന്തപുരത്തെ ശുദ്ധജലപദ്ധതിക്ക് അദ്ദേഹത്തിന്റെ പേര് നൽകി. സെക്രട്ടറിയേററിനുള്ളിൽ നിയമസഭാ മന്ദിരത്തിന്റെ തറക്കല്ലിട്ടതും വെല്ലിങ്ടൺ പ്രഭുവായിരുന്നു.

അടുത്ത വർഷമായിരുന്നു കാർത്തിക തിരുനാൾ തമ്പുരാട്ടിയുടെ പള്ളിക്കെട്ട്. വരൻ പൂഞ്ഞാർ കൊട്ടാരത്തിലെ പി.ആർ. ഗോദവർമ്മ രാജ (പിൽക്കാലത്ത് പ്രസിദ്ധ സ്പോർട്സ് പ്രേമിയായി അറിയപ്പെടുന്ന ജി.വി. രാജ). രാജ്യം ഭരിക്കുന്ന തിരുവിതാംകൂർ രാജാവ് സ്വന്തം സഹോദരിയുടെ പള്ളിക്കെട്ട് ആഘോഷിക്കുന്നത് ഇദംപ്രഥമമായായിരുന്നു. തേവാരത്ത് കോയിക്കൽ കൊട്ടാരത്തിൽ നടന്ന പള്ളിക്കെട്ട് ഉത്സവത്തിൽ മൈസൂർ യുവരാജാവ്, കൊച്ചി രാജകുടുംബാംഗങ്ങൾ, സാൻഡൂരിലെ രാജാസാഹിബ് തുടങ്ങി ഒട്ടേറെ പ്രധാനികൾ പങ്കെടുത്തിരുന്നു. പള്ളിക്കെട്ടിനോടനുബന്ധിച്ച് കനകക്കുന്നിൽ നടന്ന ഉദ്യാന വിരുന്ന്, അനന്തപുരിയിലെ വൈദ്യുതദീപാലങ്കാരം, പട്ടാളഅകമ്പടിയോടെയുള്ള വധൂവരന്മാരുടെ ഘോഷയാത്ര എന്നിവ ആകർഷകമായിരുന്നു.

ദിവാൻ ആസ്റ്റിൻ ഉദ്യോഗത്തിൽ നിന്നും പിരിഞ്ഞു; പകരം സർ മുഹമ്മദ് ഹബീബുള്ള ദിവാനായി.

ജോർജ് അഞ്ചാമൻ ചക്രവർത്തിയുടെ ഭരണത്തിന്റെ രജത ജൂബിലി 1935 മേയ് 6-ന് തിരുവിതാംകൂറിലും ആഘോഷിച്ചു. രാജധാനിയിൽ നടന്ന പരേഡിൽ മഹാരാജാവിന്റെ അംഗരക്ഷകസൈന്യവും നായർ ബ്രിഗേഡിലെ രണ്ടാം പട്ടാളവും പങ്കെടുത്തു.

അന്നു വൈകുന്നേരം ഹജൂർ കച്ചേരിയിൽ ഡർബാർ നടന്നു. ചക്രവർത്തിയോടുള്ള ബഹുമാനസൂചകമായി ഉദ്യോഗസ്ഥന്മാർക്ക് രജതജൂബിലി മെഡലുകൾ' സമ്മാനിച്ചു.

വെല്ലിങ്ടൺ പ്രഭു വൈസ്രോയി ജനറൽ സ്ഥാനം ഒഴിയുന്നു, ലിൻലിത്ഗോ പ്രഭുവാണ് പുതിയ വൈസ്രോയി.

ബ്രിട്ടീഷ് ചക്രവർത്തിയിൽനിന്നും ശ്രീചിത്തിരതിരുനാളിന് ലഭിച്ച ജി.സി.ഐ.എ.' എന്ന ബഹുമതി വാങ്ങുന്നതിനുവേണ്ടി ദില്ലിയിലെത്തിയ അദ്ദേഹം വെല്ലിങ്ടൺ പ്രഭുവിനും ഭാര്യയ്ക്കും ഇന്ത്യൻ നാട്ടുരാജാക്കന്മാരുടെ സംഘമായ 'നരേന്ദ്രമണ്ഡലം' ഒരുക്കിയിരുന്ന വിരുന്നു സൽക്കാരത്തിലും പങ്കെടുത്തു. പിന്നീട് ബിക്കാനീർ രാജാവിന്റെ ക്ഷണം അനുസരിച്ച് അദ്ദേഹം ആ രാജ്യം സന്ദർശിച്ചു. ഒന്നാം ലോകമഹായുദ്ധത്തിൽ പ്രധാന പങ്ക് വഹിച്ച ബിക്കാനീറിലെ ഒട്ടകസേനയുടെ പ്രദർശനം മഹാരാജാവിനെ ആകർഷിച്ചു. ബിക്കാനീറിലെ കാഴ്ചകൾ

കണ്ടശേഷം അദ്ദേഹം ഹരിദ്വാറിനും സിംലയ്ക്കും എഴുന്നള്ളി. സിംലയിൽ വെച്ച് പുതിയ വൈസ്രോയി ലിൻലിത്ഗോ പ്രഭുവിനെ സന്ദർശിച്ച് സംഭാഷണം നടത്തി.

തിരുവിതാംകൂറിൽ തിരിച്ചെത്തിയ രാജാവിനും രാജകുടുംബാംഗങ്ങൾക്കും ജനങ്ങൾ ഗംഭീരസ്വീകരണം നൽകി. അദ്ദേഹത്തിന് നൽകിയ മംഗളപത്രത്തിൽ ഭരണത്തിലെ നേട്ടങ്ങളെ പ്രകീർത്തിച്ചിരുന്നു. മംഗളപത്രത്തിന് നന്ദി പറഞ്ഞുകൊണ്ട് രാജാവ് നടത്തിയ ദീർഘമായ പ്രസംഗത്തിൽ ഒരിടത്ത് പറഞ്ഞു:

*കഴിഞ്ഞ അഞ്ചു വർഷത്തിനിടയിൽ സംസ്ഥാനത്തിനുണ്ടായിട്ടുള്ള പുരോഗതിയെ നിങ്ങൾ പ്രത്യവലോകനം ചെയ്യുകയും ജനങ്ങളുടെ സ്ഥിതി അഭിവൃദ്ധിപ്പെടുത്തുന്നതിന് നമ്മുടെ ഗവൺമെന്റ് കൈക്കൊണ്ടിരിക്കുന്ന ഉപായങ്ങളെ മാത്രമല്ല, സംസ്ഥാനത്തെ ബഹുലോകവുമായി ബന്ധിക്കുന്നതിനും ഇന്ത്യൻ രാഷ്ട്രത്തിൽ ഭൗതികവും സംസ്കാരപരവുമായ മണ്ഡലങ്ങളിൽ അതിനു ന്യായയുക്തമായുണ്ടായിരിക്കേണ്ടസ്ഥാനം നേടിയെടുക്കുന്നതിനുമുള്ള ശ്രമങ്ങളെയും പരാമർശിക്കുകയും ചെയ്യുന്നു. ഇന്നിവിടെ നിലവിലിരിക്കുന്ന പരിതോവസ്ഥകളിൽ സാമ്പത്തിക ദുരിതങ്ങളുടെയും തൊഴിലില്ലായ്മയുടെയും നിവാരണവും പിന്നോക്കവും അധഃകൃതവുമായ സമുദായങ്ങളുടെ പുനരുദ്ധാരണവും ഏറിയകൂറും ആശ്രയിക്കുന്നത് നവീന കൃഷി സമ്പ്രദായങ്ങളുടെ അനുകരണത്തേയും മാർക്കററിങ് പരിശ്രമങ്ങളെയുമാകുന്നു. ബുദ്ധിപൂർവം രൂപീകരിക്കപ്പെട്ടതും നമ്മുടെ പരിതസ്ഥിതികൾക്കും സ്വഭാവത്തിനും യോജിച്ചതുമായ വ്യവസായീകരണപദ്ധതികൾ അഭിവൃദ്ധി ലക്ഷണങ്ങൾ പ്രദർശിപ്പിക്കുന്നതായി കാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. ഇക്കഴിഞ്ഞ ഏതാനും മാസങ്ങൾക്കിടയിൽ നമ്മുടെ സംസ്ഥാനത്തിലും അതിന്റെ കഴിവുകളിലും ക്രമേണ താൽപര്യം വർദ്ധിച്ചുകൊണ്ടിരിക്കുന്ന അനേകം പൊതുകാര്യനേതാക്കൻമാരേയും വ്യവസായവാണിജ്യ നേതാക്കന്മാരേയും പരിചയപ്പെടുന്നതിനു കഴിഞ്ഞു എന്നത് നമുക്ക് വളരെ സംതൃപ്തിക്ക് വക നൽകുന്നു.*[1]

സർ മുഹമ്മദ് ഹബീബുള്ള ദിവാൻ ഉദ്യോഗത്തിൽ നിന്നും പിരിയുന്നു. അതേവരെ മഹാരാജാവിന്റെ ഉപദേശകനായിരുന്ന സർ സി. പി. രാമസ്വാമി അയ്യർ ദിവാനാകുന്നു. വിഖ്യാതനായ നിയമജ്ഞൻ, രാജ്യതന്ത്രജ്ഞൻ, അഡ്വക്കേററ് ജനറൽ, വെല്ലിങ്ടൺ മന്ത്രിസഭയിലെ എക്സിക്യൂട്ടീവ് അംഗം, മദിരാശിയിലെ ലാ മെമ്പർ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുള്ള സർ സി.പി. യുടെ ബുദ്ധിയും സാമർത്ഥ്യവും തിരുവിതാംകൂറിലെ എല്ലാ രംഗത്തും ഇനി അങ്ങോട്ട് തെളിഞ്ഞു നിൽക്കുന്നതു കാണാം. ബ്രിട്ടീഷുകാർക്കെതിരെ നുരഞ്ഞുപൊന്തിയ ജന

വികാരത്തിലൂടെ പൊതുജനരംഗത്തേക്ക് കടന്നുവന്ന സി.പി. രാമസ്വാമി അയ്യർ പിന്നീട് അവരുടെ ഉററമിത്രമായി. പ്രസിദ്ധമായ വട്ടിപ്പണകേസ് (പലിശപ്പണ കേസ്) വാദിക്കാൻ അഭിഭാഷകനെന്ന നിലയിലാണ് സി.പി. ആദ്യം തിരുവിതാംകൂറിലെത്തിയത്. ഹോം റൂൾ പ്രസ്ഥാനത്തിന്റെ പ്രധാന പ്രവർത്തകനായ അദ്ദേഹം 1917-ൽ കോഴിക്കോട്ടു നടന്ന രണ്ടാം ജില്ലാ കോൺഫറൻസിൽ അദ്ധ്യക്ഷത വഹിച്ചു. എന്നാൽ ആറു വർഷത്തിനു ശേഷം അദ്ദേഹം കോഴിക്കോട്ടെത്തിയത് ബ്രിട്ടീഷ് ചക്രവർത്തിയുടെ ഒരു സമ്മാനവും ആയിട്ടാണ്. സാമൂതിരി രാജാവിന് ഇന്ത്യാചക്രവർത്തി നൽകിയ 'മഹാരാജ' എന്ന പദവി സമ്മാനിക്കാൻ സി.പി. വരുന്ന വിവരം അറിഞ്ഞ് കോൺഗ്രസ് നേതാക്കൾ അത്ഭുതപ്പെട്ടു.

ആറുവർഷം മുമ്പ് ബ്രിട്ടീഷുകാർക്കെതിരെ പ്രസംഗിക്കാനെത്തിയ സി.പി. യെയും ഇപ്പോൾ ബ്രിട്ടീഷുകാരുടെ സേവകനായി സാമൂതിരിക്ക് മഹാരാജ പദവി നൽകാൻ എത്തിയ സി.പി. യെയും തമ്മിൽ താരതമ്യപ്പെടുത്തിക്കൊണ്ട് കെ.പി. കേശവമേനോൻ 'മാതൃഭൂമി'യിൽ എഴുതിയ ലേഖനത്തിൽ ഒരിടത്ത് പറഞ്ഞു:

*രാമസ്വാമി അയ്യരുടെ അന്നത്തെ പ്രസംഗങ്ങളിലെ ചില വാചകങ്ങൾ ഇപ്പോഴും നമ്മുടെ ചെവിയിൽ കേൾക്കുന്നു. അന്നു ചങ്ങല മുറിക്കുവാൻ ഉത്സാഹിച്ചിരുന്ന ആളാണ് ഇന്ന് ചങ്ങല മുറുക്കാൻ പരിശ്രമിക്കുന്നതെന്ന് വിചാരിക്കാൻകൂടി പ്രയാസമായിരിക്കുന്നു.*

കേശവമേനോന്റെ അഭിപ്രായം അക്ഷരംപ്രതി ശരിയായിരുന്നു. സി.പി. രാമസ്വാമി അയ്യർ ആകെ മാറിയിരിക്കുന്നു.

എതിരാളിയുടെ നേരെ എന്ത് അസ്ത്രവും പ്രയോഗിക്കാൻ മടിക്കാത്ത സർ സി.പി. രാമസ്വാമി അയ്യർ തിരുവിതാംകൂറിന്റെ പേടിസ്വപ്നമായി മാറുന്നു. തന്ത്രങ്ങൾ ആവിഷ്ക്കരിക്കുന്നതിനും അത് നടപ്പിലാക്കുന്നതിനും സി. പി. ക്കുള്ള കഴിവ് അപാരമായിരുന്നു. തനിക്ക് മാർഗതടസ്സം സൃഷ്ടിക്കുന്ന ഒന്നിനെയും അദ്ദേഹം വച്ച് പൊറുപ്പിച്ചില്ല. ചാണകൃതന്ത്രങ്ങൾ പരാജയപ്പെടുന്നിടത്ത് ശകുനിയുടെ അടവുകൾ പ്രയോഗിക്കാൻ സി.പി. ക്ക് മടിയില്ലായിരുന്നു. രാജഭക്തിയിലാണ്ട തിരുവിതാംകൂർ ജനങ്ങളുടെ മനസ്സ് സി.പി. നന്നായി പഠിച്ചിരുന്നു. ജനങ്ങളുടെ ഇടയിൽ ഉയർന്നു വന്ന ദേശീയ ബോധവും ജാതിമത ചിന്തകൾക്കതീതമായ വികാരവും സി.പി. മനസ്സിലാക്കി. അത് തിരിച്ചുവിട്ട് ദേശീയ നേതാക്കളെക്കൊണ്ടുപോലും തന്റെ ഭരണത്തിന് കൈയടി ലഭിക്കുന്നതിനുള്ള തന്ത്രങ്ങൾ ദിവാൻ ആവിഷ്ക്കരിച്ചു.

നേതാക്കളെ ഭിന്നിപ്പിച്ചും തമ്മിലടിപ്പിച്ചും പുരോഗമന നടപടികൾ

കൊണ്ട് സാധാരണക്കാരുടെ കൈയടി വാങ്ങിയും ഒരു കൈയിൽ തന്ത്രങ്ങളും മറുകൈയിൽ അടിച്ചമർത്തലിന്റെ ശക്തിയായ ദണ്ഡുമായി മുന്നേറിയ സി.പി. യുടെ ഭരണം അഖിലേന്ത്യാ ശ്രദ്ധ പിടിച്ചുപററി.

1936 നവംബർ 12

തിരുവിതാംകൂർ മഹാരാജാവ് ശ്രീചിത്തിര തിരുനാളിന്റെ വിളംബരം കേട്ട് ഇന്ത്യയൊട്ടാകെയുള്ള ജനകീയ നേതാക്കളും പുരോഗമനവാദികളായ ജനങ്ങളും ഹർഷപുളകിതരായി.

*ജനനാലോ വിശ്വാസത്താലോ ഹിന്ദുവായോ യാതൊരാൾക്കും നമ്മുടെയും നമ്മുടെ ഗവൺമെന്റിന്റെയും നിയന്ത്രണത്തിലുള്ള ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനോ, ആരാധിക്കുന്നതിനോ യാതൊരു നിരോധനവും പാടില്ല* എന്നു തുടങ്ങുന്ന ആ വിളംബരം ഇന്ത്യയിലെ മാററത്തിന്റെ കാഹളമായിരുന്നു. തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും കല്പിച്ച് ഒരു വിഭാഗം മനുഷ്യരെ ക്ഷേത്രത്തിനുള്ളിൽ കടക്കുന്നതിന് നൂററാണ്ടുകളോളം നിലനിന്നിരുന്ന വിലക്കുകളാണ് ക്ഷേത്രപ്രവേശന വിളംബരത്തിലൂടെ ശ്രീചിത്തിര തിരുനാൾ മഹാരാജാവ് തകർത്തെറിഞ്ഞത്.

ഇന്ത്യ ഒട്ടാകെയുള്ള ശ്രദ്ധ അങ്ങനെ കുറെ ദിവസത്തേക്ക് തിരുവിതാംകൂർ രാജാവ് പിടിച്ചെടുത്തു. അനുമോദനസന്ദേശങ്ങളും ആശംസകളും മംഗളപത്രങ്ങളും തിരുവിതാംകൂറിലേക്ക് പ്രവഹിക്കാൻ തുടങ്ങി. സർവകലാശാലകൾ മഹാരാജാവിന് ബിരുദങ്ങൾ നൽകി ആദരിച്ചു.

1937 ഏപ്രിൽ മാസം.

മഹാരാജാവും കുടുംബാംഗങ്ങളും സിലോൺ സന്ദർശിച്ചു. അവിടെനിന്നും സിംഗപ്പൂർ, ഡച്ച് ഇൻഡീസ് എന്നിവിടങ്ങളിലേക്ക് അദ്ദേഹം കപ്പൽ കയറി. എല്ലാ സ്ഥലത്തും അദ്ദേഹത്തിന് ഗംഭീര സ്വീകരണം ലഭിച്ചു. വിദേശ സഞ്ചാരം ശ്രീചിത്തിര തിരുനാളിന്റെ ഭരണ പരിഷ്കാരങ്ങൾക്ക് ശക്തികൂട്ടി. അവിടങ്ങളിൽ കണ്ട മാതൃകകൾ അനുകരിച്ച് പല സ്ഥാപനങ്ങളും തിരുവിതാംകൂറിൽ സ്ഥാപിക്കാൻ നടപടി സ്വീകരിച്ചു.

ദർബാർ ഹാളിലേക്കുള്ള ജനസഹസ്രങ്ങളുടെ പ്രവാഹം വീണ്ടും കൂടുന്നു. ക്യൂവിന് വേഗം കൂട്ടാൻ ഒരുയർന്ന പോലീസ് ഉദ്യോഗസ്ഥൻ നിർദ്ദേശം നൽകുന്നു.

സർ, കവടിയാറിൽ എല്ലാം ശരിയായിക്കഴിഞ്ഞു. ചന്ദനം കയററിയ ആദ്യത്തെ വണ്ടി എത്തി' - വയർലസ്സിലൂടെ വന്ന ആ സന്ദേശത്തിന് മറുപടി നൽകിയത് സംസ്ഥാന ചീഫ് സെക്രട്ടറിയാണ്. കവടി

യാറിൽ മഹാരാജാവിന്റെ പള്ളിഅടക്കത്തിനുള്ള ഏർപ്പാടുകളെപ്പററി അദ്ദേഹം അടിക്കടി നിർദ്ദേശങ്ങൾ നൽകുന്നു.

സമയം 12.30.

പാങ്ങോട് സൈനിക കേന്ദ്രത്തിൽ നിന്നും എത്തിയ പട്ടാള കമാൻഡർമാർ മഹാരാജാവിന്റെ മൃതദേഹത്തിൽ ദേശീയ പതാക സമർപ്പിച്ചു. മദിരാശി റെജിമെന്റിന്റെ ഓണററി കമാൻഡർ കൂടിയായ ശ്രീ ചിത്തിര തിരുനാളിന് സൈനിക ബഹുമതി നൽകിയതോടെ പള്ളിയടക്കച്ചടങ്ങിന്റെ ചുമതലയും പട്ടാളം ഏറെറടുത്തു. ഭൗതിക ശരീരത്തിനു ചുററും കാവൽ നിന്നിരുന്ന പോലീസുകാരുടെ സ്ഥാനത്ത് പട്ടാളം നിലയുറപ്പിച്ചു. ഓരോ അര മണിക്കൂർ കഴിയുന്തോറും രണ്ട് സൈനികർ മാറി മാറി സല്യൂട്ട് ചെയ്ത് ആദരവ് പ്രകടിപ്പിച്ചുകൊണ്ടിരുന്നു.

മഹാരാജാവിന്റെ അവസാനത്തെ എഴുന്നള്ളത്തിന് ഇനി മണിക്കൂറുകളേ ഉള്ളു.

സെക്രട്ടറിയേററിന്റെ മുമ്പിലുള്ള വഴികളിൽ തോക്കുധാരികളായ പട്ടാളക്കാർ അണിനിരക്കുന്നു. റോഡിൽ ആളുകളെ ഒതുക്കിക്കൊണ്ട് അശ്വാരൂഢപോലീസ് സ്ഥാനം പിടിക്കുന്നു.

അറുപതുവർഷങ്ങൾക്കുമുമ്പ് ചെങ്കോൽ അണിഞ്ഞ് മഹാരാജാവ് ഇവിടെനിന്നും അകമ്പടിയോടെ ആദ്യം എഴുന്നള്ളിയത് കോട്ടയ്ക്കകത്തേക്ക് ആണ്. അന്ന് രാത്രിയായിരുന്നു കവടിയാറിലേക്കുള്ള ആദ്യത്തെ ഔദ്യോഗിക യാത്ര. ഇന്നിതാ അദ്ദേഹം നേരെ പോകുന്നത് കവടിയാറിലേക്കാണ് - ഒരിക്കലും തിരിച്ചുവരാത്ത യാത്രയ്ക്കുവേണ്ടി.

## കുറിപ്പുകളും പ്രമാണങ്ങളും

1. നമ്മുടെ രാജകുടുംബം - പേജ് (95-97)
ജെ.ജോൺ കട്ടക്കയം - ശ്രീരാമവിലാസം പ്രസ്, കൊല്ലം - 1112

•



7

# പ്രതിമകൾ
# കഥ പറയുന്നു

1991 ജൂലൈ 20.

സമയം ഉച്ചയ്ക്കുശേഷം 3 മണി.

രാജവീഥിയിലൂടെ രാജാവിന്റെ അവസാനത്തെ എഴുന്നള്ളത്ത് ആരംഭിച്ചു.

വഴിയാകെ പിച്ചിപ്പൂക്കൾ വിതറി പുഷ്പകവാഹനം എഴുന്നള്ളത്തിനു മുമ്പിൽ. ചുവന്ന വെളിച്ചം മിന്നിച്ച് പോലീസ് ജീപ്പ് തൊട്ടു പിന്നിൽ. ഇരുവശങ്ങളിലായി കറുത്ത കുതിരപ്പോലീസിന്റെ നിര. തോക്ക് പിന്നിലേക്കു പിടിച്ച് മാർച്ച് ചെയ്യുന്ന പോലീസിന്റെയും സൈനികരുടെയും നടുവിൽ രാജാവിനെ വഹിക്കുന്ന ഗൺകാര്യേജ്. പിന്നിൽ മന്ത്രിമാരും ചീഫ് സെക്രട്ടറിയും പോലീസ് ഉദ്യോഗസ്ഥൻമാരും. ഏററവും ഒടുവിൽ ദുഃഖാർത്തരായ വമ്പിച്ച ജനക്കൂട്ടം.

ഈ എഴുന്നള്ളത്ത് നഗരത്തിനു പുതുമയായിരുന്നു.

മഹാരാജാവിന്റെ ഭൗതികശരീരം കിടത്തിയിരുന്ന ഗൺകാര്യേജിന്റെ തലയ്ക്കൽ സംസ്ഥാന പോലീസ് സേനയെ പ്രതിനിധീകരിച്ച്

രണ്ട് ഓഫീസർമാരും കാൽക്കൽ രണ്ടു സൈനികരും മുട്ടുകുത്തിയിരിക്കുന്നു. 'ശോകഗസ്ത' എന്നറിയപ്പെടുന്ന ഈ ചടങ്ങ് ചരിത്രത്തിലാദ്യമായി തിരുവിതാംകൂറിലെ ഒരു രാജാവിനു ലഭിക്കുകയാണ്.

താഴ്ത്തിക്കെട്ടിയ ദേശീയ പതാകകളും ദുഃഖം വിളിച്ചറിയിച്ചുകൊണ്ട് പറക്കുന്ന കരിങ്കൊടികളും നിറഞ്ഞ രാജവീഥികളിലൂടെ എഴുന്നള്ളത്ത് മുന്നേറുന്നു. ചരിത്രത്തിന്റെ അനന്തമായ പാതയിൽ കാലം നാട്ടിയ സ്തംഭങ്ങൾ പോലെ ഉയർന്നു നിൽക്കുന്ന അനേകം പ്രതിമകൾ പിന്നിട്ടാണ് ഇനി അങ്ങോട്ടുള്ള എഴുന്നള്ളത്തിന്റെ തുടക്കം.

സെക്രട്ടറിയേററ് മുതൽ കവടിയാർ വരെയുള്ള റോഡിന്റെ ഇരുഭാഗങ്ങളിലും നാൽക്കവലകളിലും സ്ഥാനം പിടിച്ചിരിക്കുന്ന ഈ പ്രതിമകൾ ഇന്നലെകളുടെ രാഷ്ട്രീയ സാമൂഹിക സാംസ്കാരിക മണ്ഡലങ്ങളുടെ കഥകൾ പറയുന്നു.

ജാതിപ്പിശാചുക്കൾ താണ്ഡവനൃത്തം നടത്തിയ ഇന്നലെകളിലെ കറുത്തിരുണ്ട ഒരു ഭൂതകാലഘട്ടം; ഇന്ന് ഓർക്കാൻപോലും ഭയം തോന്നുന്ന ആ കാലഘട്ടത്തിലെ ഒരു പിടി സത്യങ്ങളുമായി നിൽക്കുകയാണ്, വെള്ളയമ്പലം സ്ക്വയറിലെ അയ്യൻകാളിപ്രതിമ. രാജഭരണത്തിനു കീഴിലുള്ള ദിവാന്റെ നടപടികളും അഴിമതികളും കണ്ട് വീർപ്പുമുട്ടിയ ജനങ്ങൾക്കു മുമ്പിൽ തൂലിക പടവാളാക്കി മാററിയ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ അർധകായ പ്രതിമയാണ് മറെറാന്ന്. സത്യം പത്രത്തിലൂടെ പുറത്തുകൊണ്ടുവന്നതിന് അദ്ദേഹത്തിനു ലഭിച്ചതു നാടുകടത്തലായിരുന്നു. ജനിച്ച മണ്ണിൽ പിന്നീടൊരിക്കലും തിരിച്ചുവരാൻ കഴിയാത്ത അദ്ദേഹം കണ്ണൂരിലെ പയ്യാമ്പലം കടപ്പുറത്ത് അന്ത്യവിശ്രമം കൊള്ളുന്നു.

വി.ജെ.ടി. ഹാളിനു മുമ്പിൽ നിൽക്കുന്ന പട്ടം താണുപിള്ളയുടെ പ്രതിമ ഉത്തരവാദപ്രക്ഷോഭണത്തിന്റെ കഥ പറയുന്നു. പബ്ളിക് ലൈബ്രറിക്കു മുമ്പിൽ സ്ഥാനം പിടിച്ചിരിക്കുന്നത് മഹാകവി ഉള്ളൂർ പരമേശ്വരയ്യരാണ്. കവിതകൊണ്ട് മലയാളമനസ്സുകളെ പുളകം കൊള്ളിച്ച അദ്ദേഹത്തിനുമുണ്ട് രഹസ്യമായൊരു ദുഃഖകഥ. അന്ധവിശ്വാസങ്ങളും അയിത്തവും കൊടികുത്തിവാണ ഒരു കാലഘട്ടം; അന്ന് തിരുവിതാംകൂർ സന്ദർശിക്കാനെത്തിയ ജവഹർലാൽ നെഹ്റുവിനെ കോട്ടയ്ക്കകത്തു കടക്കാതിരിക്കാൻ ഉത്തരവ് പുറപ്പെടുവിച്ച മജിസ്ട്രേട്ട് ഉള്ളൂർ പരമേശ്വരയ്യരായിരുന്നു. കടൽ കടന്നുപോകുന്നവർക്ക്, കപ്പൽയാത്ര കഴിഞ്ഞു വരുന്നവർക്ക് അക്കാലത്ത് തിരുവിതാംകൂറിലെ സർക്കാർ ക്ഷേത്രങ്ങളിൽ ഭ്രഷ്ട് കൽപ്പിച്ചിരുന്നു! കവടിയാർ കൊട്ടാരത്തിന്റെ ഭാഗത്തേക്ക് തിരിയുന്ന സ്ഥലത്താണ് അക്കാമ്മ ചെറിയാന്റെ പ്രതിമയുള്ളത്. സ്വാതന്ത്ര്യസമരത്തിന്റെയും ഉത്തരവാദ

പ്രക്ഷോഭത്തിന്റെയും വികാരോജ്ജ്വലമായ തുടിക്കുന്ന അദ്ധ്യായ ങ്ങളാണ് ആ പ്രതിമയ്ക്ക് പറയാനുള്ളത്.

ബ്രിട്ടീഷുകാർക്കെതിരെ പടയോട്ടം നടത്തിയ വേലുത്തമ്പി ദളവയുടെ ജീവിതം ധീരതയുടെ അദ്ധ്യായമാണ്. അഭിമാനിയായ അദ്ദേഹം അവസാനം ആത്മഹത്യ ചെയ്തു. എങ്കിലും വെള്ളക്കാർ തമ്പിയെ വെറുതെ വിട്ടില്ല. അററു വീണ തല വീണ്ടും തുന്നിച്ചേർത്ത്, തങ്ങൾക്ക് എതിരു നിൽക്കുന്ന ജനങ്ങളെ ഭയപ്പെടുത്താൻവേണ്ടി ഇംഗ്ലീഷുകാർ വേലുത്തമ്പിയുടെ നഗ്നമായ മൃതദേഹം പ്രദർശിപ്പിച്ചു നടക്കുന്ന രംഗംകണ്ട് ഈ നഗരം പൊട്ടിക്കരഞ്ഞു. പക്ഷെ വർഷങ്ങൾക്കു ശേഷം ഹജൂർ കച്ചേരി വളപ്പിൽ തമ്പിയുടെ പൂർണകായ പ്രതിമ ഉയർന്നു. നഗരത്തിലെ പ്രതിമകളിൽ ഇന്നും കാരണവർ പുത്തൻ കച്ചേരിക്കു മുമ്പിലുള്ള സർ ടി. മാധവറാവുവിന്റെ തന്നെ. ഈ നഗര ത്തിൽ ആദ്യമായി ഉയർന്ന പ്രതിമയെന്ന നിലയിലോ ഹജൂർ കച്ചേരി സ്ഥാപിച്ച ദിവാനെന്നോ ഉള്ള നിലയ്ക്കല്ല, തിരുവിതാംകൂറിന്റെ സാമൂഹികമാററത്തിന് അടിത്തറയിട്ട വിളംബരത്തിന്റെ ഉടമ എന്ന നിലയിലാണ് സർ ടി. മാധവറാവുവിന്റെ പ്രതിമയ്ക്കു ചരിത്രത്തിലുള്ള സ്ഥാനം.

*കേരളത്തിൽ 'പുല'യെപ്പററിയുള്ള സങ്കല്പം ഏകാന്തസങ്കീർണ മാണ്. സ്പർശനത്തോടുകൂടി മാത്രമല്ല, ദൂരത്തിൽ കൂടി അതു സംക്രമി ക്കുകയാണത്രെ. ഒരു ചർച്ച് മിഷൻ സൊസൈററി പാതിരിയുടെ ഭാര്യ 1860-ൽ ഇങ്ങനെ എഴുതി: ഒരു നായർക്ക് ഒരു നമ്പൂതിരിയെ സമീപിക്കാം. പക്ഷെ തൊട്ടുകൂടാ. ഒരു ഈഴവനു മുപ്പത് അടി ദൂരെ മാറിനിൽക്കണം. ഒരു പുലയ ചെറുമൻ 96 അടി അകലെ നില്ക്കണം. ഒരു ചോവൻ ഒരു നായർക്ക് 12 അടി മാറി നിൽക്കണം. ഒരു പുലയൻ 60 ചവുട്ടടിയും മാറിനിൽക്കണം. പറയർ കുറച്ചുകൂടി അകന്നു നില്ക്കണം. ഒരു സുറിയാനി ക്രിസ്ത്യാനിക്ക് ഒരു നായരെ തൊടാം. എന്നാൽ സഹഭക്ഷണം സാധ്യമല്ലായിരുന്നു.* [1]

പത്തൊൻപതാം നൂററാണ്ടിലെ തിരുവിതാംകൂറിലെ ജാതി വ്യവസ്ഥയുടെ ചിത്രമാണിത്. ഇക്കാലത്ത് തിരുവിതാംകൂറിൽ മാത്രമല്ല കേരളത്തിന്റെ മുഴുവൻ സ്ഥിതിയും ഏതാണ്ട് ഇതേപോലെയായിരുന്നു.

സാമൂഹികമായ സ്വാതന്ത്ര്യത്തിന്റെയോ സമത്വത്തിന്റെയോ തത്ത്വ ങ്ങളിൽ അധിഷ്ഠിതമായിരുന്നില്ല അന്നത്തെ കേരള സമുദായം. അതി രൂക്ഷമായ ജാതി വ്യത്യാസമായിരുന്നു സമുദായ ഘടനയുടെ മുഖ്യ സവിശേഷത. ഉയർന്ന ജാതിക്കാർക്കും താണജാതിക്കാർക്കുമിടയ്ക്ക് ആഴമേറിയ ഒരു കിടങ്ങ് അവരെ വേർതിരിക്കാനുണ്ടായിരുന്നു. തിരുവിതാംകൂറിലെയും കൊച്ചിയിലെയും രാജാക്കന്മാരുടെ കൈയിൽ

അധികാരം കേന്ദ്രീകരിക്കപ്പെടുകയും ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി മലബാറിന്റെ ഭരണം നേരിട്ടേറെറടുക്കുകയും ചെയ്തിരുന്നുവെങ്കിലും ബ്രാഹ്മണർ, ക്ഷത്രിയർ, നായന്മാർ തുടങ്ങിയ ഉയർന്ന ജാതിക്കാരുടെ വിശേഷാവകാശങ്ങൾക്കും ആനുകൂല്യങ്ങൾക്കും കുറവേതും സംഭവിച്ചിരുന്നില്ല. അവരായിരുന്നു ഭൂവുടമകൾ. പ്രധാനമായും മാപ്പിളമാർ, ഈഴവർ തുടങ്ങിയ സമുദായക്കാർ ഉൾപ്പെട്ട കുടിയാൻ വർഗത്തെ അവർ ഇഷ്ടംപോലെ മർദ്ദിച്ചുപോന്നു. യഥാർത്ഥത്തിൽ ബ്രിട്ടീഷ് ഭരണാധികാരികളുടെ കീഴിൽ പ്രഭുക്കന്മാരും ജന്മിമാരും പൂർവാധികം ശക്തിപ്രാപിക്കുകയാണ് ഉണ്ടായത്. ബ്രിട്ടീഷുകാർക്ക് സ്വന്തം അധികാരം നിലനിറുത്താൻ അവരുടെ സജീവമായ പിന്തുണയും സഹകരണവും ആവശ്യമായിരുന്നു.

*അന്നത്തെ നിയമം സമവ്യാപകമായിരുന്നില്ല. ഉയർന്ന ജാതിക്കാർ നികുതിയിൽ നിന്നും ഒഴിവാക്കപ്പെട്ടിരുന്നു. വധശിക്ഷ ബ്രാഹ്മണർക്കു ബാധകമായിരുന്നില്ല. ഗൗരവാവഹമായ വ്യവഹാരങ്ങളിൽ വിധി കൽപ്പിക്കുക ബ്രാഹ്മണ വൈദികരുടെ വിശേഷാധികാരമായിരുന്നു. താണജാതിക്കാരെ സംബന്ധിച്ചിടത്തോളം അങ്ങേയററം കഠിനമായിരുന്നു ശിക്ഷാനിയമം. മോഷണം, ഗോവധം തുടങ്ങിയ സാധാരണ കുററങ്ങൾക്കുപോലും വധശിക്ഷയാണ് വിധിച്ചിരുന്നത്. ആനയെക്കൊണ്ട് കൊല്ലിക്കുക, മൂന്നുദിവസം കൊണ്ട് മരിക്കത്തക്കവണ്ണം ചിത്രവധം ചെയ്യുക തുടങ്ങിയവ ശിക്ഷയുടെ സാധാരണരൂപങ്ങളായിരുന്നു.....* [2]

കന്നുകാലികളെപ്പോലെ മനുഷ്യരെ ക്രയവിക്രയം ചെയ്യുന്ന അടിമ സമ്പ്രദായം, ജാതിയുടെ പേരിലുള്ള തരംതിരിവ്, ക്ഷേത്രങ്ങളിലും പൊതുവഴിയിലും താണജാതിക്കാർക്ക് വിലക്ക്, വസ്ത്രങ്ങൾ അണിയുന്നതിനും കുടപിടിക്കുന്നതിനും നല്ല വീടുവെയ്ക്കുന്നതിനും ഒരു കൂട്ടർക്ക് മാത്രം അവകാശം, തൊട്ടതിനും പിടിച്ചതിനും പലതരം നികുതി, കൂട്ടുകുടുംബവും മരുമക്കത്തായവും താലികെട്ട് കല്യാണവും സംബന്ധവും എല്ലാം നിറഞ്ഞ സാമൂഹിക വ്യവസ്ഥ - ഏതാണ്ട് ഇതൊക്കെയായിരുന്നു പത്തൊൻപതാം നൂററാണ്ടിന്റെ പ്രാരംഭത്തിൽ കേരളത്തിലെ സാമൂഹിക വ്യവസ്ഥിതിയുടെ മുഖം.

ഈഴവരുൾപ്പെടെയുള്ള താണജാതിക്കാരായ സ്ത്രീകൾക്ക് അക്കാലത്ത് റൗക്ക ധരിക്കാൻ പാടില്ലായിരുന്നു. നായന്മാർ അടക്കമുള്ള ശൂദ്രജാതിക്കാർക്കും സാമൂഹികമായ ചില അവകാശങ്ങളും സൗകര്യങ്ങളും നിഷേധിച്ചിരുന്നു. താണ ജാതിക്കാരെ കണ്ടാലുടൻ തിരിച്ചറിയുന്നതിന് ശരീരം അരയ്ക്കുമേൽ മറയ്ക്കരുതെന്നായിരുന്നു ചട്ടം. കോരിച്ചൊരിയുന്ന മഴയത്തുപോലും ബ്രാഹ്മണരല്ലാതെ മറെറാരു

ജാതിയിൽപ്പെട്ടവർക്കു കുട പിടിക്കാൻ അനുവാദം ഉണ്ടായിരുന്നി ല്ലെന്നും സ്ത്രീകൾ മാറിൽ നിന്ന് മേൽമുണ്ട് എടുത്തുമാററുകയായി രുന്നു മാന്യൻമാരോടുള്ള അവരുടെ യാഥോചിതമായ ആദരപ്രകട മെന്നും റവറന്റ് മെററിയൻരേഖപ്പെടുത്തിയിട്ടുണ്ട്.

നമ്പൂതിരിമാർക്കായിരുന്നു സമുദായത്തിൽ അത്യുന്നതസ്ഥാനം. ഒരു നമ്പൂതിരി കുടുംബത്തിലെ മൂത്ത പുത്രനേ സ്വജാതിയിൽ നിന്നും വിവാഹം കഴിക്കാൻ അവകാശം ഉണ്ടായിരുന്നുള്ളു. മററുള്ളവർ നായർ സ്ത്രീകളുമായി സംബന്ധത്തിൽ ഏർപ്പെടുകയായിരുന്നു പതിവ്. അന്യ ജാതിയിൽ നിന്നും അശുദ്ധി ഉണ്ടാകാതിരിക്കാൻ റോഡിൽ നിന്നും അകലെയുള്ള ഇല്ലങ്ങളിലായിരുന്നു അവരുടെ താമസം. 1863 വരെ തിരുവിതാംകൂറിൽ ഒരു നമ്പൂതിരിക്കുട്ടിയും ഇംഗ്ലീഷ് പഠിക്കാൻ സ്ക്കൂളിൽ പ്രവേശിച്ചിരുന്നില്ലെന്ന് ഡോ. റോബിൻ ജെഫ്രി രേഖപ്പെടു ത്തിയിട്ടുണ്ട്. നമ്പൂതിരിമാരും പോററിമാരും ഉൾക്കൊണ്ട ഇവർ മലയാള ബ്രാഹ്മണർ എന്നായിരുന്നു അറിയപ്പെട്ടിരുന്നത്. ഇതര ബ്രാഹ്മണരിൽ പ്രധാനം 'പട്ടർ' ആയിരുന്നു.

ബ്രാഹ്മണർക്ക് തൊട്ടു താഴെയായിരുന്നു ക്ഷത്രിയരുടെയും അമ്പലവാസികളുടെയും സ്ഥാനം. പല അവാന്തര വിഭാഗങ്ങളും ഉൾ ക്കൊണ്ട നായർ സമുദായം ശക്തമായിരുന്നു. നായന്മാർ കുടുമയും തോൾ വസ്ത്രവും ധരിച്ചിരുന്നു. നായർ സ്ത്രീകൾ മാറ് മറച്ചിരുന്നു വെങ്കിലും മേൽജാതിക്കാരുടെ മുമ്പിൽ അതു മാററണമായിരുന്നു. തറവാടുകളായിരുന്നു അവരുടെ കുടുംബത്തിന്റെ അടിത്തറ. കൂട്ടു വ്യവസ്ഥിതി നിലനിന്നിരുന്ന ഈ തറവാടുകളിൽ കാരണവന്മാർ ആയിരുന്നു പ്രധാനി. മരുമക്കത്തായമായിരുന്നു അവർ പിന്തുടർന്നത്.

ഈഴവർ ചെത്തുകാരും തെങ്ങുകയററക്കാരുമായിരുന്നു. അധഃ കൃത സമുദായത്തിൽ ഇവരായിരുന്നു പ്രബലർ. ഇവരുടെ സ്ത്രീകൾക്ക് മാറുമറയ്ക്കുന്നതിനും നല്ല വസ്ത്രമണിയുന്നതിനും നിരോധനമുണ്ടാ യിരുന്നു. പബ്ളിക് ഓഫീസുകൾ, അമ്പലങ്ങൾ, പ്രധാന റോഡുകൾ എന്നിവിടങ്ങളിൽ ഈഴവർക്ക് പ്രവേശനമുണ്ടായിരുന്നില്ല.

തെക്കൻ തിരുവിതാംകൂറിലെ തമിഴ് പ്രദേശങ്ങളിലെ ചാന്നാൻ മാർക്ക് ഈഴവർക്ക് തുല്യമായ പദവി ഉണ്ടായിരുന്നു. അവരുടെ സ്ത്രീ കൾക്കും മാറുമറയ്ക്കാൻ പാടില്ലായിരുന്നു.

പുലയർ, പറയർ, കുറവർ എന്നീ വർഗ്ഗക്കാരെ അടിമ ജാതിക്കാരാ യിട്ടാണ് ഗണിച്ചിരുന്നത്. ഇവരുടെ ജീവിതം ദുഷ്കരമായിരുന്നു.

*പുലയർ തുടങ്ങിയ അടിമജാതിക്കാരുടെ സ്ഥിതി ദയനീയമായി രുന്നു. പത്തൊമ്പതാം നൂററാണ്ടിന്റെ മധ്യത്തിൽ പുലയൻമാരുടെ സ്ഥിതിയെപ്പററി റവ. ജോർജ് മാത്തൻ, ചർച്ച് മിഷൻ കമ്മിററിക്കയച്ച*

*റിപ്പോർട്ടിൽ ഇങ്ങനെ പറയുന്നു: 1850 ഡിസംബർ 5-ാം തീയതി ഞാൻ ജനങ്ങളെ സന്ദർശിച്ച കൂട്ടത്തിൽ കുറെ പുലയരുമായി സംസാരിക്കാൻ ഇടവന്നു. ഈ ജനങ്ങളോളം നികൃഷ്ട സ്ഥിതിയിലുള്ളവർ വേറെ എങ്ങും ഉണ്ടായിരുന്നതായി ചരിത്രത്തിലെങ്ങും കാണാൻ ഇല്ല.... ഇവർ തമ്പുരാക്കന്മാരുടെ പൂർണ്ണ അധീനതയിൽ ഇരിക്കുന്നതുകൊണ്ട് അവരെ കന്നുകാലികളെപ്പോലെ വിൽക്കുകയും വാങ്ങുകയും അവയെക്കാൾ ക്രൂരമായി അവരോട് പെരുമാറുകയും ചെയ്യുന്നു. ഈ ഉടമസ്ഥന്മാർക്ക് അവരെ അടിക്കാനും ബന്ധനത്തിലിടാനും ചിലപ്പോൾ അംഗഭംഗം വരുത്താനും കൊല്ലുവാനും കൂടെ അധികാരമുണ്ടായിരുന്നു.....*[3]

അടിമജാതിക്കാർ തങ്ങളെ സമീപിച്ചാൽ അയിത്തം പററുമെന്നായിരുന്നു സവർണരുടെ വിശ്വാസം. ഇതുകാരം വഴിവക്കിലൂടെ നടക്കുമ്പോൾ തങ്ങളുടെ സാന്നിദ്ധ്യം അറിയിക്കാൻ ഈ പാവങ്ങൾ ഉറക്കെ ശബ്ദിക്കുമായിരുന്നു. ഈ ശബ്ദം കേൾക്കുന്ന സവർണർ അയിത്തത്തിൽ നിന്നും രക്ഷനേടാൻ വഴിമാറി പോവുകയായിരുന്നു പതിവ്.

തിരുവിതാംകൂറിൽ രണ്ടു തരത്തിൽ അടിമ സമ്പ്രദായമുണ്ടായിരുന്നു- ഒന്ന്, സർക്കാർ വക. രണ്ട്, ഭൂവുടമകളുടെ വക. തുറമുഖങ്ങൾ, റോഡുകൾ, കുളങ്ങൾ എന്നിവ നിർമിക്കുന്നതിനും മരാമത്ത് പണികൾക്കുമാണ് സർക്കാർ അടിമകളെ ഉപയോഗിച്ചിരുന്നത്. അടിമകളെ വിൽക്കുന്നവരിൽ നിന്നും 'അടിമപ്പണം' എന്ന പേരിൽ സർക്കാർ കരം ഈടാക്കിയിരുന്നു.

ജന്മം അഥവാ നികുതിരഹിതമായ പൂർണ്ണാവകാശം ഉണ്ടെങ്കിലും കുറച്ച് നികുതി ഉണ്ടായിരിക്കുന്ന സോപാധിക ജന്മം, സർക്കാരിന്റെ ഉടമ അംഗീകരിച്ചിട്ടുള്ളതോ ഉൽപ്പന്നത്തിന്റെ പൂർണ ഓഹരിക്കു സർക്കാർ അവകാശപ്പെട്ടതോ ആയ വിവിധതരത്തിലുള്ള കുടിയായ്മകൾ എന്നീ മൂന്നു തരത്തിലുള്ള അവകാശമായിരുന്നു ഇക്കാലത്ത് തിരുവിതാംകൂറിലെ ആളുകൾക്ക് ഭൂമിയിൽ ഉണ്ടായിരുന്നത്.

പാശ്ചാത്യ ക്രിസ്ത്യൻ മിഷനറിമാരുടെ പ്രവർത്തനം തിരുവിതാംകൂറിൽ സാമൂഹിക മാററത്തിന്റെ വിത്തു പാകി. ധാരാളം ആളുകൾ പ്രത്യേകിച്ച് ചാന്നാൻമാർ ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടു. അടിമ സമ്പ്രദായം നിർത്തലാക്കാനും ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനും മിഷനറിമാർ മുൻകൈയെടുത്തു. ഇതിന്റെ പേരിൽ സവർണരും മിഷനറിമാരും തമ്മിൽ അഭിപ്രായ വ്യത്യാസങ്ങളുണ്ടായി.

1821-ൽ അടിമകളെ ദണ്ഡിക്കുന്നത് നിരോധിച്ചുകൊണ്ട് കൊച്ചി ദിവാൻ ഉത്തരവ് പുറപ്പെടുവിച്ചു. 1843-ൽ അടിമകളെ സംബന്ധിച്ച് ഇന്ത്യാ ഗവൺമെന്റ് പാസ്സാക്കിയ അഞ്ചാം ആക്ററ് മലബാറിൽ

പ്രചാരത്തിലായി. 1853-ൽ തിരുവിതാംകൂറിൽ അടിമ വ്യാപാരം നിർത്തലാക്കി. അങ്ങനെ നൂററാണ്ടുകൾ നിലനിന്ന അടിമച്ചങ്ങല പൊട്ടി. കൂടുതൽ ആളുകൾ ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടു. പലരും പുതിയ വിദ്യാഭ്യാസത്തിൽ ആകൃഷ്ടരായി. പുതിയൊരു സമൂഹം ഇവിടെ ഉദയം ചെയ്യുന്നു.

തങ്ങൾക്ക് സവർണ ഹിന്ദുസ്ത്രീകളെപ്പോലെ വസ്ത്രധാരണം ചെയ്യാൻ അനുവാദം വേണമെന്നാവശ്യപ്പെട്ട് ചാന്നാർ സ്ത്രീകൾ (1926-ൽ ചാന്നാർ എന്ന ജാതിപ്പേര് 'നാടാർ'എന്നാക്കി) നടത്തിയ സമരത്തിന് ശക്തി കൂടി. സവർണരും ചാന്നാൻമാരും ഏററുമുട്ടി. ക്രമസമാധാന പാലനത്തിന് പോലീസും പട്ടാളവും രംഗത്തിറങ്ങി. 1859-ൽ ഉത്രം തിരുനാൾ മഹാരാജാവ് ചാന്നാട്ടികൾക്ക് കുപ്പായത്തിന് പുറമെ മേൽമുണ്ട് കൂടി ധരിക്കാൻ അനുവദിച്ചുകൊണ്ടുള്ള വിളംബരം പുറപ്പെടുവിച്ചു. 'ചാന്നാർ ലഹള്', 'മേൽമുണ്ടു കലാപം' എന്നെല്ലാം അറിയപ്പെടുന്ന ഈ സംഭവം കേരള ചരിത്രത്തിൽ പ്രധാനമാണ്.

ആയില്യം തിരുനാളിന്റെ കാലത്ത് അദ്ദേഹത്തിന്റെ ഗുരുവായ ദിവാൻ ടി. മാധവറാവു പുറപ്പെടുവിച്ച പണ്ടാരപ്പാട്ട വിളംബരം (1865) സാമൂഹിക സാമ്പത്തിക രംഗത്ത് വിപ്ലവം സൃഷ്ടിച്ചു. ഈ വിളംബരം വഴി പണ്ടാരപ്പാട്ട വക വസ്തുക്കൾ (സർക്കാർ ഭൂമികൾ) തലമുറകളായി അനുഭവിക്കാനും കൈമാററം ചെയ്യാനുമുള്ള അവകാശം കുടിയാന്മാർക്ക് ലഭിച്ചു. അതോടെ ഭൂമി പണയപ്പെടുത്താനും വിൽക്കാനുമുള്ള ഇരച്ചുകയററം തന്നെ ഉണ്ടായി. നായർ തറവാടുകളെയാണ് ഈ വിളംബരം കൂടുതൽ ബാധിച്ചത്. ഭൂമി ഭാഗിക്കാനും വിൽക്കാനുമുള്ള അവകാശം ലഭിച്ചതോടെ ഇളംതലമുറക്കാർ കാരണവന്മാർക്കെതിരെ കലാപക്കൊടികളുയർത്തി. തറവാടുകൾ ഓരോന്നായി ഭാഗം വയ്ക്കാൻ തുടങ്ങി. തറവാടുകൾ പണയപ്പെടുത്തിയും വിററും വിദ്യാഭ്യാസം, താലികെട്ട് കല്യാണം, തിരണ്ട് കല്യാണം എന്നിവയ്ക്ക് പണം വൻതോതിൽ ചെലവഴിക്കാൻ തുടങ്ങി. ഭൂമി കൈമാററത്തോടെ ചെറുകിട ഭൂവുടമകൾ ഉയർന്നു. നാണയ കൈമാററ വ്യവസ്ഥയ്ക്ക് ശക്തി കൂടി.

ഇന്ത്യയുടെ ഭരണം ഇപ്പോൾ ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ നിന്നും ബ്രിട്ടീഷ് ചക്രവർത്തിനി നേരിട്ട് ഏറെറടുത്തിരിക്കുകയാണ്. ആ മാററം ഇന്ന് എല്ലാ രംഗത്തും ദൃശ്യമാണ്. പുത്തൻ പരിഷ്ക്കാരങ്ങളും പുരോഗമനപരമായ നടപടികളുമായി ബ്രിട്ടീഷ് ഗവൺമെന്റിന്റെ ശ്രദ്ധ പിടിച്ചുപററാനുള്ള ശ്രമങ്ങൾ തിരുവിതാംകൂറിലും ഇപ്പോൾ കാണാൻ കഴിയും.

ദിവാൻ സർ ടി. മാധവറാവു വിദ്യാഭ്യാസത്തിന് പ്രാധാന്യം നൽകി. ആധുനിക ഭരണത്തിന് അഭ്യസ്തവിദ്യരെ വാർത്തെടുക്കുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. 1863-ൽ പി.കെ. പത്മനാഭപിള്ളയെ സർക്കാർ

ചെലവിൽ ഉപരിപഠനത്തിന് മദിരാശിയിലയച്ചു-ഇദ്ദേഹമാണ് തിരുവിതാംകൂറിലെ ആദ്യത്തെ ബി.എ. ക്കാരനായ നായർ.

ഇംഗ്ലീഷ് പഠനത്തിന് കമ്പം കൂടി. താഴ്ന്ന വകുപ്പിലുള്ള ഉദ്യോഗങ്ങൾക്ക് വിദ്യാഭ്യാസ യോഗ്യത മാനദണ്ഡമാക്കിയതോടെ വിദ്യാലയങ്ങളിൽ കുട്ടികൾ കൂടിത്തുടങ്ങി. മാധവറാവുവിന്റെ പ്ലാൻ അനുസരിച്ചുള്ള പ്രഥമ നാട്ടുഭാഷാ വിദ്യാലയം 1866-ൽ തിരുവനന്തപുരത്ത് ആരംഭിച്ചു. അടുത്ത വർഷം ആയപ്പോൾ അത് 13 ആയി വർദ്ധിച്ചു. സ്ക്കൂളുകൾ ക്രമേണ കൂടിക്കൊണ്ടിരുന്നു. 1871 ആയതോടെ സംസ്ഥാനത്തെ 245 വില്ലേജുകളിലും നാട്ടുഭാഷാ വിദ്യാലയങ്ങൾ സ്ഥാപിച്ചു. അദ്ധ്യാപകന് ഏഴു ക. ശമ്പളം, 14 സ്ക്കൂളുകൾക്ക് മേൽനോട്ടം വഹിക്കാൻ 30 ക. ശമ്പളത്തിൽ ഒരു ഇൻസ്പെക്ടർ.

1884 ആയതോടെ സംസ്ഥാനത്ത് 857 നാട്ടു വിദ്യാലയങ്ങളും 43,513 വിദ്യാർത്ഥികളും ഉണ്ടായി. സർക്കാർ സ്ക്കൂളുകളിൽ അപ്പോഴും ഉയർന്ന ജാതിക്കാർക്കു മാത്രമെ പ്രവേശനമുണ്ടായിരുന്നുള്ളു.

ചാന്നാർ സ്ത്രീകൾക്ക് അനുവദിച്ച 'മേൽമുണ്ട്' അവകാശം 1865-ൽ എല്ലാ ജാതിക്കാർക്കും വേണ്ടി വ്യാപകമാക്കി. ഇതോടെ ഈഴവസ്ത്രീകൾ മേൽമുണ്ട് ധരിക്കാൻ തുടങ്ങി. അതിന്റെ പേരിലും സവർണരുടെ ആക്രമണമുണ്ടായി. പക്ഷേ പോലീസ് ഇടപെട്ട് രംഗം ശാന്തമാക്കി. ഈ പരിഷ്ക്കാരങ്ങളുടെ നേട്ടം കിട്ടാൻ ഭാഗ്യമില്ലാത്ത വിഭാഗം പുലയർ, പറയർ തുടങ്ങിയ അടിമ ജാതിക്കാരാണ്. അടിമ സമ്പ്രദായം നിർത്തലാക്കിയെങ്കിലും സമൂഹത്തിന്റെ അടിത്തട്ടിൽ മൃഗതുല്യമായ ജീവിതമായിരുന്നു അവർ അപ്പോഴും നയിച്ചിരുന്നത്.

കച്ചേരികളും കോടതികളും പലതും പ്രധാന വീഥികൾക്കോ, ക്ഷേത്രങ്ങൾക്കോ സമീപത്തായിരുന്നു. ഇതുകാരണം ഇവിടങ്ങളുമായി ബന്ധപ്പെടുന്നതിന് താണ ജാതിക്കാർക്ക് അനുവാദം ഉണ്ടായിരുന്നില്ല. മേൽജാതിക്കാരുടെ എതിർപ്പുണ്ടായിട്ടും ഇതിനെതിരെ നടപടികൾ സ്വീകരിക്കാൻ മാധവറാവു തീരുമാനിച്ചു. ഒരു ഭാഗത്ത് ക്രിസ്ത്യൻ മിഷനറിമാരുടെ സമ്മർദ്ദവും മറുഭാഗത്ത് ബ്രിട്ടീഷ് ഗവൺമെന്റിന്റെ മുമ്പിൽ തിരുവിതാംകൂറിനെ പുരോഗമന സംസ്ഥാനമായി അംഗീകരിപ്പിക്കുന്നതിനുള്ള വ്യഗ്രതയുമാണ് മാധവറാവുവിനെ പ്രേരിപ്പിച്ചതെന്ന കാര്യത്തിൽ സംശയമില്ല.

പ്രത്യേകം നിർദ്ദേശിക്കപ്പെട്ട റോഡുകളിലൂടെ താണ ജാതിക്കാർക്ക് സഞ്ചരിക്കാനുള്ള അനുവാദം നൽകിക്കൊണ്ടും ക്ഷേത്രങ്ങൾക്ക് സമീപത്തുള്ള കച്ചേരികളിലും താണ ജാതിക്കാർക്ക് കേസ് കൊടുക്കാനുള്ള സൗകര്യം നൽകിക്കൊണ്ടും മാധവറാവു ഉത്തരവ് പുറപ്പെടുവിച്ചു. എല്ലാ കച്ചേരികളിലും താണ ജാതിക്കാർക്ക് പ്രവേശനം കിട്ട

ത്തക്കവണ്ണം സൗകര്യപ്രദമായ സ്ഥലങ്ങളിലേക്ക് മാററാൻ അദ്ദേഹം നിർദ്ദേശിച്ചു. പക്ഷേ ഈ തീരുമാനങ്ങൾ നടപ്പിലാക്കുന്നില്ലെന്നു കണ്ടപ്പോൾ വീണ്ടും വിജ്ഞാപനം പുറപ്പെടുവിക്കാൻ അദ്ദേഹം നിർബന്ധിതനായി. സംഗതി ഇങ്ങനെയാണെങ്കിലും ഇതിനുശേഷം തിരുവനന്തപുരത്തുള്ള ഒരു വില്ലേജ് ഓഫീസർ ചില റോഡുകൾ പുലയർ ഉപയോഗിച്ചുകൂടെന്ന് പറകൊട്ടി അറിയിച്ച സംഭവം ഡോ. റോബിൻ ജെഫ്രി രേഖപ്പെടുത്തിയിട്ടുണ്ട്. വില്ലേജ് ഓഫീസറെ മാധവറാവു പിരിച്ചുവിട്ടു. പക്ഷേ മൂന്നുമാസത്തെ ശമ്പളത്തുക പിഴയിട്ട് രാജാവ് അയാളെ തിരിച്ചെടുത്തു.

1872-ൽ മാധവറാവു ഉദ്യോഗം ഒഴിഞ്ഞു. ഇക്കാലത്ത് സർക്കാർ സർവ്വീസിൽ പരദേശ ബ്രാഹ്മണർ ശക്തമായ മേധാവിത്വം ഉറപ്പിച്ചു കഴിഞ്ഞിരുന്നു. സുറിയാനി ക്രിസ്ത്യാനികളിൽ 40 ശതമാനം വരുന്ന റോമൻ-സിറിയൻ ക്രിസ്ത്യാനികളിൽ പലരും നല്ല ഭൂസ്വത്തുകാരായിരുന്നു. മിഷനറിമാരോട് ബന്ധപ്പെട്ട് വിദ്യാഭ്യാസം ചെയ്ത ഒരു ചെറിയവിഭാഗം ഈഴവരും പുരോഗതിയിലേക്ക് മുന്നേറുകയാണ്. ലോക കമ്പോളത്തിൽ നാളികേരോൽപ്പന്നങ്ങൾക്കുള്ള പ്രിയം കൂടിയത് ഈഴവ സമുദായത്തിൽ കുറേപ്പേരുടെ ധനസ്ഥിതി മെച്ചപ്പെടുത്തി.

ഭാഗിച്ചു കിട്ടിയ തറവാടുകൾ വിററും പണയപ്പെടുത്തിയും വൻ തോതിൽ വിദ്യാഭ്യാസത്തിലേർപ്പെട്ടിരിക്കുകയാണ് നായർ സമുദായാംഗങ്ങൾ. 1891 ആയപ്പോഴേക്കും അവരുടെ വിദ്യാഭ്യാസ തോത് 37% ആയി വർദ്ധിച്ചു. വിദ്യാഭ്യാസം ലഭിച്ച നായന്മാരെ അന്ന് അലട്ടിയിരുന്ന പ്രശ്നങ്ങളിലൊന്ന് തറവാടിന്റെ ജീർണ്ണതയും സർക്കാർ സർവ്വീസിൽ പരദേശ ബ്രാഹ്മണരുടെ മേധാവിത്വവും ആയിരുന്നു.

നായർ തറവാടുകളിൽ നിലനിന്നിരുന്ന അയഞ്ഞ വിവാഹബന്ധവും-ബ്രാഹ്മണരുമായിട്ടുള്ള സംബന്ധം-നായർ യുവാക്കളെ വിഷമിപ്പിച്ചിരുന്നു. നായർ യുവാക്കൾക്ക് പരദേശി ബ്രാഹ്മണരോടുള്ള വിരോധം അങ്ങനെ അനുദിനം കൂടി. സാമൂഹ്യ പരിഷ്ക്കാരത്തിനു വേണ്ടി പ്രവർത്തിക്കുക എന്ന ലക്ഷ്യത്തോടെ 1880-ൽ രൂപവൽക്കരിച്ച 'മലയാളിസഭ' രൂപവൽക്കരണത്തിന്റെ പ്രധാനകാരണം ഈ പരദേശ ബ്രാഹ്മണ മേധാവിത്വത്തോടുള്ള വിരോധമാണ്. 1882-ൽ പരദേശി ബ്രാഹ്മണനായ ദിവാൻ വെമ്പാകം രാമയ്യങ്കാരുടെ ദുർഭരണത്തെ വിമർശിച്ചുകൊണ്ട് കൊച്ചിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന 'വെസ്റേറൺ സ്റ്റാർ' എന്ന പത്രത്തിൽ ലേഖനമെഴുതിയ ജി. പരമേശ്വരൻ പിള്ള എന്ന വിദ്യാർത്ഥിയെ മഹാരാജാസ് (ഇന്നത്തെ യൂണിവേഴ്സിററി) കോളേജിൽ നിന്നും പുറത്താക്കി. പിന്നീട് മദിരാശി പ്രസിഡൻസി കോളേജിൽ ചേർന്ന് പഠിച്ച ഇദ്ദേഹമാണ് ചരിത്രത്തിൽ

ബാരിസ്റ്റർ ജി.പി. പിള്ള എന്നറിയപ്പെടുന്നത്. മഹാത്മജി തന്റെ ആത്മ കഥയിൽ പ്രകീർത്തിച്ചിട്ടുള്ള ജി.പി. ആയിരുന്നു 'മലയാളി മെമ്മോറി യലി'ന്റെ ഉപജ്ഞാതാവ്. പരദേശികളായ മുന്നോക്കക്കാർക്ക് (പരദേശ ബ്രാഹ്മണർക്ക്) മാത്രം സർക്കാർ സർവീസിൽ ഉയർന്ന ഉദ്യോഗങ്ങൾ നൽകുന്ന രാജഭരണത്തിനെതിരെ തിരുവിതാംകൂറിൽ ഉയർന്ന ആദ്യത്തെ ജനവികാരത്തിന്റെ പ്രകടനപത്രികയായിരുന്നു 'മലയാളി മെമ്മോറിയൽ'.

പ്രശസ്തമായ നിലയിൽ ബി.എ. പാസായ മലയാളികളെ (പ്രത്യേ കിച്ച് നായന്മാരെ) ഒഴിവാക്കി പരദേശബ്രാഹ്മണരെ ഉന്നത ഉദ്യോഗ ങ്ങളിൽ നിയമിക്കുന്നതിനെതിരെ നാനാജാതി മതസ്ഥരായ പതിനാ യിരം പേർ ഒപ്പിട്ട ഈ മെമ്മോറിയൽ 1891-ൽ ശ്രീമൂലം തിരുനാളിന് സമർപ്പിച്ചു. മലയാളത്തിലെ ആദ്യത്തെ ചരിത്രാഖ്യായികയുടെ കർത്താവ് സി.വി. രാമൻപിള്ള, പ്രസിദ്ധ അഭിഭാഷകൻ കെ.പി. ശങ്കരമേനോൻ, സി. കൃഷ്ണപിള്ള തുടങ്ങിയവർ മെമ്മോറിയലിന്റെ പിന്നിൽ പ്രവർത്തിച്ച പ്രമുഖ വ്യക്തികളാണ്. ഹിന്ദു പത്രം മെമ്മോറിയലിനെ പ്പററി ഇങ്ങനെ റിപ്പോർട്ട് ചെയ്തു.

*ഇത്രയുമധികം ആളുകൾ ഒപ്പിട്ട ഈ മെമ്മോറിയൽ വളരെ നാളുകളായി നിലനിൽക്കുന്നതും രാജ്യവ്യാപകമായ അസംതൃപ്തി യുടെ ഒരു പ്രകടനവും തന്നെയാണ്. അതു കണ്ടില്ലെന്നു വച്ച് തള്ളിക്കളയുന്നത് ബുദ്ധി പൂർവകമായിരിക്കില്ല.*

മലയാളി മെമ്മോറിയലിൽ ഒപ്പിട്ടവരിൽ ഡോ. പൽപ്പുവും ഉണ്ടാ യിരുന്നു. തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും നിലനിന്നിരുന്ന അക്കാലത്ത് ഈഴവ സമുദായത്തിൽ പെട്ടവർക്ക് സർക്കാർ ജോലി നിഷേധിച്ചിരുന്നു. പൽപ്പുവും അദ്ദേഹത്തിന്റെ സഹോദരൻ പി. വേലായുധനും ജാതിയുടെ കയ്പുനീർ വളരെയധികം അനുഭവി ച്ചവരായിരുന്നു. ബി.എ. പാസ്സായ വേലായുധനും മെഡിക്കൽ പരീക്ഷ പാസ്സായ പൽപ്പുവിനും താണ ജാതിയിൽപ്പെട്ടുപോയ കാരണത്താൽ തിരുവിതാംകൂർ ഗവൺമെന്റ് ജോലി നിഷേധിച്ചു. പിന്നീട് ബ്രിട്ടീഷു കാരുടെ സഹായത്തോടെ വേലായുധന് മലബാറിലും ഡോ. പൽ പ്പുവിന് മൈസൂറിലും ജോലി കിട്ടി.

1891 ജനുവരിയിൽ മലയാളി മെമ്മോറിയൽ മഹാരാജാവിന് സമർപ്പിച്ചു. മെമ്മോറിയൽ നൽകുന്നതിനു മുമ്പ് തിരുവിതാംകൂറിന്റെ എല്ലാഭാഗത്തും പൊതുയോഗങ്ങൾ സംഘടിപ്പിച്ചിരുന്നു. മലയാളി മെമ്മോറിയലിനെതിരെ 'എതിൽ മെമ്മോറിയലുകാർ' രംഗത്തിറങ്ങി. ബുദ്ധിപരവും സാമുദായികവുമായ അർഹതയും തൊഴിൽ പ്രാപ്തിയും ആയിരിക്കണം സർക്കാർ ജോലിക്കുള്ള യോഗ്യത എന്ന എതിർ

മെമ്മോറിയലിന്റെ പിന്നിൽ അന്നത്തെ ദിവാൻ ടി. രാമറാവുവിന്റെ കൈകളുണ്ടായിരുന്നുവെന്നാണ് പറയുന്നത്. "ബ്രാഹ്മണരുമായി മത്സരിക്കാൻ ശ്രമിക്കുന്നതുവഴി പരമ്പരാഗതമായ പ്രാപ്തി നഷ്ടപ്പെടുത്തുകയും അറിവിന്റെ പാറയിൽ തല തല്ലുകയുമാണ് നായന്മാർ ചെയ്യുന്നത്." എന്ന് എതിർ മെമ്മോറിയലുകാർ ആക്ഷേപിച്ചു. അവസാനം രണ്ട് മെമ്മോറിയലുകാരേയും ദിവാൻ സംഭാഷണത്തിന് ക്ഷണിച്ചു. മലയാളി മെമ്മോറിയൽ കൊണ്ട് തുടക്കത്തിൽ വലിയ പ്രയോജനം ഉണ്ടായിട്ടില്ലെന്നത് നേരാണ്. പക്ഷേ ഇത് വലിയ മാററത്തിന്റെ ആദ്യത്തെ ചലനമായിരുന്നു.

മലയാളി മെമ്മോറിയൽ സമർപ്പണത്തിന് മൂന്നുവർഷം മുമ്പ് (1888) തിരുവനന്തപുരത്തിന് സമീപത്തുള്ള അരുവിപ്പുറത്ത് ശ്രീനാരായണ ഗുരു ശിവലിംഗ പ്രതിഷ്ഠ നടത്തിയ സംഭവത്തിന്റെ അലയടികൾ ഇപ്പോഴും മാറിയിട്ടില്ല. ഈഴവാദി ജാതികൾക്ക് അമ്പലത്തിൽ കയറുക മാത്രമല്ല, അമ്പലത്തിനു സമീപത്ത് കൂടി സഞ്ചരിക്കാൻ പോലും ഭ്രഷ്ട് കൽപ്പിച്ചിരുന്ന അക്കാലത്ത് ശ്രീനാരായണ ഗുരുവിന്റെ നടപടി വിപ്ലവകരമായിരുന്നു. സവർണർ ഇളകിവശായപ്പോൾ അദ്ദേഹം പറഞ്ഞു: "നാം ഈഴവ ശിവനെയാണ് പ്രതിഷ്ഠിച്ചത്." നായർ സമുദായ പരിഷ്ക്കർത്താവായ ചട്ടമ്പിസ്വാമി, ബ്രാഹ്മണർക്ക് സർവ്വ പ്രാമാണ്യമുണ്ടായിരുന്ന സമകാലിക സാമൂഹിക വ്യവസ്ഥയെ എതിർത്തു. നായന്മാർ, ഈഴവർ എന്നീ ഹൈന്ദവ സമുദായങ്ങൾക്ക് സമൂഹത്തിൽ അർഹിക്കുന്ന ന്യായമായ സ്ഥാനം ലഭിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. ചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുവും ഒന്നിച്ചു നടത്തിയ പ്രവർത്തനം കേരളത്തിലെ സവർണർക്ക് തലവേദനയായി. അരുവിപ്പുറം പ്രതിഷ്ഠ നടന്ന വർഷം ആണ് ഇന്ത്യയുടെ നാട്ടുരാജ്യങ്ങളുടെ ചരിത്രത്തിലാദ്യമായി തിരുവിതാംകൂറിൽ ലെജിസ്ലേററീവ് കൗൺസിൽ സ്ഥാപിച്ചത് എന്ന കാര്യവും ശ്രദ്ധേയമാണ്.

ഡോ. പൽപ്പു ജോലിക്ക് മൈസൂറിലേക്ക് പോയി. ഈ സമയത്ത് മൈസൂറിലെത്തിയ സ്വാമി വിവേകാനന്ദനെ ഡോക്ടർ പരിചയപ്പെട്ടു. തിരുവിതാംകൂറിലെ ജാതിപ്പിശാചിന്റെ കഥ മുഴുവൻ ഡോ. പൽപ്പുവിൽ നിന്നാണ് സ്വാമി അറിഞ്ഞത്. വിവേകാനന്ദൻ ആകെ ദുഃഖിതനായി. ഇതായിരിക്കാം ഇവിടം ഭ്രാന്താലയമാണെന്ന് പറയാൻ പ്രേരിപ്പിച്ച കാര്യം.

1892 ഡിസംബറിൽ സ്വാമി വിവേകാനന്ദൻ തിരുവനന്തപുരത്തെത്തി. ഡോ. പൽപ്പു പറഞ്ഞ കാര്യങ്ങൾ അക്ഷരംപ്രതി ശരിയാണെന്ന് സ്വാമിക്ക് തോന്നി. ബ്രാഹ്മണ മേധാവിത്വത്തോടുള്ള എതിർപ്പ് അധികം താമസിയാതെ അദ്ദേഹം പ്രകടിപ്പിക്കുകയും ചെയ്തു. ട്രിവാൻഡ്രം ക്ലബ്ബിൽ വെച്ച് (ഇന്നത്തെ ശ്രീമൂലം ക്ലബ്ബ്) വിവേകാനന്ദന്

അന്നത്തെ ബ്രാഹ്മണ ദിവാൻ പേഷ്കാർ ഒരു സ്വീകരണം നൽകി. ദിവാൻ പേഷ്കാറിന്റെ ശൂദ്രജാതിക്കാരായ ഉദ്യോഗസ്ഥരോടുള്ള പെരുമാററം സ്വാമിയെ ചൊടിപ്പിച്ചു. ഒരു ഉയർന്ന ഉദ്യോഗസ്ഥനായ നാരായണമേനോൻ യാത്ര പറയുമ്പോഴും ബ്രാഹ്മണരായ ഉദ്യോഗസ്ഥന്മാർ യാത്ര പറയുമ്പോഴുമുള്ള പ്രത്യഭിവാദനങ്ങൾ സ്വാമി ശ്രദ്ധിച്ചു കൊണ്ടിരിക്കുകയായിരുന്നു. അവസാനം ദിവാൻ പേഷ്കാർ പോകാനെണീററു. അദ്ദേഹം സ്വാമിയോട് വിടചോദിച്ചു. മററുള്ളവരോട് കാട്ടിയതിൽ നിന്നും വ്യത്യസ്തമായി 'നാരായണ നാരായണ മന്ത്രം' ജപിച്ചായിരുന്നു സ്വാമി അദ്ദേഹത്തെ യാത്രയാക്കിയത്. തന്നോട് എന്തോ നീരസം സ്വാമിക്ക് ഉണ്ടെന്ന് മനസ്സിലാക്കിയ ദിവാൻ പേഷ്കാർ അതേപ്പററി അന്വേഷിച്ചപ്പോൾ *നിങ്ങൾക്ക് നിങ്ങളുടെ പരമ്പരാഗതമായ ആചാര മര്യാദയിൽ നാരായണ മേനോനെ പ്രത്യഭിവാദനം ചെയ്യാമെങ്കിൽ, ഒരു സന്ന്യാസിയുടെ പരമ്പരാഗതമായ ആചാരമര്യാദ അനുസരിച്ചുള്ള എന്റെ പ്രത്യഭിവാദനം നിങ്ങൾക്ക് എന്തുകൊണ്ട് സ്വീകരിച്ചുകൂടാ.*[4] എന്ന് സ്വാമി തിരിച്ചടിച്ചു. ഇതോടെ ദിവാൻ പേഷ്കാർ വിഷണ്ണനായി.

മൈസൂറിൽ വെച്ച് ഡോ. പൽപ്പുവിന് വിവേകാനന്ദൻ പല ഉപദേശങ്ങളും നൽകി. *ഇന്ത്യയെ ഉയർത്തുകയോ താഴ്ത്തുകയോ വേണമെങ്കിൽ മതമാകുന്ന അതിന്റെ കൈപ്പിടിയിൽ ഒതുക്കിയിട്ടു വേണം എന്നും നിങ്ങളുടെ നാട്ടിൽ നിന്നും ഒരു ആധ്യാത്മിക ഗുരുവിനെ കേന്ദ്രമാക്കി പ്രവർത്തിക്കുകയായിരിക്കും ഫലപ്രദമായ മാർഗ്ഗം* എന്നും സ്വാമി ഉപദേശം നൽകി.

നാലുവർഷത്തിനുശേഷം (1896) ഈഴവ സമുദായത്തിന്റെ അവശതകൾ സംബന്ധിച്ച് 13,176 ഈഴവർ ഒപ്പിട്ട ഒരു മെമ്മോറിയൽ ഡോ. പൽപ്പുവിന്റെ നേതൃത്വത്തിൽ മഹാരാജാവിന് സമർപ്പിച്ചു. സ്ക്കൂൾ പ്രവേശനവും സർക്കാർ സർവീസിൽ ജോലികിട്ടലും ഈഴവ മെമ്മോറിയലിന്റെ മുഖ്യ ആവശ്യങ്ങളായിരുന്നു. പക്ഷേ ദിവാൻ ശങ്കര സുബ്ബയ്യരിൽ നിന്നും ഇതിനു കിട്ടിയ മറുപടി ആശാവഹമായിരുന്നില്ല.

പത്തൊൻപതാം നൂററാണ്ട് അവസാനിക്കുന്നു; ഇരുപതാം നൂററാണ്ടിന്റെ തുടക്കം. നവോത്ഥാന പ്രസ്ഥാനങ്ങൾ ദീപ്തി പരത്തുന്നു. പുതിയ സംഘടനകൾ; പുതിയ പ്രസ്ഥാനങ്ങൾ. നൂററാണ്ടുകളായി നിദ്രയിലായിരുന്ന സമുദായങ്ങൾ സടകുടഞ്ഞ് എഴുന്നേൽക്കുന്നു.

1903-ൽ എസ്.എൻ.ഡി.പി. യോഗം (ശ്രീ നാരായണ ധർമ്മ പരിപാലന യോഗം), 1905-ൽ അയ്യൻകാളിയുടെ നേതൃത്വത്തിൽ 'സാധുജന പരിപാലന സംഘം' എന്നിവ രൂപം കൊണ്ടു; 1910-ൽ

കെ.പി. കറുപ്പന്റെ ശ്രമഫലമായി തേവരയിലെ വാല സമുദായ പരിഷ്കരണസഭ രൂപംകൊണ്ടു. പറവൂരിൽ 'സമുദായസേവിനി' രൂപം കൊണ്ടപ്പോൾ അതിനും കറുപ്പൻ മാസ്റ്റർ നേതൃത്വം നൽകി.

താലികെട്ട് കല്യാണം, തെരണ്ടുകുളി തുടങ്ങിയ ആചാരങ്ങൾ നിറുത്താനും വിവാഹരീതി പരിഷ്കരിക്കാനും ശ്രീനാരായണഗുരു നിർദ്ദേശിച്ചു. ഗുരുവിന്റെ പ്രവർത്തനം കൊണ്ട് ചുരുങ്ങിയ കാലത്തിനുള്ളിൽ ഈഴവ സമുദായത്തിന് ഉണ്ടായ നേട്ടങ്ങൾ എന്താണെന്ന് അറിയാൻ അക്കാലത്ത് കെ.സി. കേശവപിള്ള പരവൂരിൽ നിന്നും അയച്ച കത്ത് പരിശോധിച്ചാൽ മതി.

*ഈ ദിക്കിൽ ഈഴവർ പത്രപ്രചാരണം, പത്രവായന, ഇംഗ്ലീഷ് പഠിത്തം, വൈദ്യം, പെൺപള്ളിക്കൂടം, കൊപ്രക്കച്ചവടം, നെല്ലുകച്ചവടം, മുതലായവ കൊണ്ടും ക്ഷണംപ്രതി എന്നപോലെ വർദ്ധിച്ചു വരുന്നത് സന്തോഷാവഹമായിരിക്കുന്നു. നായന്മാർ വാവുകൂട്ടം, ചീട്ടുകളി, തായംകളി, സ്പർദ്ധ, അസൂയ, ആഭിജാത്യം, പുകയില വഴക്ക്, അടിയന്തര മേളം, രാമഭജന കോലാഹലം, സ്വസ്ഥവൃത്തി മുതലായ വയാലാണ് സമയം കഴിയുന്നത്.* [5]

നായർ തറവാടുകളിലും അതിവേഗം മാററത്തിന്റെ കാററുവീശിക്കൊണ്ടിരിക്കുകയാണ്. പക്ഷേ പാരമ്പര്യങ്ങളാൽ സൃഷ്ടിക്കപ്പെട്ട നൂററാണ്ടു പഴക്കമുള്ള അകത്തളങ്ങളിലേക്ക് ആ കാററിന് കടന്നു വീശാൻ കഴിയുന്നില്ല. പരദേശി ബ്രാഹ്മണരും തമ്പിമാരുമെല്ലാം നായന്മാരെ ഇപ്പോഴും കാണുന്നത് മഞ്ഞക്കണ്ണിലൂടെയാണ്. പക്ഷേ താണജാതിക്കാരെ പുച്ഛത്തോടെ നായന്മാരും കാണുന്നു.

നാണയ സമ്പദ്ഘടനയുടെ പ്രചാരത്തോടെ ഈഴവരിൽ ഒരു ഭാഗത്തിന്റെ സാമ്പത്തിക സ്ഥിതി മെച്ചപ്പെട്ടു. കയർ ഉൽപ്പന്നങ്ങൾക്ക് അമേരിക്കയിലും യൂറോപ്പിലും ഉണ്ടായ ആവശ്യകത, ഈഴവരെ മാത്രം അപേക്ഷിച്ചു നിന്ന അബ്കാരി വ്യാപാരത്തിന്റെ വളർച്ച, നെയ്ത്തുകളിൽ നിന്നുള്ള ആദായം ഇവയാണ് ഈ സാമ്പത്തിക ഉയർച്ചയുടെ പിന്നിലുള്ള പ്രധാന കാര്യങ്ങൾ. പക്ഷേ സാമ്പത്തികമായ ഈ മാററം ഈഴവർക്ക് ഉണ്ടായിട്ടും നായന്മാർക്ക് അവർ അയിത്ത ജാതിക്കാർ തന്നെയായിരുന്നു. പുലയൻ, പറയൻ തുടങ്ങിയ ജാതിയിൽ പെട്ടവർ നമ്പൂതിരിക്കും നായർക്കും ഈഴവർക്കും അയിത്തക്കാരായിരുന്നു.

1908. തിരുവനന്തപുരം-നാഗർകോവിൽ അമ്മ വീട്ടിൽ നടന്ന ഒരു സംഭവം നായൻമാർക്കിടയിൽ കോളിളക്കം സൃഷ്ടിച്ചു. ആയില്യം തിരുനാളിന്റെ പത്നിയുടെ പിണ്ഡമടിയന്തിരത്തിന് ധാരാളം നായർ പ്രമാണിമാർ കൂടിയിരുന്നു. അവിടെ എത്തിയ തമ്പിമാർ നായന്മാരോടൊത്ത് ഭക്ഷണം കഴിക്കാൻ തയ്യാറായില്ല. തമ്പിമാരുടെ ഈ ആഢ്യത്വം

അവസാനിപ്പിക്കണമെന്ന് നായർ പ്രമാണിമാർ തീരുമാനിച്ചു. തമ്പിമാർ തങ്ങളോടൊത്ത് ഭക്ഷണം കഴിക്കണമെന്ന് അവർ നിർബ്ബന്ധിച്ചു. പക്ഷേ പ്രഭുത്വമുള്ള തമ്പിമാർ അതിന് തയ്യാറായില്ല. ഇതിൽ പ്രതിഷേധിച്ച് നായന്മാർ ഇറങ്ങിപ്പോയി.

'സാധുജന പരിപാലന സംഘം' വഴി അയ്യൻകാളി പുലയ കുട്ടികളെ സ്ക്കൂളിൽ പ്രവേശിപ്പിക്കണമെന്ന് ആവശ്യപ്പെട്ടു. ഇതിന് അനുകൂലമായി ഉണ്ടായ സർക്കാർ ഉത്തരവ് സവർണരെ ചൊടിപ്പിച്ചു. *ധീരനായ അയ്യൻകാളി ഞങ്ങളുടെ കുഞ്ഞുങ്ങളെ പള്ളിക്കൂടങ്ങളിൽ പ്രവേശിപ്പിച്ചില്ലെങ്കിൽ ഞങ്ങൾ പാടത്ത് ഇറങ്ങി പണി ചെയ്യാനും ഇല്ല.*[6] എന്ന്പ്രഖ്യാപിച്ചു. ഈ തർക്കം കാരണം ധാരാളം പാടങ്ങളിൽ പണി നടന്നില്ല. ജന്മിമാർ പുലയരെ ഉപദ്രവിച്ചു തുടങ്ങി. പിന്നീട് ഈ പ്രശ്നത്തിൽ ദിവാൻ പി. രാജഗോപാലാചാരി ഇടപെട്ടു. ഇതേ തുടർന്ന് തിരുവനന്തപുരം ഫസ്റ്റ് ക്ലാസ്സ് മജിസ്ട്രേട്ട് ആയിരുന്ന നാഗംപിള്ള മദ്ധ്യസ്ഥനായി പ്രശ്നം പരിഹരിച്ചുവെങ്കിലും സവർണരും താണ ജാതിക്കാരും തമ്മിലുള്ള വിരോധം കൂടിക്കൊണ്ടിരുന്നു.

സാമൂഹികമാററങ്ങൾ സവർണ സമുദായങ്ങളിലും ചലനങ്ങളുണ്ടാക്കി. യുവാക്കൾ ചിന്തിക്കാൻ തുടങ്ങി. നമ്പൂതിരി യുവാക്കളെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിലേക്ക് ആകർഷിക്കുക, കൂട്ടുകുടുംബ വ്യവസ്ഥ അവസാനിപ്പിച്ച് കുടുംബഭാഗം അനുവദിക്കുക, അപ്ഫൻ നമ്പൂതിരി സ്വസമുദായത്തിൽ നിന്നുതന്നെ വിവാഹം ചെയ്യുക തുടങ്ങിയ ലക്ഷ്യങ്ങളുമായി 1907-ൽ 'നമ്പൂതിരി യോഗക്ഷേമസഭ' രൂപം കൊണ്ടു. അതിനകത്തുതന്നെ കുറെക്കൂടി പുരോഗമന നടപടികളുമായി മറെറാരു സംഘടന ഉണ്ടായി. ഇതാണ് 'ഉണ്ണിനമ്പൂതിരി പ്രസ്ഥാനം'. വിധവാ വിവാഹം പ്രോത്സാഹിപ്പിക്കുക, വൃദ്ധ വിവാഹം നിരുത്സാഹപ്പെടുത്തുക തുടങ്ങിയ ആവശ്യങ്ങൾ ഉന്നയിക്കാൻ ഈ യുവജനസംഘം തീരുമാനിച്ചു.

നായർ സമുദായത്തിലും ഉരുൾപൊട്ടുന്നു. ബ്രാഹ്മണ പ്രഭുത്വത്തിൽ നിന്നും മോചനം നേടുക, വിവാഹ സമ്പ്രദായം പരിഷ്ക്കരിക്കുക തുടങ്ങിയ ആവശ്യങ്ങൾ ആ സമുദായത്തിൽ നിന്നും ഉയർന്നു തുടങ്ങി. മുസ്ലീം സമുദായത്തിൽ നവോത്ഥാനത്തിന്റെ വിത്തുപാകിക്കൊണ്ട് വക്കം അബ്ദുൾ ഖാദർ മൗലവി 'ഇസ്ലാം ധർമ്മ പരിപാലന സംഘം', 'ജമാ അത്തുൽ ഈർഷാദ്' എന്നീ സംഘടനകൾ രൂപവൽക്കരിച്ചു.

വക്കം അബ്ദുൾഖാദർ മൗലവിയുടെ ഉടമസ്ഥതയിൽ പ്രസിദ്ധീകരിച്ച സ്വദേശാഭിമാനി' പത്രത്തിന്റെ പത്രാധിപരായി കെ. രാമകൃഷ്ണ പിള്ള ചാർജെടുത്തു. കേരളത്തിലെ സാമൂഹികരംഗത്ത് ചലനങ്ങൾ സൃഷ്ടിക്കാനും ദിവാൻ രാജഗോപാലാചാരിയുടെ അഴിമതിക്കും ദുർ

നടത്തയ്ക്കും എതിരെ പട പൊരുതാനും സ്വദേശാഭിമാനിക്കു കഴിഞ്ഞു. ഇതിൽ ക്ഷുഭിതനായ ദിവാൻ, രാമകൃഷ്ണപിള്ളയെ തിരുവിതാംകൂറിൽ നിന്നും 1910 സെപ്തംബർ 26 ന് നാടുകടത്തി. (1916 മാർച്ച് 28ന് അദ്ദേഹം കണ്ണൂരിൽ അന്തരിച്ചു).

1914.ഒക്ടോബർ 31-ന് ചങ്ങനാശ്ശേരി പെരുന്നയിൽ മന്നത്തു ഭവനത്തിൽ വെച്ച് എൻ.എസ്.എസ്. രൂപം കൊണ്ടു. ജാതിവ്യത്യാസം ഇല്ലാതാക്കുക, നായന്മാർക്കിടയിൽ പ്രചാരത്തിലുള്ള താലികെട്ട് കല്യാണം, തിരണ്ടു കുളി മുതലായ ആചാരങ്ങൾ അവസാനിപ്പിക്കുക, കൂട്ടുകുടുംബ സമ്പ്രദായത്തിൽ നിന്നും സമുദായത്തെ രക്ഷിക്കുക തുടങ്ങിയവയായിരുന്നു എൻ.എസ്.എസ്സിന്റെ പ്രധാന ലക്ഷ്യങ്ങൾ. മൂന്നു വർഷത്തിനുശേഷം കെ. അയ്യപ്പന്റെ നേതൃത്വത്തിലാരംഭിച്ച 'സഹോദര സംഘം' മിശ്രഭോജനം പ്രചരിപ്പിച്ചു.

കോഴിക്കോട് തളിക്ഷേത്രത്തിന്റെ നിരത്തുകളിൽ തീയർക്കും മററു പിന്നോക്ക ജാതിക്കാർക്കും സഞ്ചാര സ്വാതന്ത്ര്യം നിഷേധിച്ച് മലബാർ കളക്ടർ പുറപ്പെടുവിച്ച ഉത്തരവ് 1917-ൽ 'മിതവാദി' പത്രാധിപർ സി. കൃഷ്ണൻ പരസ്യമായി ലംഘിച്ച സംഭവം അയിത്തോച്ചാടനത്തിനു വേണ്ടി വാദിക്കുകയും പ്രവർത്തിക്കുകയും ചെയ്തവർക്ക് ആവേശം നൽകി. തിരുവിതാംകൂറിൽ പിന്നീട് വൈക്കം സത്യാഗ്രഹം നടന്നു. അതിന്റെ ഫലമായി തിരുവിതാംകൂറിൽ താണ ജാതിക്കാർക്ക് ക്ഷേത്രങ്ങൾക്കു സമീപത്തുള്ള റോഡുകളിലൂടെ സഞ്ചരിക്കാനുള്ള അവകാശം കിട്ടി. ഗുരുവായൂർ ക്ഷേത്രം എല്ലാ ഹിന്ദുക്കൾക്കും തുറന്നു കൊടുക്കണമെന്ന ആവശ്യവുമായി കോൺഗ്രസ്സിന്റെ ആഭിമുഖ്യത്തിൽ 1931-ൽ ആരംഭിച്ച സത്യാഗ്രഹത്തിന് കെ. കേളപ്പൻ നേതൃത്വം കൊടുത്തു. സന്നദ്ധസംഘത്തിന്റെ ക്യാപ്ററൻ എ.കെ. ഗോപാലൻ ആയിരുന്നു. പത്തുമാസം കഴിഞ്ഞപ്പോൾ കേളപ്പൻ ക്ഷേത്രത്തിനു മുമ്പിൽ അനിശ്ചിതകാല നിരാഹാരം തുടങ്ങി. പിന്നീട് ഗാന്ധിജിയുടെ ഉപദേശപ്രകാരം അദ്ദേഹം നിരാഹാരം അവസാനിപ്പിച്ചു. ക്ഷേത്രപ്രവേശനത്തെക്കുറിച്ച് ഹിന്ദുക്കളുടെ ഇടയിൽ ഒരു ഹിതപരിശോധന നടത്തി. താണ ജാതിക്കാർക്ക് ക്ഷേത്ര പ്രവേശനം അനുവദിക്കണമെന്നതിനെ എഴുപതു ശതമാനം ആളുകൾ അനുകൂലിച്ചു. സത്യാഗ്രഹം പരാജയപ്പെട്ടെങ്കിലും ക്ഷേത്ര പ്രവേശനത്തിന് ഹിന്ദുക്കൾ അനുകൂലമാണെന്ന് അതോടെ തെളിഞ്ഞു.

സമുദായങ്ങളുടെയും സംഘടനകളുടെയും മാററങ്ങൾക്കു വേണ്ടിയുള്ള മുറവിളി ഈ കാലത്ത് തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും പല നിയമങ്ങൾക്കും രൂപം നൽകി. ദായക്രമത്തിലും വിവാഹത്തിലും വന്ന ഈ നിയമങ്ങൾ ശ്രദ്ധേയമാണ്. തിരുവിതാം

കൂറിൽ 1925-ൽ പാസായ രണ്ടാം നായർ ആക്ട് സ്വത്ത് ആളോഹരിക്കു വ്യവസ്ഥ ചെയ്തു. മരുമക്കൾക്കും മാതുലൻമാർക്കും സ്വത്തിലുണ്ടായിരുന്ന അവകാശം നിശ്ശേഷം ഇല്ലാതാക്കി. ഈ ആക്ട് വഴിയാണ് ബഹുഭാര്യാത്വം ഇല്ലാതായത്.

നായർ ആക്ടിനെ പിന്തുടർന്ന് തിരുവിതാംകൂറിൽ ഇതേ നിയമങ്ങൾ ഉൾക്കൊള്ളുന്ന ഈഴവ ആക്ടും (1925) നിലവിൽ വന്നു. കൊച്ചി നായർ റഗുലേഷൻ (1920-21) കാരണവരുടെ അധികാരങ്ങൾ നിയന്ത്രിക്കുകയും കുടുംബങ്ങൾ ഭാഗം വെയ്ക്കുന്നതിന് വ്യവസ്ഥകൾ ഏർപ്പെടുത്തുകയും ചെയ്തു. മക്കൾക്ക് പിതാവിൽ നിന്ന് ജീവിത സംരക്ഷണം ആക്ട് ഉറപ്പ് നൽകി. ബഹുഭാര്യാത്വം നിയമ വിരുദ്ധമാക്കി. മക്കത്തായത്തിന് നിയമസാധുത നൽകിക്കൊണ്ട് 1933-ൽ മദിരാശി മരുമക്കത്തായം ആക്ട് പാസാക്കിയത് മലബാറിൽ മാററങ്ങൾ ഉണ്ടാക്കി. ഇതേ വർഷം തന്നെയാണ് മദിരാശി നമ്പൂതിരി ആക്ടും പാസ്സാക്കിയത്. ഈ ആക്ട് വഴി ഇല്ലത്തെ സ്ത്രീകൾക്കും പുരുഷൻമാർക്കും കുടുംബസ്വത്തിൽ തുല്യാവകാശം സിദ്ധിച്ചു. ഇല്ലത്തുള്ള നമ്പൂതിരിമാർക്ക് സ്വസമുദായത്തിൽ നിന്നും വിവാഹം കഴിക്കാൻ അനുവാദവും അതിൽ ഉണ്ടാകുന്ന കുട്ടികൾക്ക് ഇല്ലംവക സ്വത്തിന്റെ അവകാശവും ഈ ആക്ട് വഴി കൈവന്നു.

തിരുവിതാംകൂറിൽ 1932-ൽ മഹാരാജാവ് പ്രഖ്യാപിച്ച നിയമസഭ ഭരണപരിഷ്കാരങ്ങൾക്ക് എതിരെ ഈഴവ-ക്രിസ്ത്യൻ-മുസ്ലീം സമുദായങ്ങൾ നടത്തിയ പ്രക്ഷോഭം ഇനിയുള്ള ചരിത്രത്തിലെ പ്രധാനസംഭവമാണ്. 'നിവർത്തന പ്രക്ഷോഭം' എന്നറിയപ്പെടുന്ന ഈ സംഭവം കുറെക്കാലം തിരുവിതാംകൂറിൽ കൊടുങ്കാററ് സൃഷ്ടിച്ചു.

തിരുവിതാംകൂറിൽ ആദ്യത്തെ നിയമനിർമാണസഭ ലെജിസ്ലേററീവ് കൗൺസിൽ രൂപവൽക്കരിച്ചിട്ട് (1888) ഇപ്പോഴേക്ക് 44 വർഷം കഴിഞ്ഞിരിക്കുന്നു. ഇതിനിടയ്ക്ക് നിയമനിർമാണ സഭ പല പ്രാവശ്യം പരിഷ്കരിക്കപ്പെട്ടു. പക്ഷേ കരം തീരുവ ഉള്ളവർക്ക് മാത്രമെ വോട്ടവകാശം ഉണ്ടായിരുന്നുള്ളു. ശ്രീചിത്തിര തിരുനാൾ അധികാരം ഏറെറടുത്തതോടെ ശ്രീമൂലം അസംബ്ളി എന്നും ശ്രീ ചിത്തിര തിരുനാൾ കൗൺസിൽ എന്നും നിയമസഭയ്ക്ക് രണ്ട് മണ്ഡലങ്ങളുണ്ടായി. ശ്രീമൂലം അസംബ്ളിയിൽ പത്ത് ഔദ്യോഗിക അംഗങ്ങൾ ഉൾപ്പെടെ 72 അംഗങ്ങൾ ഉണ്ടായിരുന്നു. 62 അനൗദ്യോഗിക അംഗങ്ങളിൽ 43 പേരെ പൊതു നിയോജകമണ്ഡലങ്ങളും 5 പേരെ തോട്ട ഉടമകൾ, ഭൂപ്രഭുക്കൾ, വൻകിട കച്ചവടക്കാർ തുടങ്ങിയവർ ഉൾപ്പെടുന്ന പ്രത്യേക നിയോജക മണ്ഡലങ്ങളും തിരഞ്ഞെടുത്തു. ദിവാനായിരുന്നു അദ്ധ്യക്ഷൻ. ഒരു ഉപാദ്ധ്യക്ഷനെ തിരഞ്ഞെടുക്കുവാൻ അസംബ്ളിക്ക്

അവകാശം ഉണ്ടായിരുന്നു. 37 അംഗങ്ങൾ അടങ്ങിയ ശ്രീ ചിത്ര സ്റ്റേററ് കൗൺസിലിൽ 27 പേർ അനൗദ്യോഗിക അംഗങ്ങളായിരുന്നു. അവരിൽ 16 പേരെ പൊതുമണ്ഡലങ്ങളിൽനിന്നും 6 പേരെ വിശേഷാൽ താൽപര്യങ്ങൾ പ്രതിനിധാനം ചെയ്യുന്ന മണ്ഡലങ്ങളിൽ നിന്നും തിരഞ്ഞെടുത്തു.

തിരുവിതാംകൂർ നിയമസഭ ഏർപ്പെടുത്തിയ കാലംമുതൽ ഈഴവർ, മുസ്ലീങ്ങൾ, ക്രിസ്ത്യാനികൾ തുടങ്ങിയവരിൽ നിന്നു തിരഞ്ഞെടുക്കപ്പെട്ടവരുടെ സംഖ്യ അതിതുച്ഛമായിരുന്നു. വോട്ടവകാശത്തിനുള്ള യോഗ്യത വസ്തുവിന്റെ പ്രതിവർഷ കരം തീരുവയെ അടിസ്ഥാനമാക്കിയിരുന്നതാണ് ഇതിനു കാരണം. ശ്രീമൂലം അസംബ്ളിയിലേക്കുള്ള തിരഞ്ഞെടുപ്പിൽ ഭൂനികുതി പ്രതിവർഷം 15 ക. യോ അതിൽ കൂടുതലോ കരം തീരുവ ഉള്ളവർക്കും ശ്രീചിത്ര സ്റ്റേററ് കൗൺസിലിൽ 25 ക. യോ കൂടുതലോ കരം ഉള്ള ഭൂപ്രഭുക്കൾ, അതല്ലെങ്കിൽ ബിരുദധാരികളായി 10 വർഷം കഴിഞ്ഞവർ, 60 ക. എങ്കിലും പ്രതിമാസ പെൻഷൻ വാങ്ങുന്നവർ, എന്നിവർക്കും മാത്രമേ വോട്ടവകാശം ഉണ്ടായിരുന്നുള്ളു. ഇതുമൂലം ജനസംഖ്യാടിസ്ഥാനത്തിൽ ആനുപാതികമായി ലഭിക്കേണ്ടതിൽ കൂടുതൽ സീററുകൾ നായർ സമുദായത്തിന് ലഭിച്ചിരുന്നു.

ഈഴവർ തുടങ്ങിയ പിന്നോക്ക ജാതിക്കാർ തങ്ങൾക്ക് ജനസംഖ്യാ അടിസ്ഥാനത്തിൽ നിയമസഭയിൽ സ്ഥാനം ലഭിക്കണമെന്ന് ആവശ്യപ്പെട്ടു. എൻ.വി. ജോസഫും സി. കേശവനുമായിരുന്നു നിവർത്തന പ്രക്ഷോഭത്തിന്റെ നേതാക്കൾ. അവർ തിരഞ്ഞെടുപ്പിൽ പങ്കെടുക്കാതിരിക്കാൻ തങ്ങളുടെ സമ്മതിദായകരെ പ്രേരിപ്പിച്ചു. തിരഞ്ഞെടുപ്പിൽ നിന്നും വിട്ടു നിന്നതുകൊണ്ടാണ് നിവർത്തനം (വിട്ടു നിൽക്കൽ) എന്ന പേരു വന്നത്.

കോഴഞ്ചേരിയിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ പേരിൽ സി. കേശവനെ രാജ്യദ്രോഹക്കുററം ചുമത്തി അറസ്റ്റ് ചെയ്തു. ഇതോടെ പ്രതിഷേധത്തിന് ശക്തികൂടി. ഒടുവിൽ സർക്കാർ നിവർത്തന പ്രക്ഷോഭണക്കാരുടെ ആവശ്യങ്ങൾ അംഗീകരിച്ചു. ഇതനുസരിച്ച് സർക്കാർ ഉദ്യോഗങ്ങളിൽ പിന്നോക്കക്കാർക്ക് ന്യായമായ പ്രാതിനിധ്യം ഉറപ്പുവരുത്താൻ ഒരു പബ്ളിക് സർവീസ് കമ്മീഷനെ നിയമിച്ചു. ഭൂസ്വത്തിന്റെ കാര്യത്തിൽ അയവു വരുത്തി സമ്മതിദാനാവകാശം വിപുലപ്പെടുത്തി. ഈഴവ- ക്രിസ്ത്യൻ- മുസ്ലീം സമുദായങ്ങൾക്ക് വേണ്ടി ഉദ്യോഗങ്ങളിൽ ഒരു വിഹിതം സംവരണം ചെയ്തു.

നിവർത്തന പ്രക്ഷോഭണം തുടരുമ്പോഴായിരുന്നു തിരുവിതാംകൂറിലെ ചരിത്ര പ്രസിദ്ധമായ 'ക്ഷേത്ര പ്രവേശന വിളംബരം'. സർ. സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ദിവാനായിട്ട് അപ്പോഴേക്ക്

ഒരു മാസം കഴിഞ്ഞതേ ഉള്ളൂ. മഹാരാജാവിന്റെ ധീരമായ ഈ പ്രഖ്യാപനത്തിനു പിന്നിൽ സി.പി. ഉണ്ടായിരുന്നു.

ക്രിസ്തുമതത്തിലേക്ക് വൻതോതിൽ നടക്കുന്ന പരിവർത്തനം തടയുന്നതിനുവേണ്ടിയോ, അതല്ല സി.പി. രാമസ്വാമി അയ്യരുടെ സുഹൃത്ത് ആയിരുന്ന കൊച്ചി ദിവാൻ ഷൺമുഖം ചെട്ടി കൊണ്ടുവന്ന പുതിയ ഭരണ സമ്പ്രദായത്തിന്റെ കീർത്തിയിൽ നിന്നും ജനശ്രദ്ധ തിരുവിതാംകൂറിലേക്ക് തിരിക്കാനുള്ള തന്ത്രമായോ ഈ വിളംബരത്തെ വ്യാഖ്യാനിക്കാം. പക്ഷേ ഇന്ത്യയിലാദ്യമായി ഒരു നാട്ടുരാജാവ് തന്റെ സർക്കാരിന്റെ കീഴിലുള്ള ക്ഷേത്രങ്ങൾ ഹിന്ദുമതത്തിലെ എല്ലാ ആളുകൾക്കും വേണ്ടി തുറന്നുകൊടുത്തു കൊണ്ട് പുറപ്പെടുവിച്ച ആ വിളംബരം സാമൂഹിക ചക്രവാളത്തിലെ വസന്തത്തിന്റെ ഇടിമുഴക്കമായിരുന്നു. 1936 നവംബർ 12-ന് നടത്തിയ ആ പ്രഖ്യാപനം കേട്ട് ഇന്ത്യ ഒട്ടാകെയുള്ള രാജാക്കന്മാരുടെയും ദേശീയ നേതാക്കളുടെയും ശ്രദ്ധ തിരുവിതാംകൂറിലേക്ക് തിരിഞ്ഞു. ആധുനിക കാലത്തിന്റെ അത്ഭുതം എന്നും ജനങ്ങളുടെ ആധ്യാത്മിക വിമോചനത്തിന്റെ അധികാര രേഖയായ സ്തുതി എന്നും മഹാത്മജി വിളംബരത്തെ വിശേഷിപ്പിച്ചു.

മഹാത്മജി പിന്നീട് തിരുവിതാംകൂർ സന്ദർശിക്കാനെത്തി. തിരുവനന്തപുരത്തും മദിരാശിയിലും മഹാരാജാവിന്റെ പ്രതിമകൾ ഉയർന്നു. തിരുവനന്തപുരത്തെ പ്രതിമയ്ക്ക് ബിക്കാനീർ രാജാവ് ആയിരുന്നു തറക്കല്ലിട്ടത്. പ്രസിദ്ധ ശിൽപ്പി ദേവിപ്രസാദ് റോയിചൗധരി രൂപകൽപ്പന ചെയ്ത് ഇററലിയിൽ നിർമ്മിച്ച പ്രതിമ പിന്നീട് ധോൽപ്പൂർ രാജാവ് അനാച്ഛാദനം ചെയ്തു. മദിരാശി പ്രസിഡൻസിയുടെ തലസ്ഥാന നഗരിയിൽ ഒരു പ്രതിമ വയ്ക്കാനുള്ള ഭാഗ്യം കിട്ടിയ നാട്ടുരാജാവ് ശ്രീചിത്തിര തിരുനാൾ ആയിരുന്നു.ഗവർണർ എർസ്ക്കിൻ പ്രഭു ആണ് പ്രതിമ അനാച്ഛാദനം ചെയ്തത്.

ഇങ്ങനെ മാമൂൽ കോട്ടകളെ പൊട്ടിച്ചെറിഞ്ഞും ഹിന്ദുമതത്തിലെ തീരാക്കളങ്കം നിർമാർജനം ചെയ്യുകയും ഇരുപതു ലക്ഷത്തോളം അവർണർക്ക് സവർണരോടൊപ്പം അമ്പലത്തിൽ പ്രവേശിക്കാൻ ഇന്ത്യയിലാദ്യമായി അനുവാദം നൽകുകയും ചെയ്ത അനശ്വരനായ രാജാവാണ് ഈ ഗൺകാര്യേജിൽ അന്ത്യയാത്ര ചെയ്യുന്നത്. ഇനി ഏറിയാൽ മണിക്കൂറുകൾ മാത്രം. അപ്പോഴേക്കും ചരിത്രം രചിക്കുകയും ചരിത്രത്തിന് സാക്ഷി നിൽക്കുകയും ചെയ്ത്, ഇന്നലെകളുടെയും ഇന്നിന്റെയും കണ്ണിയായി മാറിയ രാജാവ് തീനാളങ്ങളിൽ അപ്രത്യക്ഷമാകും.

## കുറിപ്പുകളും പ്രമാണങ്ങളും

1. നായർ മേധാവിത്വത്തിന്റെ പതനം (ഡോ. റോബിൻസൻ ജെഫ്രി - പേജ് 33, ഡി.സി. ബുക്സ്, കോട്ടയം)
2. കേരള ചരിത്രം (എ. ശ്രീധരമേനോൻ - പേജ് 467, എൻ.ബി.എസ്. കോട്ടയം)
3. കേരളത്തിന്റെ സാംസ്ക്കാരിക ചരിത്രം (പി.കെ. ഗോപാലകൃഷ്ണൻ - പേജ് 455, കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്, തിരുവനന്തപുരം)
4. Vivekananda in Trivandrum- Sundra Iyer Vivekananda Centenary Memorial Souvenir, 1968
5. നായർ സർവീസ് സൊസൈററി സുവർണ ജൂബിലി ഗ്രന്ഥം (1964) പേജ് 247
6. അയ്യൻ കാളി (സി. അഭിമന്യു-പേജ് 87 സാംസ്ക്കാരിക വകുപ്പ് - തിരുവനന്തപുരം)

•



# 8

## നഗരമേ വിട......

1991 ജൂലൈ 20.

സമയം ഉച്ചയ്ക്കുശേഷം 3.10

കൂററൻ മഹാഗണി മരങ്ങൾ കാവൽ നിൽക്കുന്ന യൂണിവേഴ് സിററി കോളേജ്.

മഹാൻമാരെ വാർത്തെടുത്ത മുത്തശ്ശിക്ക് പ്രായം നൂററിഇരുപ ത്തിരണ്ട്.

കാവി നിറമാർന്ന ഈ സൗധത്തിന് കാലത്തിന്റെ എത്രയോ കഥകൾ പറയാനുണ്ട്. അപ്പുറത്ത് ആകാശത്തെ ചുംബിക്കാനെന്ന പോലെ വളർന്നുയരുന്ന കാററാടിമരങ്ങൾക്കിടയിലൂടെ കാണുന്നത് വിക്ടോറിയ ജൂബിലി ടൗൺ (വി.ജെ.ടി.) ഹാൾ ഗോപുരം. രണ്ട് അലയാഴികൾക്ക് അപ്പുറത്തിരുന്ന് ഇന്ത്യ ഭരിച്ച ബ്രിട്ടീഷ് ചക്രവർത്തിനി; അവരുടെ ഭരണം അമ്പത് സംവത്സരം പൂർത്തിയാക്കിയ സുദിനം ഇന്ത്യ യാകെ ഉൽസവമായിരുന്നു. അതിന്റെ ഭാഗമായി അനന്തപുരിയിലും ഉയർന്നു മനോഹരമായ സ്മാരകം. 1896 ജനുവരി 25 ന് ശ്രീമൂലം തിരുനാൾ ഉദ്ഘാടനം ചെയ്ത ഈ സൗധം ജനാധിപത്യഭരണത്തിന്റെ ആദ്യകളരിയായി. വളരെക്കാലം തിരുവിതാംകൂർ നിയമസഭ സമ്മേളി

ച്ചത് ഇവിടെയാണ്. ജനാധിപത്യത്തിന്റെ സ്വപ്നഭൂമിക്കു വേണ്ടി ഈ ഹാളിനകത്തു നിന്നും അന്ന് എത്രയോ സിംഹഗർജനങ്ങൾ ഉയർന്നു. വെടിയുണ്ടയേക്കാൾ ശക്തിയുള്ള വാക്കുകൾ പലതവണ ചുമരുകളിൽ മാറെറാലിക്കൊണ്ടു. വി.ജെ.ടി. ഹാളിനു മുമ്പിൽ നിൽക്കുന്ന കൂററൻ പ്രതിമ ഏതെന്നറിയില്ലേ? നാടുവാഴികളും പ്രഭുക്കന്മാരും രാജാക്കന്മാരും സഹസ്രാബ്ദങ്ങളായി നടത്തിയിരുന്ന ഭരണം ജനങ്ങൾക്കു വേണ്ടി ആദ്യമായി ഏററുവാങ്ങിയ പട്ടം എ. താണുപിള്ളയുടെ പ്രതിമയാണത്.

റോഡിൽ തിങ്ങിനിറഞ്ഞ ജനക്കൂട്ടത്തെ ഇരു ഭാഗത്തും ഒതുക്കി അശ്വാരൂഢപോലീസ് കടന്നുപോകുന്നു. തൊട്ടു പിന്നാലെ ശ്രീചിത്തിര തിരുനാളിന്റെ ഭൗതിക ശരീരവുമായി ഗൺകാര്യേജ്. ജനാധിപത്യഭരണ ത്തിന്റെ ശ്രീകോവിലിലേക്ക് ആദ്യമായി കാലുകുത്തിയ മുൻ മുഖ്യ മന്ത്രിയും ആദ്യമായി അധികാരം ഏല്പിച്ചു കൊടുത്ത രാജാവും ചരിത്ര ത്തിന്റെ നാൽക്കവലയിൽ ഒരിക്കൽകൂടി കണ്ടുമുട്ടുന്നു.

43 വർഷം മുമ്പ് ശ്രീചിത്തിരതിരുനാളിന്റെ മുമ്പിൽ സത്യപ്രതിജ്ഞ ചെയ്ത പട്ടം മുഖ്യമന്ത്രിയായ ആ ദിവസം പഴമക്കാരുടെ മനസ്സുകളിൽ കടന്നുപോയി. അന്ന് നാടാകെ ആഘോഷമായിരുന്നു. പക്ഷേ ഈ ഭരണമാററത്തിന്റെ പിന്നിൽ ത്യാഗത്തിന്റെ നീണ്ട കഥകൾ ഉണ്ടായി രുന്നു. അതേപ്പററി അറിയാൻ ചരിത്രത്തിന്റെ യവനിക ഒരിക്കൽ കൂടി പിന്നോട്ടു തിരിക്കാം.

ശ്രീചിത്തിര തിരുനാൾ മഹാരാജാവ് അധികാരം ഏററ കാലത്തെ പ്പററി സർ വില്യം ബാർട്ടൺ 'ദി പ്രിൻസസ് ഓഫ് ഇന്ത്യ' എന്ന പുസ്തകത്തിൽ ഇങ്ങനെ രേഖപ്പെടുത്തി:

*തിരുവിതാംകൂർ രാജ്യത്തിന് വെയിൽസിന്റെ വിസ്തൃതിയേ യുള്ളു. അവിടത്തെ ഘോരമായ വനങ്ങൾ മനുഷ്യവാസത്തിന് പററിയ വയല്ല. അറുപതു ശതമാനം ഹിന്ദുക്കൾ ഉൾക്കൊണ്ട അൻപത് ലക്ഷം ജനങ്ങളിൽ പതിനാറ് ലക്ഷം ക്രിസ്ത്യാനികളും മൂന്നരലക്ഷം മുസ്ലി ങ്ങളും ഉണ്ട്. റോമ-സിറിയൻ, റോമൻ കാത്തലിക് എന്നീ രണ്ട് വിഭാഗ ങ്ങളാണ് ക്രിസ്ത്യാനികളിൽ പ്രധാനം. ഇവ രണ്ട് പരസ്പര വിരോധി കളായ ഗ്രൂപ്പുകളാണ് .*

*പശ്ചിമഘട്ടത്തിൽ ബ്രിട്ടീഷുകാരുടെ വൻ എസ്റേററുകളുണ്ട്. താഴ്വരയിൽ റബ്ബർ കൃഷി ധാരാളമാണ്. കുരുമുളക് ആണ് മറെറാരു പ്രധാന കൃഷി. ശൈത്യകാല ഭക്ഷണമായ ഉണക്ക മാംസം സ്വാദിഷ്ട മാക്കുന്നതിനുള്ള കുരുമുളക് തേടിയായിരുന്നു ബ്രിട്ടീഷുകാർ ആദ്യമായി ഇവിടേക്ക് യാത്ര തിരിച്ചത്. ശർക്കരയ്ക്കു വേണ്ടി പന കൃഷി ചെയ്യുന്നു. എണ്ണയാട്ടും കയർനെയ്ത്തും അനുബന്ധ വ്യവസായങ്ങ ളാണ്.....*

*ജാതിയുടെ അതിർ വരമ്പുകൾ ശക്തമായിരുന്നുവെങ്കിൽ തന്നെ ഇന്ത്യയിലെ മററുസ്ഥലത്തുള്ള ഹിന്ദു സാമൂഹിക വ്യവസ്ഥയെക്കാൾ സ്വതന്ത്രമായിരുന്നു ഇവിടെ..... രാജ്യത്ത് സ്ത്രീകളുടെ സാക്ഷരത 3% ആണെങ്കിൽ തിരുവിതാംകൂറിൽ അത് 17% ആണ്. പുരുഷൻമാരോടൊപ്പം തദ്ദേശ സ്ഥാപനങ്ങളിലേക്കും നിയമസഭയിലേക്കും സ്ത്രീകളും തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നു.*

*ഇപ്പോഴത്തെ മഹാരാജാവ് 1931-ൽ ആണ് അധികാരമേററത്. യൂറോപ്യൻ അദ്ധ്യാപകരാൽ പഠനം നടത്തിയ അദ്ദേഹം മൈസൂറിൽ നിന്നാണ് ഭരണ പരിശീലനം നേടിയത്. പരമ്പരാഗതമായ ഉപചാര മര്യാദകളോടെയുള്ളതും യുവസഹജമായ പ്രസന്നതയോടു കൂടിയതുമായ അദ്ദേഹത്തിന്റെ പെരുമാററം ആകർഷകമായിരുന്നു. കഴിഞ്ഞ വർഷം അദ്ദേഹം ഇംഗ്ലണ്ട് സന്ദർശിച്ചിരുന്നു, ധനകാര്യപ്രശ്നങ്ങൾ പഠിക്കുന്നതിനും പ്രധാന പദ്ധതിപ്രദേശങ്ങൾ സന്ദർശിക്കുന്നതിനും അദ്ദേഹം കൂടുതൽ സമയം ചെലവഴിച്ചു. പല പ്രക്ഷേപണ നിലയങ്ങളും അദ്ദേഹത്തെ പ്രഭാഷണത്തിന് ക്ഷണിച്ചു. സന്ദർഭത്തിന് അനുയോജ്യമായ രീതിയിൽ സംസാരിക്കാനുള്ള അദ്ദേഹത്തിന്റെ സന്നദ്ധതയിൽ എനിക്കു മതിപ്പു തോന്നി. അമ്മ, സഹോദരൻ, സഹോദരി എന്നിവരോടൊത്ത് കൊട്ടാരത്തിലുള്ള അദ്ദേഹത്തിന്റെ താമസം ഇംഗ്ലീഷ് കുടുംബജീവിതത്തിന് സദൃശ്യമാണ്. പ്രഭാതഭക്ഷണത്തിന് മുമ്പ് യൂറോപ്യൻമാരെ തൊട്ടാൽ വീണ്ടും കുളി നടത്തി ദേഹശുദ്ധി വരുത്തുന്ന തന്റെ അമ്മാവനെ (ശ്രീ മൂലം തിരുനാൾ) പോലെ യാഥാസ്ഥിതികനായിരുന്നില്ല ഇപ്പോഴത്തെ രാജാവ്. അതേ സമയം മൈസൂർ രാജാവിനെ പോലെ അദ്ദേഹം യൂറോപ്യൻമാരോടൊത്ത് സഹഭക്ഷണം നടത്തിയിരുന്നില്ല.....*

*പൊതുമരാമത്ത് വകുപ്പ്, സൈന്യം, ആരോഗ്യം, വിദ്യാഭ്യാസം, പോലീസ്, കോടതി എന്നിവയിലുൾപ്പെടെ മിക്ക വകുപ്പുകളിലും യൂറോപ്യൻ ഓഫീസർമാരെ മഹാരാജാവ് നിയമിച്ചിട്ടുണ്ട്. തിരുവിതാംകൂറിലെ സിവിൽ സർവീസ് ഉദ്യോഗസ്ഥന്മാർ മററ് സംസ്ഥാനങ്ങളേക്കാൾ കുറവാണ്.....*

*സാമ്പത്തിക പ്രശ്നങ്ങൾ പരിഹരിക്കുകയാണ് പ്രധാനം. ജനസംഖ്യ കൂടുതലായതിനാൽ പുറത്തുനിന്നും ധാന്യം ഇറക്കുമതി ചെയ്യേണ്ടി വരുന്നു. ഇതിനു പകരം കൊപ്ര, തേയില, റബ്ബർ, കുരുമുളക് എന്നിവ കയററുമതി ചെയ്യുന്നു. തോട്ടം വ്യവസായത്തിനു മാത്രം പെരുകുന്ന ജനങ്ങൾക്ക് ജോലി നൽകാൻ പററില്ല. തൊഴിലില്ലായ്മ പരിഹരിക്കാൻ വ്യവസായവൽക്കരണം ആവശ്യമാണെന്ന് സർക്കാർ മനസ്സിലാക്കിയിട്ടുണ്ട്. ഇതിന്റെ ഭാഗമായിട്ടാണ് ഒരു വൻ ജലവൈദ്യുത*

*പദ്ധതിക്ക് തുടക്കം കുറിച്ചിട്ടുള്ളത്. ഗ്രാമീണ വ്യവസായങ്ങൾ വളരുന്നതിന് കുറഞ്ഞ ചെലവിലുള്ള വൈദ്യുതി സഹായകമാകും. പട്ടണങ്ങളിലെ വൻ ഫാക്ടറികൾക്കു പകരം ഗ്രാമ വ്യവസായങ്ങൾ വൻതോതിൽ വളർന്നാൽ പല സാമൂഹിക തിന്മകളും ഒഴിവാക്കാവുന്നതാണ്. ബ്രിട്ടനിൽ തിരുവിതാംകൂറിലെ വ്യാവസായിക ഉൽപ്പന്നങ്ങൾക്ക് മുൻഗണനയുണ്ട്. ഇന്ത്യയുടെ മററു ഭാഗങ്ങളിലെ ഉൽപ്പന്നങ്ങൾ ഗുണമേന്മയുടെ പേരിൽ ബഹിഷ്ക്കരിച്ചപ്പോഴും തിരുവിതാംകൂറിലെ ഉൽപ്പന്നങ്ങളെ ഇതിൽ നിന്നും ഒഴിവാക്കിയിട്ടുണ്ട്. ഉന്നത ഗുണമേന്മ തന്നെയാണ് ഇതിനുള്ള കാരണം. തിരുവിതാംകൂറിൽ നിന്നും ഉൽപ്പന്നങ്ങൾ വാങ്ങിപ്പോകാൻ ആലപ്പുഴ, കൊല്ലം, കൊച്ചി എന്നീ തുറമുഖങ്ങളിൽ ധാരാളം ബ്രിട്ടീഷ് കപ്പൽ സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നുണ്ട്. വ്യാവസായിക തോട്ടം മേഖലയിലെ വികസനത്തിനും തിരുവിതാംകൂറിന് ലഭിക്കുന്ന ബ്രിട്ടീഷ് സഹകരണം തീർച്ചയായും അഭിനന്ദനീയമാണ്. അറുനൂറോളം യൂറോപ്യൻമാർ ഇവിടെ വാണിജ്യ-തോട്ടം മേഖലയിൽ പ്രവർത്തിക്കുന്നു.* [2]

സന്ദർഭത്തിന് അനുയോജ്യമായ രീതിയിലുള്ള മഹാരാജാവിന്റെ പ്രസംഗത്തെപ്പററി സർ വില്യം ബാർട്ടൺ പ്രശംസിച്ചിട്ടുള്ളത് ഒരു ഭംഗിവാക്കല്ല. പള്ളിവാസൽ ജലവൈദ്യുത പദ്ധതിയുടെ ശിലാസ്ഥാപനം നിർവഹിച്ചും ട്രാവൻകൂർ റബ്ബർ ഫാക്ടറി ഉദ്ഘാടനം ചെയ്തും ശ്രീചിത്തിര തിരുനാൾ നടത്തിയിട്ടുള്ള പ്രസംഗങ്ങൾ അദ്ദേഹത്തിന്റെ ഉന്നത ചിന്തയുടെയും രാജ്യത്തിന്റെ ഭാവിയെപ്പററിയുള്ള ഉൾക്കാഴ്ചയുടെയും തെളിവാണ്. പഴയ രീതിയിലുള്ള കൃഷിയായുധങ്ങൾ ഉപയോഗ ച്ചാൽ അതിവേഗം വളർന്നുകൊണ്ടിരിക്കുന്ന ജനസംഖ്യയ്ക്കനുസൃതമായി ഭക്ഷ്യോൽപ്പാദനം വർദ്ധിപ്പിക്കാൻ കഴിയുകയില്ലെന്നും വ്യവസായവൽക്കരണത്തിലൂടെ തൊഴിൽ സാധ്യത വർദ്ധിപ്പിക്കണമെന്നും ജലവൈദ്യുതനിലയത്തിന്റെ തറക്കല്ലിടൽ കർമ്മം നിർവഹിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. കോൾ, ഓയിൽ എന്നിവയുടെ ശേഖരം സംസ്ഥാനത്ത് ഇല്ലെങ്കിലും വെള്ളത്തിൽ നിന്നും വൈദ്യുതി ഉൽപ്പാദിപ്പിക്കാൻ സംസ്ഥാനത്തിൽ വൻതോതിൽ സാധ്യതയുണ്ടെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

വിദേശങ്ങളിൽ നിന്നും വൻതോതിൽ ഇറക്കുമതി ചെയ്യുന്ന റബ്ബർ ഉൽപ്പന്നങ്ങൾക്ക് പകരം നാട്ടിൽ നിന്നും അത് ഉൽപ്പാദിക്കുക വഴി വൻ ലാഭമുണ്ടാക്കാൻ കഴിയുമെന്ന് പ്രഖ്യാപിച്ചായിരുന്നു ട്രാവൻകൂർ റബ്ബർ വർക്സ് മഹാരാജാവ് ഉദ്ഘാടനം ചെയ്തത്. റബ്ബറിന്റെ ആവശ്യകതയെപ്പററി ഗവേഷണം നടത്താൻ ഒരു റബ്ബർ ഗവേഷണ കേന്ദ്രത്തെപ്പററിയും പ്രസംഗത്തിൽ അദ്ദേഹം നിർദേശിച്ചിരുന്നു.

സംസ്ഥാനത്തെ വാഹനഗതാഗതം ദേശീയ അടിസ്ഥാനത്തിൽ സംഘടിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടെ ഗവൺമെന്റ് ആവിഷ്കരിച്ച തിരുവിതാംകൂർ സ്റ്റേററ് റോഡ് ട്രാൻസ്പോർട്ടാണ് ഇന്ന് കേരള സ്റ്റേററ് ട്രാൻസ്പോർട്ട് കോർപ്പറേഷനായി മാറിയിട്ടുള്ളത്. അന്ന് ലോകത്തെ ഏററവും വലിയ ഗതാഗത സംഘടനയെന്ന് പ്രസിദ്ധിയാർജിച്ച ലണ്ടൻ പാസഞ്ചർ ട്രാൻസ്പോർട്ട് ബോർഡിന്റെ അസിസ്റ്റന്റ് ഓപ്പറേററിങ് സൂപ്രണ്ട് ഇ.ജി. സാൾട്ടറെ തിരുവിതാംകൂറിലേക്ക് മഹാരാജാവ് ക്ഷണിച്ചുവരുത്തി. സാൾട്ടർ പിന്നീട് തിരുവിതാംകൂറിലെ ട്രാൻസ് പോർട്ട് സൂപ്രണ്ടായി നിയമിതനായി. പെർക്കിൾസ് ഡീസൽ യന്ത്രങ്ങൾ ഇണക്കിയിട്ടുള്ള അറുപത് ചേസിസുകൾ ഇംഗ്ലണ്ടിൽ നിന്നും വരുത്തി യാണ് ഇവിടെ ബസുകൾ നിർമിച്ചത്. ബസുകളുടെ ബോഡിയെല്ലാം-കണ്ണാടിയും ഇരുമ്പും തകിടും ഒഴികെ-ഇവിടെത്തന്നെയുള്ള പണി സാധനങ്ങൾ കൊണ്ടാണ് പണികഴിപ്പിച്ചത്. മുൻപരിചയമുള്ള ഡ്രൈവർ മാരെയും ഇൻസ്പെക്ടർമാരെയും ട്രാൻസ്പോർട്ട് വകുപ്പിൽ നിയമിച്ചു. നൂറോളം ബിരുദധാരികൾക്ക് ജോലികിട്ടി. 1938 ഫെബ്രുവരി 20-ന് ആയിരുന്നു ട്രാൻസ്പോർട്ട് വകുപ്പിന്റെ ഉദ്ഘാടനം. മഹാരാജാവി നെയും കുടുംബാംഗങ്ങളെയും കയററിയ ആദ്യത്തെ ബസ് ഓടിച്ചത് സാൾട്ടർ തന്നെയായിരുന്നു. തൊട്ടുപുറകെ പൗരമുഖ്യന്മാർ കയറിയ 33 ബസുകളും സഞ്ചരിച്ചു. മെയിൻ റോഡ് വഴി ആരംഭിച്ച ആ യാത്ര കവടിയാർ സ്ക്വയറിൽ അവസാനിച്ചു. പിറേറ ദിവസം സ്റ്റേററ് ട്രാൻസ്പോർട്ട് വകുപ്പിന്റെ കന്നി ബസ് തിരുവനന്തപുരത്തുനിന്നും കന്യാകുമാരി ലക്ഷ്യമാക്കി പുറപ്പെട്ടു. പൊതുജനങ്ങൾക്ക് പരമാവധി സുഖസൗകര്യമായിരുന്നു വകുപ്പിന്റെ ലക്ഷ്യം. ഓരോ കേന്ദ്രത്തിലൂ ടെയും വാഹനങ്ങളുടെ പോക്കുവരവ് കാണിക്കുന്ന സമയവിവരപ്പട്ടിക പ്രസിദ്ധീകരിച്ചിരുന്നു. ഇത് കൃത്യമായി പാലിക്കപ്പെടുകയും ചെയ്തി രുന്നു. യാത്രക്കാരെ കൊണ്ടുപോകാനുള്ള സർവീസോടുകൂടിത്തന്നെ ഒരു പാർസൽ സർവീസും ആരംഭിച്ചു. ആളുകൾക്ക് ഏജന്റുമാർ മുഖേന കൃത്യമായി പാർസലുകൾ അയയ്ക്കാൻ ഇത് സഹായിച്ചു.

ഒന്നര വർഷം കഴിഞ്ഞപ്പോൾ രണ്ടാം ലോക മഹായുദ്ധം പൊട്ടി പ്പുറപ്പെട്ടു. അങ്ങനെ ലോകം യുദ്ധത്തിന്റെ ഭീകരതയിൽ വഴുതി വീണു. 1939 സെപ്തംബർ ഒന്നാം തീയതി ജർമ്മൻ സൈന്യം പോളണ്ടിനെ ആക്രമിച്ചതോടെയാണ് രണ്ടാം ലോക മഹായുദ്ധത്തിന്റെ തുടക്കം. പോളണ്ടിനെ സഹായിക്കാൻ നേരത്തെയുണ്ടായിരുന്ന കരാർ പ്രകാരം ബ്രിട്ടൻ ജർമ്മനിയുമായി യുദ്ധം പ്രഖ്യാപിച്ചു. പിന്നീട് ഫ്രാൻസ് ബ്രിട്ടന്റെ കൂടെ ചേർന്നു. അധികം താമസിയാതെ ഇററലിയും ബ്രിട്ടനും ഫ്രാൻസിന് എതിരായി തിരിഞ്ഞു. ഇങ്ങനെ യുദ്ധപ്പിശാചിന്റെ താണ്ഡവനൃത്തത്തിന് ശക്തി കൂടിക്കൊണ്ടിരുന്നു.

ഒന്നാം ലോക മഹായുദ്ധം അവസാനിക്കുമ്പോൾ ശ്രീചിത്തിര തിരുനാളിന് ആറ് വയസ്സായിരുന്നു; രണ്ടാം ലോക മഹായുദ്ധം തുടങ്ങുമ്പോൾ 27 വയസ്സും. രണ്ടാം ലോക മഹായുദ്ധം തുടങ്ങുന്നതിന് മുമ്പും പിൻപുമുള്ള ദേശീയ-അന്തർദേശീയ-പ്രാദേശിക സംഭവങ്ങൾ കൂടി പരിശോധിച്ചാലേ തിരുവിതാംകൂർ ചരിത്രം പൂർണമാകൂ.

രണ്ടാം ലോക മഹായുദ്ധം ആരംഭിക്കുന്നതിനു മുമ്പ് ഇന്ത്യയിലൊട്ടാകെ അലയടിച്ചുകൊണ്ടിരുന്ന സ്വാതന്ത്ര്യസമരത്തിന്റെ പശ്ചാത്തലത്തിൽ മലബാറിലും തിരുവിതാംകൂറിലും കൊച്ചിയിലും പല രാഷ്ട്രീയസംഭവങ്ങളും നടന്നു. ജനാധിപത്യത്തിനു വേണ്ടിയുള്ള മുറവിളികൾക്ക് ശക്തികൂടി. പുതിയ പുതിയ പാർട്ടികളും സംഘടനകളും രൂപം കൊണ്ടു. പണിമുടക്കുകൾ നടന്നു. അടിച്ചമർത്തലിന്റെയും പുതിയ പരിഷ്കാരങ്ങളുടെയും നയവുമായി സർക്കാരുകൾ മുന്നോട്ടു പോയി.

മലബാറിലെ കോൺഗ്രസ്സ് സംഘടനയിൽ വലതുപക്ഷവും ഇടതുപക്ഷവുമായി ചേരി രൂപംകൊള്ളുന്നു. ഇടതുപക്ഷക്കാർ ഓൾ ഇന്ത്യാ സോഷ്യലിസ്റ്റ് പാർട്ടിയുടെ കേരളഘടകമായിത്തീരുകയും ഇ.എം.എസ്., പി. കൃഷ്ണപിള്ള മുതലായവരുടെ കീഴിൽ കോൺഗ്രസിലെ പ്രത്യേകവിഭാഗമായി പ്രവർത്തിക്കുകയും ചെയ്തു. മലബാറിലെ കർഷകരും തൊഴിലാളികളും ഇടതുപക്ഷത്തേക്ക് ആകർഷിക്കപ്പെടാൻ തുടങ്ങി. ഈ ഇടതുപക്ഷ വിഭാഗമാണ് പിന്നീട് മലബാറിൽ കമ്യൂണിസ്റ്റ് പാർട്ടിയായി മാറിയത്. (1939). 1934-ൽ നടന്ന തെക്കൻ കാനറാ നിയോജകമണ്ഡലം തിരഞ്ഞെടുപ്പോടുകൂടി മലബാറിൽ മുസ്ലീം ലീഗ് ശക്തിപ്രാപിച്ചു. മുസ്ലീം ലീഗിന്റെ സ്ഥാനാർത്ഥിയായ ഹാജി അബ്ദുൾ സത്താർ സേട്ട്, കോൺഗ്രസ് സ്ഥാനാർത്ഥി മുഹമ്മദ് അബ്ദുൾ റഹിമാനെ തോൽപ്പിച്ചു. 1937-ൽ മലബാറിലെ മുസ്ലീം ലീഗിന്റെ ആദ്യത്തെ അധ്യക്ഷനായി അബ്ദുൾ റഹിമാൻ ആലി രാജാവ് തിരഞ്ഞെടുക്കപ്പെട്ടു.

തങ്ങളെ ഗ്രഹിച്ച കടബാദ്ധ്യതയിൽ നിന്നും വിമുക്തമാക്കണമെന്നാവശ്യപ്പെട്ട് കർഷകരും (1932), തൃശൂർ പട്ടണത്തിലെ വൈദ്യുത വിതരണം ദിവാൻ ഷൺമുഖം ചെട്ടി ഒരു സ്വകാര്യ കമ്പനിയെ ഏൽപ്പിക്കുന്നതിനെതിരെ ജനങ്ങളും നടത്തിയ സമരം (1936) കൊച്ചിയിലെ പ്രധാന രാഷ്ട്രീയ സംഭവങ്ങളായിരുന്നു.

തന്ത്രശാലിയും ശക്തനുമായ സർ സി.പി. രാമസ്വാമി അയ്യർ ഒരു ഭാഗത്ത്; അമ്മയുടെ അലംഘനീയമായ ആജ്ഞകൾ മറുഭാഗത്ത്. ഇവർക്കിടയിൽ തിരുവിതാംകൂറിലെ യുവാവായ രാജാവ് പലപ്പോഴും നിസ്സംഗനായോ?

സ്വാതന്ത്ര്യസമരം, തിരുവിതാംകൂറിലെ പ്രക്ഷോഭണം, രാജ കുടുംബത്തിലെ വഴക്ക് എന്നിവ അദ്ദേഹത്തിന്റെ മനസ്സിനെ അലട്ടി യിരുന്നില്ലേ? സർ സി.പി. രാമസ്വാമി അയ്യർ തിരുവിതാംകൂറിലെ വെറും ദിവാനായിരുന്നില്ല. ദിവാനാകുന്നതിനു മുമ്പുതന്നെ അഖിലേന്ത്യാ പ്രശ സ്തനായിരുന്ന സർ സി.പി. ക്ക് തിരുവിതാംകൂറിനെ കുറിച്ച് നന്നായി അറിയാമായിരുന്നു. തിരുവിതാംകൂറുമായി പല കാര്യങ്ങളിലും അദ്ദേഹം ബന്ധപ്പെട്ടിട്ടുണ്ട്. അതിലൊന്നു പ്രശസ്തമായ വട്ടിപ്പണ (പലിശപ്പണം സംബന്ധിച്ച) കേസാണ്. സ്വദേശാഭിമാനി രാമകൃഷ്ണ പിള്ളയെ നാടു കടത്തി ഒരു വർഷം കഴിഞ്ഞപ്പോൾ മദിരാശി ഹൈക്കോടതിയിൽ ഒരു കേസ് ഉണ്ടായി. 'ഇന്ത്യൻ പേട്രിയട്ട്'എന്ന പത്രത്തിൽ വന്ന വാർത്ത തനിക്ക് അപകീർത്തികരമാണെന്നും അത് തിരുത്തണമെന്നുമായിരുന്നു രാമകൃഷ്ണപിള്ളയുടെ ആവശ്യം. എന്നാൽ ഒരു പത്രാധിപർ എന്ന നിലയിൽ കടമ നിർവഹിക്കുകയേ തന്റെ കക്ഷി ചെയ്തിട്ടുള്ളൂവെന്ന് കാണിച്ച് മറുപടി നൽകിയത് അഡ്വക്കേററായ സി.പി. രാമസ്വാമി അയ്യരായിരുന്നു. പിന്നീട് ഈ കേസിന് (1912) ഇന്ത്യൻ പേട്രിയട്ടിനു വേണ്ടി ഹാജരായത് സി.പി. രാമസ്വാമി അയ്യരായിരുന്നു. മൊണ്ടേഗു ഇന്ത്യൻ ഭരണ പരിഷ്കാരം സംബന്ധിച്ച ചർച്ച നടത്തുന്നതിന് ഇന്ത്യ യിലെത്തിയപ്പോൾ സി.പി. യേയും കണ്ട് സംസാരിച്ചിരുന്നു. ശങ്കരൻ നായരെ (സർ സി. ശങ്കരൻ നായർ–കോൺഗ്രസ്സിന്റെ മുൻ അധ്യക്ഷൻ) വശത്താക്കേണ്ടത് അത്യാവശ്യമാണെന്നും മറേറത് ഇന്ത്യക്കാരനെ ക്കാളും സ്വാധീന ശക്തിയുള്ള നേതാവ് അദ്ദേഹമാണെന്നും സി.പി. യാണ് മൊണ്ടേഗുവിന് ഉപദേശം നൽകിയത്. [3]

കോൺഗ്രസ്സിന്റെ പ്രചാരണത്തിന് ഒരിക്കൽ മലബാറിലെത്തിയ സി.പി., സാമൂതിരിക്കുവേണ്ടി ബ്രിട്ടീഷുകാരുടെ 'മഹാരാജ'സ്ഥാനവും കൊണ്ട് കോഴിക്കോട്ട് വന്ന കഥ നേരത്തേ കണ്ടതാണ്. കുശാഗ്ര ബുദ്ധിയും അടവുകളും തന്ത്രങ്ങളും എല്ലാമറിയുന്ന ഇരുമ്പു മനുഷ്യ നായിരുന്നു സർ സി.പി. അദ്ദേഹത്തിന്റെ വാക്കുകൾ തിരുവിതാംകൂറിൽ രാജശാസനങ്ങൾ തന്നെയായിരുന്നു. അക്കാലത്ത് ഇന്ത്യയൊട്ടാകെ നിറഞ്ഞുനിന്ന സി.പി.യെ ദേശീയനേതാക്കൾക്കു പോലും പേടിയാ യിരുന്നു.

സി.പി. യുടെ പരിഷ്കാരങ്ങൾ ശ്രദ്ധേയമായിരുന്നു. പരിഷ്കാര ങ്ങൾ കൊണ്ട് ഒരാധുനിക 'തിരുവിതാംകൂർ രാജ്യം' സൃഷ്ടിക്കാൻ അദ്ദേഹം ശ്രമിച്ചു. പക്ഷേ ഇതിന്റെ പിന്നിലും പകയും പ്രതികാരവും ഉണ്ടായിരുന്നുവെന്ന് വ്യക്തമാണ്. ഉദാഹരണത്തിന് സ്വകാര്യ ട്രാൻ സ്പോർട്ട് കമ്പനികളെ മുട്ടുകുത്തിക്കാനായിരുന്നു തിരുവിതാംകൂർ സ്റ്റേററ് ട്രാൻസ്പോർട്ട് വകുപ്പുണ്ടാക്കിയത്. ശത്രുവിനെ തകർത്ത് കുളം

കോരുമ്പോൾ, സാധാരണക്കാരുടെ കൈയടി വാങ്ങാനുള്ള പരിഷ്കാരമായി അത് മാററാനുള്ള പ്രത്യേക കഴിവ് സി.പി. ക്കുണ്ടായിരുന്നു. തനിക്ക് മാർഗ്ഗതടസ്സമായി നിൽക്കുന്നതിനെ തകർത്ത് എറിയാൻ അദ്ദേഹം എന്തുതന്ത്രവും പ്രയോഗിക്കുമായിരുന്നു. ഒന്നിച്ചു നിൽക്കുന്നവരെ ഭിന്നിപ്പിക്കാനും പിന്നീട് അവരെ കൂട്ടിയടിപ്പിക്കാനും അദ്ദേഹം വിദഗ്ദ്ധനായിരുന്നു. ഒരു പാവകളിക്കാരന്റെ സാമർത്ഥ്യത്തോടെ തിരുവിതാംകൂറിലെ നേതാക്കളെ അദ്ദേഹം തുള്ളിച്ചിട്ടുള്ള എത്രയോ സംഭവങ്ങളുണ്ട്.

ലണ്ടനിലെ ഇന്ത്യാ ഓഫീസ് റിക്കാർഡിൽ സൂക്ഷിച്ചിട്ടുള്ള രേഖ (പിന്നീട് ഇത് സംസ്ഥാന ആർക്കൈവ്സിൽ മൈക്രോ ഫിലിം ആയി കൊണ്ടുവന്നു) കളിൽ പ്രധാനമായതൊന്ന് രാജകുടുംബത്തിലെ വഴക്ക് സംബന്ധിച്ചാണ്.

ശ്രീചിത്തിര തിരുനാൾ മഹാരാജാവിന് പ്രായം തികയാത്തതിനാൽ റീജന്റായി ഏഴുവർഷം ഭരിച്ച റാണി സേതുലക്ഷ്മിഭായിക്ക് അനുവദിച്ചിരുന്ന ആനുകൂല്യങ്ങൾ വെട്ടിച്ചുരുക്കിയത് സംബന്ധിച്ചുള്ള തർക്കം മാസങ്ങളോളം നീണ്ടുനിന്നു.

റസിഡന്റ് മർഫിക്ക് റാണി സേതുലക്ഷ്മിഭായി അയച്ച കത്തുകൾ ആരെയും വേദനിപ്പിക്കുന്നതാണ്. ഏഴു വർഷം റീജന്റായ തനിക്ക് ബ്രിട്ടീഷ് സർക്കാരും ഗവർണർ ജനറലും സമ്മതിച്ച് അനുവദിച്ചുതന്ന ആനുകൂല്യങ്ങൾ തിരുവിതാംകൂർ സർക്കാർ കവർന്നെടുക്കുന്നതായിട്ടാണ് റാണിയുടെ പരാതി. പ്രതികാരത്തോടെയുള്ള പെരുമാററമാണ് തനിക്ക് ഗവൺമെന്റിൽ നിന്നും ഉണ്ടാകുന്നതെന്നും, എല്ലാം കണ്ടും സഹിച്ചും മറന്ന് ജീവിക്കുന്ന തന്റെ അവകാശങ്ങൾ കുറച്ചിരിക്കുന്നതായും റാണി കത്തിൽ പറഞ്ഞു. റാണിയുടെ കൊട്ടാരത്തിലെ ഗാർഡുകളെ കുറവ് ചെയ്തതും ടൂർ അലവൻസുകൾ കുറച്ചതും പരാതിയിൽ പറഞ്ഞിരുന്നു. എന്നാൽ ശ്രീപാദം എസ്റ്റേററിൽ ഇടപെട്ടതായിരുന്നു അവരെ കൂടുതൽ വേദനിപ്പിച്ചത്. ഈ പ്രശ്നം ഗവർണർ ജനറലിനു മാത്രമല്ല ബ്രിട്ടീഷ് സർക്കാരിനും തലവേദന സൃഷ്ടിച്ചു. സഹോദരിമാരായ അമ്മ മഹാറാണിയും റീജന്റ് മഹാറാണിയും തമ്മിലുള്ള വൈരാഗ്യമാണ് ഈ തർക്കങ്ങളുടെയെല്ലാം പിന്നിലുണ്ടായിരുന്ന രഹസ്യം. സി.പി. യുടെ കുശാഗ്രബുദ്ധിയും ഇവിടെ പ്രവർത്തിച്ചിരുന്നു. ഒടുവിൽ ഇന്ത്യാ ഗവൺമെന്റിന്റെ മുൻ ലാ മെമ്പർ തേജ്ബഹദൂർ സ്വരൂപിനെ കമ്മീഷനായി നിയമിച്ചു. അദ്ദേഹത്തിന്റെ റിപ്പോർട്ടും റീജന്റ് മഹാറാണിക്ക് അത്രയധികം ഗുണകരമായിരുന്നില്ലതാനും.

ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ഹരിപുര സമ്മേളനം നാട്ടുരാജ്യങ്ങളിൽ സ്വതന്ത്ര സംഘടനകൾ രൂപീകരിക്കാൻ നിർദ്ദേശം

നൽകി. ഇതിന്റെ ഫലമായി തിരുവിതാംകൂറിൽ സ്റ്റേററ് കോൺഗ്രസ് രൂപംകൊണ്ടു.

1938 ഫിബ്രുവരി 23-ാം തീയതി തിരുവനന്തപുരത്ത് പുളിമൂട്ടിലെ രാഷ്ട്രീയ ഹോട്ടലിന്റെ രണ്ടാം നിലയിലാണ് തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസിന്റെ ജനനം. മഹാരാജാവിന്റെ പരമാധികാരത്തിനു വിധേയ മായി ന്യൂനപക്ഷ താൽപര്യങ്ങളുടെ സംരക്ഷണത്തിന് ആവശ്യമായ രക്ഷാവ്യവസ്ഥകളോടെ ഉത്തരവാദഭരണം ലഭ്യമാക്കാൻ നിയമാനു സൃതവും സമാധാനപരവുമായി പ്രക്ഷോഭം നടത്തുകയായിരുന്നു തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിന്റെ ലക്ഷ്യം.

സി.പി. യുടെ കണ്ണുകൾ ചുവന്നു. അദ്ദേഹത്തിന്റെ മനസ്സിൽ സ്റ്റേററ് കോൺഗ്രസ്സിനു നേരെയുള്ള അസ്ത്രങ്ങൾ നിർമ്മിക്കാൻ തുടങ്ങി. സ്റ്റേററ് കോൺഗ്രസ് സംഘടിപ്പിച്ച യോഗങ്ങൾക്ക് നിരോധനം ഏർപ്പെടുത്തി; സ്റ്റേററ് കോൺഗ്രസ്സിനെ അനുകൂലിക്കുന്ന പത്രങ്ങളുടെ വായ് മൂടിക്കെട്ടി.

തിരുവനന്തപുരത്തെ ഒരു പ്രമുഖ അഭിഭാഷകനായിരുന്ന എ. നാരായണപിള്ള പ്രസിദ്ധപ്പെടുത്തിയ രണ്ട് ലേഖനങ്ങൾക്കെതിരെ സർ സി.പി. പ്രോസിക്യൂഷൻ നടപടി സ്വീകരിച്ചു. പ്രശസ്ത സാഹിത്യ കാരൻ ഇ.വി. കൃഷ്ണപിള്ളയുടെയും സാംസ്ക്കാരിക-രാഷ്ട്രീയ നായകരുടെയും നേതൃത്വത്തിൽ നാരായണപിള്ളയെ സഹായിക്കാൻ ഒരു ഡിഫൻസ് കമ്മിററി രൂപവൽക്കരിച്ചു. കേസ് വാദിക്കാൻ ഇന്ത്യ യിലെങ്ങും അറിയപ്പെട്ടിരുന്ന അഭിഭാഷകനായ നരിമാൻ തിരുവനന്ത പുരത്ത് എത്തി. അദ്ദേഹത്തിനെതിരെ കരിങ്കൊടി പിടിപ്പിക്കാനും മുദ്രാ വാക്യം വിളിപ്പിക്കാനും രഹസ്യമായി നിറുത്തിയിരുന്ന ആളുകളും സ്റ്റേററ് കോൺഗ്രസ് വളന്റിയർമാരും വിമാനത്താവളത്തിൽ ഏററുമുട്ടി. നരിമാൻ ജയിൽവാസം അനുഭവിച്ചിട്ടുള്ള ആളാണെന്ന് പറഞ്ഞ് കേസ് വാദിക്കാൻ അനുമതി നിഷേധിച്ചു. നാരായണപിള്ളയെ രണ്ടുവർഷം തടവിനും 200 രൂപ പിഴയ്ക്കും ശിക്ഷിച്ചു.

പത്രങ്ങൾ സി.പി. യുടെ കണ്ണിലെ കരടായി മാറി. സ്തുതിഗീതം പാടുന്ന പത്രങ്ങൾക്ക് പ്രത്യേക ആനുകൂല്യങ്ങളും സഹായങ്ങളും ചെയ്തുകൊടുത്തു. എതിർക്കുന്ന പത്രങ്ങളെ ചോരയിൽ മുക്കി ക്കൊല്ലാൻ കിട്ടുന്ന അവസരങ്ങൾ അദ്ദേഹം ഉപയോഗിച്ചു. സി. നാരായണപിള്ളയുടെ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന 'സമദർശി', സി. കേശവന്റെ പത്രാധിപത്യത്തിലുള്ള 'കൗമുദി' എന്നി വയുടെ ലൈസൻസ് റദ്ദു ചെയ്തു. 'മാതൃഭൂമി' പത്രത്തെ തിരുവിതാം കൂറിൽ നിരോധിച്ചു. സ്റ്റേററ് കോൺഗ്രസ് സമരത്തിന്റെ വാർത്തകൾ സത്യസന്ധമായി പ്രസിദ്ധീകരിച്ചിരുന്ന'മലയാള മനോരമ'സി.പി.യെ

വിറളി പിടിപ്പിച്ചു. ഒടുവിൽ ആ പത്രത്തിന്റെ ലൈസൻസ് റദ്ദ് ചെയ്യു കയും പ്രസ്സ് പൂട്ടി മുദ്ര വയ്ക്കുകയും ചെയ്തു. ഇതൊക്കെയാണെ ങ്കിലും പത്രങ്ങളുടെ സ്വാധീനത്തെപ്പററി നല്ല അറിവുള്ളയാളായിരുന്നു സർ സി.പി. അതുകൊണ്ടു തന്നെ തിരുവിതാംകൂറിലെ വാർത്തകൾ അപ്പടി അന്യഭാഷകളിലെ പത്രങ്ങളിൽ വരുന്നതു തടയണമെന്ന് അദ്ദേഹത്തിനു തോന്നി. പത്രപ്രവർത്തനം നന്നായി അറിയാവുന്ന ഒരാളെ ഇൻഫർമേഷൻ ഡയറക്ടർ ആയി നിയമിക്കാൻ അദ്ദേഹം തീരുമാനിച്ചു. വാർത്തകൾ വളച്ചൊടിച്ച് തന്റെ ഇംഗിതത്തിനൊത്ത് പ്രസിദ്ധീകരണത്തിന് നൽകാൻ കഴിവുള്ള ഒരാളായിരിക്കണം അതെന്ന് ദിവാൻ ആഗ്രഹിച്ചു. അങ്ങനെ മദ്രാസ് മെയിലിന്റെ റിപ്പോർട്ടറായി രുന്ന എൻ.പി. ഹരിഹരൻ ഇൻഫർമേഷൻ ഡയറക്ടറായി നിയമിത നായി. തിരുവിതാംകൂർ വാർത്തകൾക്ക് ഇന്ത്യൻ എക്സ്പ്രസ്സ് അമിത പ്രാധാന്യം നൽകിയത് സി.പി.യെ വിഷമിപ്പിച്ചു. ആ പത്രത്തെ സ്വാധീനിക്കാൻ പലതും ചെയ്തു നോക്കിയെങ്കിലും ഫലിച്ചില്ല. ഒടുവിൽ നിരോധനത്തിലൂടെ ആ പത്രത്തെ തിരുവിതാംകൂറിൽ തടഞ്ഞു. സർക്കാരിനെ വിമർശിക്കുന്ന പത്രാധിപന്മാർക്ക് അടി കിട്ടി യിട്ടുള്ള പല സംഭവങ്ങളും ഇക്കാലത്ത് ഉണ്ടായിട്ടുണ്ട്. തിരുവനന്ത പുരത്തു നിന്നും പ്രസിദ്ധീകരിച്ചിരുന്ന 'മലയാളി'യുടെ പത്രാധിപർ എം. ആർ. മാധവവാര്യർ നന്തൻകോട് വഴി പോകുമ്പോൾ ഒരു ചട്ടമ്പി അദ്ദേഹത്തെ അടിച്ചിട്ടു. അയാളെ പിടികൂടാൻ പോലീസിന് കഴിഞ്ഞില്ല. മലബാർ അഡ്വക്കേററ് എന്ന വാരികയുടെ പത്രാധിപർ മാത്യു മുതലാളിക്ക് അടികിട്ടിയത് പാളയത്തു വച്ചായിരുന്നു. സൈക്കിളിൽ വന്ന ചട്ടമ്പിയാണ് മാത്യു മുതലാളിയെ തട്ടിയിട്ട ശേഷം അടിച്ചത്.

വാർത്തകൾ വളച്ചൊടിച്ച് നൽകുന്നതിന് എ.പി.ഐ. എന്ന വാർത്താ ഏജൻസിയുടെ ഒരു ശാഖ തിരുവിതാംകൂറിൽ സ്ഥാപിച്ചു. പ്രതിവർഷം 24,000 രൂപയായിരുന്നു അതിന്റെ ചെലവ്. സർക്കാർ ഖജനാവിൽ നിന്നും ഇത്രയധികം ചെലവഴിക്കുന്നതിനെതിരെ രൂക്ഷ മായ വിമർശനം ഉയർന്നുവെങ്കിലും സി.പി. വകവെച്ചില്ല. സ്തുതിഗീതം പാടുന്നവർക്ക് സർക്കാർ ജോലി നൽകിയും എതിരാളികളെ ശാരീരിക മായും മാനസികമായും പീഡിപ്പിച്ചും, പൊതുയോഗങ്ങൾ ചട്ടമ്പിമാരെ കൊണ്ട് കലക്കിയും സി.പി. മുന്നോട്ടു നീങ്ങി. സ്റ്റേററ് കോൺഗ്രസിനെ എതിർക്കാൻ 'രാജഭക്തസംഘം' എന്നൊരു സംഘടന രൂപംകൊണ്ടു. അഞ്ചുരൂപ പോലീസ് എന്നറിയപ്പെടുന്ന പോലീസ് സംഘത്തെ രൂപവൽക്കരിച്ച് പോലീസ് സ്റ്റേഷനുകളിൽ നിയമിച്ചു. മുണ്ടും കാക്കി കൊണ്ടുള്ള ഷർട്ടുമായിരുന്നു ഇവരുടെ വേഷം. സ്റ്റേററ് കോൺഗ്രസ്സ് യോഗങ്ങൾ അലങ്കോലപ്പെടുത്തുകയായിരുന്നു ഇവരുടെ പ്രധാന ജോലി. നാഗർകോവിലിൽ സിംസൺ എന്നയാളിന്റെ നേതൃത്വത്തിൽ

'സിംസൺപട' എന്നറിയപ്പെട്ടിരുന്ന ഗുണ്ടാസംഘവും സംഘടിപ്പിച്ചു. സ്റ്റേററ് കോൺഗ്രസ്സിന്റെ നീക്കങ്ങൾ നിരീക്ഷിക്കുവാൻ ഒരു പ്രത്യേക സി.ഐ.ഡി. സംഘവും സമരങ്ങൾ നേരിടാൻ ഒരു പ്രത്യേക റിസർവ് പോലീസ് സേനയും രൂപവൽക്കരിച്ചു. സ്റ്റേററ് കോൺഗ്രസിന്റെ നെടുങ്കണ്ടം യോഗവും ചെങ്ങന്നൂർ യോഗവും അലങ്കോലപ്പെടുത്തി. പട്ടം താണുപിള്ള, ടി.എം. വർഗീസ്, സി. കേശവൻ, ജി. രാമചന്ദ്രൻ, ആനി മസ്ക്രീൻ, ഇ. ജോൺ ഫിലിപ്പോസ് തുടങ്ങിയ പ്രമുഖ നേതാക്കളായിരുന്നു ചെങ്ങന്നൂർ യോഗത്തിൽ പങ്കെടുത്തിരുന്നത്. നേതാക്കൾ വേദിയിൽ കയറിയപ്പോൾ മദ്യപിച്ച് ചില ചട്ടമ്പിമാരെത്തി. അതിലൊരാൾ ജോൺ ഫിലിപ്പോസിന്റെ ചെകിട്ടത്ത് ചെരിപ്പുകൊണ്ട് അടിച്ചു. പിന്നെ കല്ലേറായി. ജി. രാമചന്ദ്രൻ ഉൾപ്പെടെ പലർക്കും പരിക്ക് പററി. സ്റ്റേററ് കോൺഗ്രസ്സിന്റെ സെക്രട്ടറിമാരിൽ ഒരാളായിരുന്ന കെ.പി. നീലകണ്ഠപ്പിള്ളയെ പട്ടത്ത് വെച്ച് ഒരാൾ മർദ്ദിച്ചവശനാക്കി. നീലകണ്ഠപ്പിള്ളയുടെ നിലവിളി കേട്ട് ഓടിയെത്തിയ ആളുകൾ ഒരാളെ പിടികൂടി, പോലീസിൽ ഏൽപ്പിച്ചുവെങ്കിലും അയാൾ രക്ഷപ്പെട്ടു. സ്റ്റേററ് കോൺഗ്രസിന് സഹായം നൽകിയ തിരുവിതാംകൂർ നാഷണൽ ആന്റ് ക്വയിലോൺ ബാങ്ക്, ഗവൺമെന്റ് ലിക്വിഡേററ് ചെയ്തു.

1938 ജൂലൈ 11-ന് വി.ജെ.ടി. ഹാളിൽ കൂടിയ നിയമസഭ പ്രധാനമായിരുന്നു. തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിന്റെ പ്രതിഷേധം നിയമസഭയിൽ പ്രതിധ്വനിച്ചു. ഈ സമ്മേളനത്തിൽ ആണ് പ്രസിദ്ധമായ 'സോ കാൾഡ് ' എന്ന പ്രയോഗം ഉണ്ടായത്. പോലീസ് കമ്മീഷണർ പ്രസംഗിക്കുമ്പോൾ സ്റ്റേററ് കോൺഗ്രസിനെ സോ കാൾഡ് കോൺഗ്രസ് (കോൺഗ്രസ് എന്ന് വിളിക്കുന്ന) എന്ന് വിശേഷിപ്പിച്ചു. പട്ടം താണുപിള്ള ഇതിനെ എതിർത്തുവെങ്കിലും 'സോ കാൾഡ്' പ്രയോഗം പാർലമെന്ററി ആണെന്ന് അധ്യക്ഷത വഹിച്ചിരുന്ന സി.പി. രാമസ്വാമി അയ്യർ റൂളിങ് നൽകി. എന്നാൽ പട്ടം തന്റെ പ്രസംഗത്തിൽ ഇതിന് പ്രതികാരം വീട്ടി. അദ്ദേഹം സോ കാൾഡ് ദിവാനെന്നും സോ കാൾഡ് പോലീസ് കമ്മീഷണറെന്നും അഭിസംബോധന ചെയ്തപ്പോൾ സി.പി.ക്ക് അതിനെ എതിർക്കാൻ കഴിയാതെയായി. നിയമസഭാ സമ്മേളനം നടക്കുന്നതിനിടയിൽ സഭയിലെ ഏതാനും അംഗങ്ങളെ ചേർത്ത് തിരുവിതാംകൂർ നാഷണൽ കോൺഗ്രസ് എന്നൊരു പാർട്ടിക്ക് രൂപം കൊടുത്തു. നിയമസഭയിൽ അവർക്ക് പ്രത്യേകം ബ്ലോക്കും അനുവദിച്ചു. സർക്കാരിനെ പുതിയ പാർട്ടി അനുകൂലിച്ചു. ജൂലൈ 15-ാം തീയതി സയൻസ് കോളേജിലെ (യൂണിവേഴ്സിററി) വിദ്യാർത്ഥികൾക്ക് നേരെ പോലീസ് ലാത്തിച്ചാർജ് നടത്തി.

യുവജനങ്ങൾ 'യൂത്ത് ലീഗ്' എന്നൊരു പുതിയ സംഘടനയുണ്ടാക്കി. എൻ.സി. ശേഖർ, പൊന്നറ ശ്രീധർ, കെ. ദാമോദരൻ, എൻ.പി.

കുരുക്കൾ തുടങ്ങിയവരായിരുന്നു നേതാക്കൾ. യൂത്ത് ലീഗിന്റെ കോൺഫറൻസ് ഉദ്ഘാടനത്തിനെത്തിയ കമലാപതി ചതോപാദ്ധ്യായ തിരുവിതാംകൂറിൽ പ്രവേശിക്കുന്നത് നിരോധിച്ചു. അധികം താമസിയാതെ സ്റ്റേററ് കോൺഗ്രസിനെയും യൂത്ത് ലീഗിനെയും നിയമവിരുദ്ധമാക്കിക്കൊണ്ട് സർക്കാർ ഉത്തരവ് പുറപ്പെടുവിച്ചു. നിരോധിച്ച സംഘടനകളുടെ വസ്തുക്കൾ കണ്ടുകെട്ടാനും സംഘടനകളെ സഹായിക്കുന്നവരെ പ്രോസിക്യൂട്ട് ചെയ്യാനും കുററവാളികളെ വാറണ്ട് കൂടാതെ അറസ്റ്റ് ചെയ്യാനും പ്രത്യേക നിയമങ്ങൾ നിലവിൽ വന്നു. 1114-ലെ ഒന്നാം റഗുലേഷൻ എന്നറിയപ്പെടുന്ന ഈ നിയമത്തിൽ പ്രസിദ്ധീകരണശാലകൾ കണ്ടുകെട്ടാനും, ശിക്ഷിക്കപ്പെടുന്നവർ, മുനിസിപ്പൽ കൗൺസിലുകളിലെ പ്രസിഡന്റുമാർ, വൈസ് പ്രസിഡന്റുമാർ, അധ്യാപകർ, സ്ക്കൂൾ മാനേജർമാർ, വക്കീൽ എന്നീ നിലയിൽ അവരുടെ ജോലി തുടർന്നു കൊണ്ടുപോകാൻ അനർഹരാക്കാനും വ്യവസ്ഥയുണ്ടായിരുന്നു. പ്രായപൂർത്തി തികഞ്ഞിട്ടില്ലാത്തവർക്ക് കോടതികൾ പിഴ നൽകിയാൽ രക്ഷാകർത്താക്കളിൽ നിന്നും അത് ഈടാക്കാൻ വ്യവസ്ഥ ചെയ്തിരുന്നു. തിരുവിതാംകൂറിലെങ്ങും ഭീകരവാഴ്ച നടമാടി. അന്നേക്ക് 28 വർഷം മുമ്പ് സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ നാടുകടത്താനാണ് ഇതുപോലൊരു രാജകീയ വിളംബരം തിരുവിതാംകൂർ ഗവൺമെന്റ് പ്രസിദ്ധപ്പെടുത്തിയത്. പുതിയ വിളംബരത്തിനെതിരെ സ്റ്റേററ് കോൺഗ്രസ് സമരം പ്രഖ്യാപിച്ചു.

നിയമലംഘനം തുടങ്ങിയതോടെ വാൻറോസ് ബംഗ്ലാവിലെ കോൺഗ്രസ് ഓഫീസ് പൂട്ടി സീൽ വച്ചു. അവിടത്തെ രേഖകൾ പോലീസ് ചുട്ടുകരിച്ചു. പട്ടംതാണുപിള്ളയെ അറസ്റ്റ് ചെയ്തതിനെ തുടർന്ന് സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ സഹോദരൻ എൻ.കെ. പത്മനാഭപിള്ള സ്റ്റേററ് കോൺഗ്രസിന്റെ രണ്ടാം ഡിക്ടേററായി. നിയമലംഘനം വിദ്യാർത്ഥികളെ ആകർഷിച്ചു. പെൺകുട്ടികളടക്കം ഒരു വലിയ സംഘം വിദ്യാർത്ഥികൾ തിരുവനന്തപുരത്ത് മെയിൻ റോഡിലുള്ള വൈ.ഡബ്ള്യു.സി.എ.യുടെ മുമ്പിൽ നിന്നും ക്ഷേത്ര ദർശനം കഴിഞ്ഞ് അതുവഴി വന്ന ശ്രീചിത്തിര തിരുനാൾ മഹാരാജാവിനോട് പ്രതിഷേധം അറിയിച്ചു. സി.പി.യെ പിരിച്ചുവിടണമെന്ന് അവർ മുദ്രാവാക്യം വിളിച്ചു.

രണ്ടാം ഡിക്ടേററായ എൻ.കെ. പത്മനാഭപിള്ളയെ അറസ്റ്റ് ചെയ്തതിനെ തുടർന്ന് ജനങ്ങൾ രോഷാകുലരായി. നെയ്യാററിൻകര ടൗണിൽ ജനം പോലീസ് കമ്മീഷണറുടെ കാറിനും ട്രാൻസ്പോർട്ട് ബസിനും നേരെ കല്ലെറിഞ്ഞു. തുടർന്നുണ്ടായ സംഭവങ്ങൾ വെടി

വെയ്പിൽ കലാശിച്ചു (1938 ആഗസ്റ്റ് 31). വെടിയേററു മരിച്ച യുവാവായ രാഘവൻ സ്റ്റേററ് കോൺഗ്രസിന്റെ ആദ്യ രക്തസാക്ഷിയായി.

പിന്നീട് ആലപ്പുഴ, തിരുവനന്തപുരത്തെ കല്ലറ, പാങ്ങോട്, കോട്ടയത്തെ പുതുപ്പള്ളി എന്നിവിടങ്ങളിൽ അസ്വാസ്ഥ്യങ്ങൾ പടർന്നു പിടിച്ചു. വെടിവെപ്പിൽ പലരും മരിച്ചു. തിരുവിതാംകൂർ സമരത്തിന് ആവേശം പകർന്ന് കെ.പി.സി.സി. നിർദേശപ്രകാരം മലബാറിൽ നിന്നും ഏ.കെ.ജി. യുടെ നേതൃത്വത്തിൽ വന്ന ജാഥ ആലുവയിലെ ത്തിയപ്പോൾ പോലീസ് തടഞ്ഞു. തിരുവിതാംകൂറിലെ ജയിലുകൾ നിറഞ്ഞു കവിഞ്ഞു.

1938 ഒക്ടോബർ (1114 തുലാം 7) തിരുവിതാംകൂർ ഭരണാധികാരി ശ്രീചിത്തിര തിരുനാളിന്റെ ജന്മദിനം; രാജ്യമാകെ ആഘോഷ പരിപാ ടികൾ. ഈ സുദിനത്തിൽ ദിവാൻ സി.പി. രാമസ്വാമി അയ്യർക്ക് എതിരെ മഹാരാജാവിനെ നേരിട്ടു കണ്ട് നിവേദനം സമർപ്പിക്കാൻ സ്റ്റേററ് കോൺഗ്രസ് തീരുമാനിച്ചു. ഇതിനു വേണ്ടി ആയിരക്കണക്കിന് ആളെ കൂട്ടാൻ സ്റ്റേററ് കോൺഗ്രസ് അണികൾക്ക് നിർദേശം നൽകി. അന്നു വൈകുന്നേരം ഗാന്ധിത്തൊപ്പിയണിഞ്ഞ പതിനായിരക്കണക്കിന് ആളുകളെക്കൊണ്ട് തിരുവനന്തപുരം നിറഞ്ഞു. നേതാക്കളെല്ലാം ജയിലിലായതിനാൽ ജാഥ നയിക്കാൻ അക്കാമ്മ ചെറിയാനെയാണ് സ്റ്റേററ് കോൺഗ്രസ് നിയോഗിച്ചിരുന്നത്. ഇതിനുവേണ്ടി തമ്പാനൂർ റെയിൽവെ സ്റ്റേഷനിൽ എത്തിയ അക്കാമ്മ ചെറിയാന് സന്നദ്ധ ഭടന്മാർ ഗാർഡ് ഓഫ് ഓണർ നൽകി, ജാഥയിലേക്ക് ആനയിച്ചു. തുറന്ന ജീപ്പിൽ ജനക്കൂട്ടത്തെ നോക്കി കൈ വീശി നീങ്ങുന്ന അക്കാമ്മ ചെറിയാൻ; പുറകെ മുദ്രാവാക്യം വിളിയുമായി പതിനായിരക്കണക്കി നാളുകൾ; ഇരുഭാഗത്തും ജാഥ കാണാൻ ജനക്കൂട്ടം. തമ്പാനൂരിൽ നിന്നും ആരംഭിച്ച ജാഥ കിഴക്കേകോട്ട കടന്ന് വെട്ടിമുറിച്ച വാതിലിൽ എത്തിയപ്പോൾ ആറുമണി കഴിഞ്ഞിരുന്നു. കോട്ടയ്ക്കകത്തുള്ള കൊട്ടാരത്തിൽ ചെന്ന് രാജാവിനെ കണ്ട് നിവേദനം സമർപ്പിക്കുക യാണ് അക്കാമ്മ ചെറിയാന്റെ ലക്ഷ്യം. പക്ഷേ കോട്ടയ്ക്ക് പുറത്തു വെച്ച് പോലീസ് അവരെ തടഞ്ഞു. ജാഥയെ പിരിച്ചുവിടാനുള്ള നടപടി തുടങ്ങിയപ്പോൾ ആളുകളോട് അതത് സ്ഥലത്ത് ശാന്തരായിരിക്കാൻ അക്കാമ്മ ചെറിയാൻ നിർദേശിച്ചു. കുതിരപ്പട്ടാളവും തോക്കുകളും എല്ലാം തോററ രംഗം. കുതിരപ്പട്ടാളം വളന്റിയർമാരുടെ പുറത്തുകൂടി ചാടിപ്പോയിട്ടും ജനം അനങ്ങിയില്ല. പട്ടാള ലോറികൾ വേഗത കൂട്ടി ഓടിച്ചിട്ടും ജനം മാറി കൊടുത്തില്ല. ജനത്തിനു നേരെ വെടി വയ്ക്കു മെന്ന് പട്ടാള മേധാവി തോക്കു ചൂണ്ടി പറഞ്ഞപ്പോൾ അക്കാമ്മ ഒരു ജോൻ ഒഫ് ആർക്ക് ആയി മാറി. കോപവും വേദനയും കൊണ്ട് അവ

രുടെ മുഖം തുടുത്തു. തന്റെ നേരെ വെടിവെയ്ക്കൂ എന്ന് അലറി ക്കൊണ്ട് അവർ ദേഹത്ത് കിടന്നിരുന്ന ഹാരങ്ങൾ വലിച്ചെറിഞ്ഞു. ഒടുവിൽ ജനമുന്നേററത്തിനു മുമ്പിൽ സി.പി.ക്ക് അടിയറവ് പറയേണ്ടി വന്നു. എല്ലാ രാഷ്ട്രീയ തടവുകാരേയും മോചിപ്പിച്ചുകൊണ്ടുള്ള ഉത്തരവ് പിന്നീടുണ്ടായി.

മലബാറിൽ കമ്യൂണിസ്റ്റ് പാർട്ടി ശക്തി പ്രാപിക്കുന്നു. പാർട്ടി യുടെ ആഭിമുഖ്യത്തിൽ പലേടത്തും ജാഥകളും പൊതുയോഗങ്ങളും നടന്നു. തലശ്ശേരി, മട്ടന്നൂർ, മൊറാഴ, കയ്യൂർ എന്നിവിടങ്ങളിൽ ബഹു ജനങ്ങളും പോലീസും ഏററുമുട്ടി. കയ്യൂർ സമരവുമായി ബന്ധപ്പെടു ത്തി നാലു കൃഷിക്കാരെ തൂക്കിലേററി.

തിരുവിതാംകൂർ ഉത്തരവാദഭരണസമരത്തെ അടിച്ചമർത്തുമ്പോൾ കൊച്ചി സർക്കാർ അത് ഭാഗികമായിട്ടെങ്കിലും അംഗീകരിച്ചു എന്നത് എടുത്തുപറയേണ്ട കാര്യമാണ്. ബ്രിട്ടീഷ് ഇന്ത്യയുടെ മാതൃകയിൽ ഒരു ദ്വിഭരണ പദ്ധതിയാണ് കൊച്ചിയിൽ പരീക്ഷിച്ചത്. ലെജിസ്ലേററീവ് കൗൺസിലിലെ അംഗങ്ങൾക്കു ഭൂരിപക്ഷപ്രകാരം തിരഞ്ഞെടുക്കപ്പെട്ട ജനകീയ മന്ത്രിസഭയ്ക്ക് കൃഷി, സഹകരണം, പൊതുജനാരോഗ്യം, പഞ്ചായത്ത്, വ്യവസായം എന്നീ വകുപ്പുകൾ വിട്ടുകൊടുത്തു. ഇതി ലേക്ക് നടന്ന തിരഞ്ഞെടുപ്പിൽ കൊച്ചിൻ കോൺഗ്രസ്, കൊച്ചിൻ സ്റ്റേററ് കോൺഗ്രസ് എന്നീ രണ്ടു വ്യത്യസ്ത കക്ഷികളുണ്ടായി. കൊച്ചിൻ കോൺഗ്രസിന്റെ നേതാവായ അമ്പാട്ടു ശിവരാമമേനോൻ കൊച്ചിയിലെ ആദ്യത്തെ ജനകീയ മന്ത്രിയായി. അദ്ദേഹം മരിച്ചതിനെ തുടർന്ന് ഡോ. ഏ. ആർ. മേനോൻ മന്ത്രിയായി. പിന്നീട് അവിശ്വാസ പ്രമേയത്തെ തുടർന്ന് അദ്ദേഹം രാജിവച്ചു. ടി.കെ. നായർ മന്ത്രിയായി.

അഖിലേന്ത്യാ തലത്തിൽ കോൺഗ്രസിലുണ്ടായ സംഭവവികാസ ങ്ങൾ കൂടി പരിഗണിച്ചാലേ ആ കാലഘട്ടത്തിന്റെ ചരിത്രം പൂർണ്ണമാകൂ. കോൺഗ്രസിൽ വളർന്നുകൊണ്ടിരുന്ന ഇടതുപക്ഷത്തിന്റെ സ്വാധീനം പ്രകടമാകാൻ തുടങ്ങി. കോൺഗ്രസ് അധ്യക്ഷ സ്ഥാനത്തേക്ക് ഗാന്ധിജിയുടെ പ്രതിനിധിയായിരുന്ന ആളെ പരാജയപ്പെടുത്തി സുഭാഷ് ചന്ദ്രബോസ് വിജയിച്ചു. എന്നാൽ മിതവാദി വിഭാഗം സുഭാഷിനെ രാജിവയ്ക്കാൻ നിർബന്ധിച്ചപ്പോൾ അദ്ദേഹം 'ഫോർ വേർഡ് ബ്ലോക്ക്' എന്ന പേരിൽ പുതിയ പാർട്ടി രൂപവൽക്കരിച്ചു.

രണ്ടാം ലോക മഹായുദ്ധം അതിവേഗം രൂക്ഷമാകുന്നു. കോൺഗ്ര സിനോട് ആലോചിക്കാതെയും ബഹുജനാഭിപ്രായം ആരായാതെയും ഇന്ത്യ യുദ്ധത്തിൽ സഖ്യകക്ഷികളുടെ ഭാഗത്ത് ചേർന്നതായി വൈസ്റോയി ലിൻലിത്ഗോ പ്രഭു നടത്തിയ പ്രഖ്യാപനത്തിൽ പ്രതി ഷേധിച്ച് കോൺഗ്രസിന്റെ നേതൃത്വത്തിലുള്ള പ്രവിശ്യാ മന്ത്രിസഭകൾ

രാജിവച്ചു. ലാഹോറിൽ ചേർന്ന മുസ്ലീം ലീഗ് സമ്മേളനം (1940) മുസ്ലീങ്ങൾക്ക് പ്രത്യേക രാഷ്ട്രം വേണമെന്ന് ആവശ്യപ്പെട്ടു.

രണ്ടാം ലോക മഹായുദ്ധത്തിന്റെ ഗതി മാറി; യുദ്ധം രൂക്ഷമായി. 1941 ജൂണിൽ ജർമ്മനി റഷ്യയെ ആക്രമിച്ചതോടെ റഷ്യയും സഖ്യകക്ഷികളോട് ചേർന്നു. അച്ചുതണ്ട് രാജ്യങ്ങളോട് അനുകമ്പയുണ്ടായിരുന്ന സുഭാഷ് ചന്ദ്രബോസ് ഇന്ത്യയിൽ നിന്നും അത്ഭുതകരമായി അപ്രത്യക്ഷനായത് ബ്രിട്ടീഷുകാരെ ഞെട്ടിച്ചു.

അമേരിക്കൻ താവളങ്ങളെയും ബ്രിട്ടീഷ് താവളങ്ങളെയും ബോംബ് ചെയ്ത് തകർത്തു കൊണ്ട് ജപ്പാൻ രംഗപ്രവേശം ചെയ്തതോടെ യുദ്ധത്തിന്റെ ഗതിവിഗതികൾ മാറി. പേൾ ഹാർബറിലെ അമേരിക്കൻ നാവികപ്പടയ്ക്കും പ്രിൻസ് ഓഫ് വെയിൽസ് എന്ന പടക്കപ്പലിനും റിപ്പൾസ് എന്ന ക്രൂയിസറിനും നാശനഷ്ടം വരുത്തിക്കൊണ്ട് ശാന്തസമുദ്രത്തിലും പൂർവേഷ്യൻ സമുദ്രങ്ങളിലും ജപ്പാൻ മേധാവിത്വമുറപ്പിച്ചു. അതിവേഗം ഹോങ്കോങ്, മലയ, സിംഗപ്പൂർ, ഡച്ച് ഈസ്റ്റിൻഡീസ്, ബോർണിയ, ഫിലിപ്പീൻസ്, ആൻഡമാൻസ്, ബർമ എന്നിവ പിടിക്കുന്നതിന് ജപ്പാൻ ശ്രമം തുടങ്ങി. പേൾ ഹാർബർ ആക്രമണത്തിന് നാല് ദിവസത്തിനുശേഷം ജർമ്മനിയും ഇററലിയും അമേരിക്കൻ ഐക്യനാടുകൾക്കെതിരായി യുദ്ധം പ്രഖ്യാപിച്ചു. *അങ്ങനെ യുദ്ധം ഭൂലോകത്തെ വലയം ചെയ്തു. അന്നുമുതൽ എല്ലാ വൻ ശക്തികളും യുദ്ധത്തിൽ വ്യാപൃതരായി എന്നുമാത്രമല്ല ഓരോ ഭൂഖണ്ഡവും ഓരോ സമുദ്രവും യുദ്ധ രംഗമാവുകയും ചെയ്തു. ജർമ്മനി, ഇററലി, ജപ്പാൻ എന്നിവ ഉൾപ്പെടെ കോമിൻേറൺ വിരുദ്ധ ഉടമ്പടി കക്ഷികൾ ഒരു ഭാഗത്തും; ബ്രിട്ടന്റെയും അമേരിക്കയുടെയും നേതൃത്വത്തിലുള്ള ലോകശക്തികളുടെ ഒരു കൂട്ടുകെട്ട്-സോവിയററ് യൂണിയനും 1937 മുതൽ ജപ്പാനുമായി യുദ്ധത്തിൽ കഴിഞ്ഞിരുന്ന ചൈനയും ഉൾപ്പെടെ - മറുവശത്തുമായിട്ടായിരുന്നു ഇപ്പോൾ ശക്തിയുടെ ചേരി ചേരൽ.* [4]

ബർമ്മയുടെ അതിർത്തിവരെ ജപ്പാൻ എത്തിയപ്പോൾ ഏതെങ്കിലും തരത്തിൽ ഇന്ത്യക്കാരെ തങ്ങളുടെ ഭാഗത്ത് കൊണ്ടുവരണമെന്ന് ബ്രിട്ടീഷ് സർക്കാർ തീരുമാനിച്ചു. ഇതിന്റെ ഭാഗമായി 1942-ൽ ബ്രിട്ടീഷ് മന്ത്രിസഭാംഗമായ സ്റ്റാഫോർഡ് ക്രിപ്സ് ഇന്ത്യയിലെത്തി. യുദ്ധം കഴിഞ്ഞാൽ ഇന്ത്യയ്ക്ക് പുത്രികാരാജ്യ പദവി നൽകാമെന്നും ഒരു ഭരണഘടനാ നിർമ്മാണ സഭ ഉണ്ടാക്കാമെന്നും അദ്ദേഹം നൽകിയ ഉറപ്പ് മുസ്ലീം ലീഗും ഇന്ത്യൻ നാഷണൽ കോൺഗ്രസും ഒരുപോലെ നിരസിച്ചു. ബോംബെയിൽ കൂടി എ.ഐ.സി.സി. ആഗസ്റ്റ് 8-ന് ഇംഗ്ലീഷുകാർ 'ഇന്ത്യവിടുക' - 'ക്വിററിന്ത്യാ' - പ്രമേയം പാസാക്കി. ഇതിനു

വേണ്ടി വൻതോതിലുള്ള ദേശീയപ്രക്ഷോഭം നടത്താൻ കോൺഗ്രസ് തീരുമാനിച്ചു. ഈ പ്രക്ഷോഭപരിപാടികൾ ആരംഭിക്കുന്നതിനു മുമ്പ് ഗാന്ധിജി, നെഹ്റു തുടങ്ങിയ നേതാക്കന്മാർ അറസ്റ്റ് ചെയ്യപ്പെട്ടു. കോൺഗ്രസിനെ നിരോധിച്ചു. 'ഇംഗ്ലീഷുകാർ ഇന്ത്യ വിടുക' എന്ന മുദ്രാവാക്യം രാജ്യത്തെങ്ങും ഉയർന്നു. ബ്രിട്ടീഷുകാർ സമരത്തെ ഇരുമ്പുമുഷ്ടി ഉപയോഗിച്ച് നേരിട്ടു. അതോടെ ജനങ്ങൾ അക്രമാസക്തരായി. അവർ സർക്കാർ ഓഫീസുകളും വാർത്താവിനിമയ സൗകര്യങ്ങളും നശിപ്പിച്ചു. ഇതിന്റെ അലയടികൾ തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും ഉണ്ടായി. മലബാറിൽ കീഴരിയൂർ ബോംബ് കേസ് ഈ സമരവുമായി ബന്ധപ്പെട്ട പ്രധാന സംഭവമാണ്.

ലോകമഹായുദ്ധത്തിൽ ബ്രിട്ടനെ സഹായിക്കാൻ തിരുവിതാംകൂർ സജീവമായി രംഗത്തിറങ്ങി. രാജാവും ദിവാനും നേരിട്ടുതന്നെ യുദ്ധ ധനശേഖരണ പദ്ധതികൾക്ക് നേതൃത്വം നൽകി. സംസ്ഥാനതലത്തിലും 'വാർ കമ്മിററികൾ' രൂപംകൊണ്ടു. യുദ്ധഫണ്ടിലേക്ക് ആയിരക്കണക്കിന് രൂപ വിവിധ സ്ഥലങ്ങളിൽ നിന്നും പ്രവഹിക്കാൻ തുടങ്ങി. യുദ്ധം തിരുവിതാംകൂറിന്റെ വ്യവസായങ്ങളേയും ഗവേഷണങ്ങളേയും ശക്തിപ്പെടുത്തി. യുദ്ധാവശ്യത്തിന് പ്രത്യേക തരം ചിരട്ടക്കരി ആവശ്യമായിരുന്നു. ശത്രുക്കളുടെ വാതക പ്രയോഗങ്ങളിൽ നിന്നും സൈന്യത്തെ രക്ഷിക്കാനുള്ള ഗ്യാസ് മാസ്ക് നിർമ്മാണത്തിനു വേണ്ടിയുള്ള ചിരട്ടക്കരി തിരുവിതാംകൂറിലാണ് ഉൽപ്പാദിപ്പിച്ചത്. ഇതിനുവേണ്ടി തിരുവിതാംകൂർ സർവകലാശാലയുടെ ഗവേഷണ വിഭാഗം തൊഴിൽ രഹിതരായ ധാരാളം ചെറുപ്പക്കാർക്ക് പരിശീലനം നൽകി.

1937-ൽ ഉദ്ഘാടനം ചെയ്ത തിരുവിതാംകൂർ സർവകലാശാലയുടെ പ്രശസ്തി ചുരുങ്ങിയ കാലംകൊണ്ട് ഇന്ത്യയൊട്ടാകെ ഉയർന്നു. പ്രഗൽഭരായ അധ്യാപകരുടെ സേവനം സർവകലാശാല പ്രയോജനപ്പെടുത്തിയിരുന്നു. സർവകലാശാലയുടെ വളർച്ചയിൽ ശ്രീചിത്തിര തിരുനാളും സർ സി.പി. രാമസ്വാമി അയ്യരും ബദ്ധശ്രദ്ധരായിരുന്നു. കൂടെക്കൂടെ രാജാവ് സർവകലാശാലയുടെ വിവിധ ഡിപ്പാർട്ട്മെന്റുകൾ സന്ദർശിച്ച് പ്രവർത്തനങ്ങൾ നേരിട്ടു മനസ്സിലാക്കിയിരുന്നു. ഒരു പിടി ബിരുദധാരികളെ സൃഷ്ടിക്കുക മാത്രമല്ല, നാടിനാവശ്യമായ ഗവേഷണങ്ങൾ നടത്തി അത് പ്രായോഗികമാക്കുകകൂടിയായിരുന്നു തിരുവിതാംകൂർ സർവകലാശാലയുടെ ലക്ഷ്യം. യുദ്ധം കൊടുമ്പിരിക്കൊള്ളുമ്പോൾ മഹാരാജാവ് സർവ്വകലാശാലയുടെ റിസർച്ച് ലാബറട്ടറി സന്ദർശിക്കുകയും അതിന്റെ മേധാവി ഡോ. കെ.എൽ. മോഡ്ഗില്ലുമായി ചർച്ച നടത്തുകയും ചെയ്തു. കടലിൽ നിന്നും പിടിക്കുന്ന മത്സ്യം ശീതീകരിച്ച് കേടുകൂടാതെ ഉൾപ്രദേശങ്ങളിലേക്ക്

കൊണ്ടുപോകുന്ന സാങ്കേതികവിദ്യ വികസിപ്പിച്ചെടുത്തതുൾപ്പെടെ സാധാരണക്കാർക്ക് പ്രായോഗിക ജീവിതത്തിനുള്ള പല ഗവേഷണ ങ്ങളും അവിടെ നടക്കുന്നതായി രാജാവിന് ബോധ്യപ്പെട്ടു. മീനെണ്ണ നിർമ്മാണം, നല്ല തരം ഉപ്പ് നിർമ്മാണം, ഇന്ധന നിർമ്മാണം എന്നി വയും ചിരട്ടക്കരി വാതകം ഉപയോഗിച്ച് ബസ് ഓടിക്കാനുള്ള പരീക്ഷ ണവുമെല്ലാം അവിടെ നടക്കുകയായിരുന്നു. അധികം താമസിയാതെ ചിരട്ടക്കരി വാതകം ഉപയോഗിച്ചുള്ള ആദ്യത്തെ മോട്ടോർ വാഹന ത്തിന്റെ പരീക്ഷണയാത്ര ദിവാൻ സി.പി. രാമസ്വാമി അയ്യരുടെ നേതൃ ത്വത്തിൽ നടന്നു. ഈ കാലഘട്ടത്തിൽ അഖിലേന്ത്യാ ശ്രദ്ധ പിടിച്ചു പററിയ മറെറാരു സ്ഥാപനവും തിരുവിതാംകൂറിലുണ്ടായിരുന്നു. അത് തിരുവനന്തപുരത്തെ പബ്ളിക് ലാബറട്ടറിയായിരുന്നു. പ്രതിരോധ കുത്തിവെപ്പിനുള്ള വാക്സിൻ നിർമാണം തുടങ്ങിയ പല കാര്യങ്ങ ളിലും ഇവിടെ ഗവേഷണം നടന്നിരുന്നു. പ്രഗൽഭ ശാസ്ത്രജ്ഞന്മാരും ബിക്കാനീർ രാജാവും ഈ സ്ഥാപനം സന്ദർശിച്ച് പ്രവർത്തനങ്ങളെ പ്രശംസിച്ചു.

1939 മുതൽ 1942 വരെയുള്ള യുദ്ധത്തിന്റെ കൊടുമ്പിരിക്കൊള്ള ലിനിടയിലും സാമൂഹിക വികസനം, വ്യവസായം, വിദ്യാഭ്യാസം, കല, സംസ്കാരം എന്നീ മേഖലകളിലെല്ലാം വികസന പ്രവർത്തനങ്ങളു മായി തിരുവിതാംകൂർ മുന്നോട്ടു പോയി. ദിവാൻ സർ സി.പി. രാമ സ്വാമി അയ്യരുടെ ഭരണതന്ത്രജ്ഞതയും മഹാരാജാവിന്റെ പുരോഗമ നാത്മകമായ വിശാലമനസ്കതയും ഇതിന്റെ പിന്നിലുണ്ടായിരുന്നു.

തിരുവനന്തപുരം സിററി കോർപ്പറേഷൻ (1940), ശംഖുംമുഖത്തെ അക്വേറിയം (1940), തിരുവിതാംകൂർ റേഡിയോ സ്റ്റേഷൻ (1942), മ്യൂസിയത്തിന് എതിർവശത്തുള്ള പബ്ളിക് ഓഫീസ് കെട്ടിടങ്ങൾ തുടങ്ങിയവയുടെ സ്ഥാപനവും യുദ്ധത്തിനിടയിൽ നടന്നു.

ഇന്ത്യയിലെ എല്ലാ സർവകലാശാല വൈസ് ചാൻസലർമാരും പങ്കെടുത്ത ഇന്ത്യൻ സർവകലാശാല ബോർഡിന്റെ പതിനാറാമത്തെ സമ്മേളനത്തിനും അഖിലേന്ത്യാ സഹകരണ സമ്മേളനത്തിനും അനന്തപുരി ആതിഥ്യം വഹിച്ചു. തിരുവനന്തപുരം-കന്യാകുമാരി സിമന്റ് റോഡിന്റെ പണി 1939-ൽ ആണ് ആരംഭിച്ചത്. ദിനംപ്രതി ആറാ യിരം ആളുകൾക്ക് ജോലി ലഭിച്ചിരുന്ന ഈ റോഡ് നിർമാണം 18 മാസം നീണ്ടുനിന്നു. 14 ലക്ഷം ക. ചെലവിൽ നിർമ്മിച്ച 45 മൈൽ ദൈർഘ്യമുള്ള ഈ റോഡാണ് അക്കാലത്ത് ഇന്ത്യയിലെ ഏററവും വലിയ സിമന്റ് റോഡ്. പെരിയാറിന് മുകളിലുള്ള പാലത്തിന്റെ ഉദ്ഘാ ടനവും ഈ സമയത്താണ് നടന്നത്.

കലാസാംസ്കാരികപ്രവർത്തനം, ദേശസഞ്ചാരം എന്നിവയ്ക്കും

മഹാരാജാവ് സമയം കണ്ടെത്തിയിരുന്നു. 1940-ൽ മദിരാശി വഴി ദില്ലിയിലെത്തിയ ശ്രീചിത്തിര തിരുനാൾ വൈസ്രോയിയുടെ ചർച്ചകളിൽ പങ്കെടുത്ത ശേഷം ധോൽപൂർ, ഗ്വാളിയർ, ഹൈദരാബാദ് എന്നിവിടങ്ങളിൽ സന്ദർശിച്ചു. അജന്ത-എല്ലോറ ഗുഹ സന്ദർശിച്ചതും ഇക്കാലത്താണ്. അടുത്ത വർഷം ദില്ലിയിൽ വൈസ്രോയി വിളിച്ചുകൂട്ടിയ നാഷണൽ ഡിഫൻസ് കൗൺസിൽ യോഗത്തിലും മഹാരാജാവ് പങ്കെടുത്തിരുന്നു.

ഊർജസ്വലത ജീവിതമുദ്രയാക്കിയ മഹാരാജാവാണ് ചലനമററ് ഗൺകാര്യേജിൽ കിടക്കുന്നത്. സൈന്യത്തിന്റെ അകമ്പടിയോടെയുള്ള അവസാനത്തെ എഴുന്നള്ളത്ത് തുടരുന്നു.

**രേഖകളും പുസ്തകങ്ങളും**

1. സ്വാതിതിരുനാൾ 1836 ൽ ആരംഭിച്ച ഇംഗ്ളീഷ് വിദ്യാലയം 'രാജാസ് ഫ്രി സ്കൂളാ'യി മാറി. ഇതാണ് ആയില്യം തിരുനാളിന്റെ കാലത്ത് മഹാരാജാസ് കോളേജായി മാറിയത്.
   1869 സെപ്റ്റംബർ 30 ന് കോളേജിന് തറക്കല്ലിട്ടു.
   1873 മാർച്ച് മാസത്തിൽ കോളേജ് കെട്ടിടം ഉദ്ഘാടനം ചെയ്തു.
2. The Princes of India ---Sir William Barton
3. നവഭാരത ശില്പികൾ - കെ.പി. കേശവമേനോൻ
4. ലോകചരിത്രം 1914-68 - ഡേവിഡ് തോംസൺ

•



# 9

# പങ്കിട്ട സിംഹാസനവും കിരീടവും

1991 ജൂലൈ 20.

സമയം 3.15

പാളയം; പണ്ട് പട്ടാളം തമ്പടിച്ചിരുന്ന പ്രദേശം. ഇന്ന് തലസ്ഥാന നഗരിയുടെ ഹൃദയഭാഗമാണിവിടം. ഇംഗ്ലീഷ് ഭരണകാലത്ത് മദിരാശി ഗവർണറായിരുന്ന കണ്ണിമാറ പ്രഭുവിന്റെ പേരിൽ അറിയപ്പെടുന്ന അവിടത്തെ ചന്ത; അമ്പലവും ക്രിസ്ത്യൻ പള്ളിയും മുസ്ലീംപള്ളിയും തോളുരുമ്മി നിൽക്കുന്ന പാളയം മതസഹിഷ്ണുതയുടെ മാഹാത്മ്യം വിളിച്ചറിയിക്കുന്നു. തൊട്ടപ്പുറത്തായി കാവിനിറമാർന്ന കൂററൻ പള്ളിയും അതിന്റെ മുകളിൽ സമാധാന സന്ദേശവുമായി നിൽക്കുന്ന ക്രിസ്തുവിന്റെ വലിയ പ്രതിമയും നഗരത്തിലെത്തുന്ന കാണികൾക്ക് പുതുമയാണ്. റോഡുവക്കത്തായി സ്ഥിതി ചെയ്യുന്ന സ്റ്റേഡിയം തിരുവിതാംകൂറിലും തിരു-കൊച്ചിയിലും കേരളത്തിലും ഐ.ജി. ആയിരുന്ന ചന്ദ്രശേഖരൻനായരുടെ പേരിലറിയപ്പെടുന്നു. ഒരിക്കൽ യൂണിവേഴ്സിററി മുതൽ കോത്തുമൈതാനം വരെ വിസ്തൃതമായി കിടന്നി

രുന്ന പ്രദേശങ്ങളിലെല്ലാം വൻ കെട്ടിടങ്ങൾ സ്ഥലം പിടിച്ചിരിക്കുന്നു. യൂണിവേഴ്സിററി ലൈബ്രറി, എം.എൽ.എ. ക്വാർട്ടേഴ്സ്, പോലീസ് ക്വാർട്ടേഴ്സ്, കുതിരലായം, വികാസ്ഭവൻ അങ്ങനെ പലതും. പഴയ കുതിരലായത്തിൽ നിയമസഭാമന്ദിരത്തിന്റെ പണി അതിവേഗം നടക്കുന്നു (വർഷങ്ങൾക്കുശേഷം നിയമസഭ പ്രവർത്തനം ഇവിടെ ആരംഭിച്ചു). നഗരം വികസിക്കുന്നു; ഒപ്പം ഇന്നലെകളിൽ നഗരത്തിനുണ്ടായിരുന്ന ശാലീനതയും മനോഹാരിതയും തുറന്ന അന്തരീക്ഷവും നഷ്ടപ്പെടുന്നില്ലേ? അറുപതു വർഷം മുമ്പ് ശ്രീ ചിത്തിരതിരുനാൾ മഹാരാജാവിന്റെ കിരീടധാരണത്തോടനുബന്ധിച്ച് നടന്ന പ്രദർശനം ഈ വിശാലമായ സ്ഥലത്തായിരുന്നു. അന്ന് പ്രദർശനഹാളിൽ നിന്നും തിരിച്ചെഴുന്നള്ളിയ മഹാരാജാവിനെ കാണാൻ ജനങ്ങൾ തടിച്ചുകൂടിയിരുന്നു. ഇന്ന് പാളയം മുതൽ അങ്ങോട്ടുള്ള റോഡിന്റെ ഇരുഭാഗത്തും ദുഃഖാർത്തരായി ജനം മഹാരാജാവിന്റെ അവസാനത്തെ എഴുന്നള്ളത്ത് കാണാൻ കാത്തുനിൽക്കുകയാണ്.

പാളയം മുസ്ലീം പള്ളിയുടെ മനോഹാരിതയ്ക്ക് ഇന്നും മങ്ങലേററിട്ടില്ല. ഇന്ത്യൻ പ്രസിഡന്റ് ഡോ. സക്കീർ ഹുസൈൻ ആണ് ഇത് ഉദ്ഘാടനം ചെയ്തത്. പള്ളിക്കടുത്തായി റോഡുകളുടെ സംഗമസ്ഥാനത്ത് ഉയർന്നുകാണുന്ന ചതുരാകൃതിയിലുള്ള സ്തൂപം രക്തസാക്ഷിമണ്ഡപമാണ്. സ്വാതന്ത്ര്യത്തിനുവേണ്ടി ജീവിതം ഹോമിച്ച പരശ്ശതം മനുഷ്യരുടെ സ്മരണ നിലനിറുത്താനുള്ള ഈ സ്മാരകം അനാച്ഛാദനം ചെയ്തത് ഇന്ത്യയിലെ ആദ്യത്തെ പ്രസിഡണ്ട് ഡോ. രാജേന്ദ്രപ്രസാദ് ആയിരുന്നു. ഈ സംഭവത്തിനു ഏതാനും വർഷങ്ങൾക്കുമുമ്പും രാജേന്ദ്രപ്രസാദ് ഈ നഗരം സന്ദർശിച്ചിരുന്നു. സ്വാതന്ത്ര്യലബ്ധിക്ക് മുമ്പുള്ള പണ്ഡിററ് നെഹ്റുവിന്റെ ഇടക്കാല മന്ത്രിസഭയിലെ മന്ത്രിയായിരുന്നു അദ്ദേഹം. ഐക്യരാഷ്ട്രസഭയുടെ കീഴിലുള്ള ഫുഡ് ആന്റ് അഗ്രികൾച്ചറൽ ഓർഗനൈസേഷൻ (എഫ്.ഏ.ഒ.) നടത്തിയ അരിപഠനസമ്മേളനം ഉദ്ഘാടനം ചെയ്യാനെത്തിയ രാജേന്ദ്രപ്രസാദിനെ സ്വീകരിക്കാൻ ദിവാൻ സി.പി. രാമസ്വാമി അയ്യർ വിമാനത്താവളത്തിൽ പോയില്ലെന്നു മാത്രമല്ല മന്ത്രി എന്ന നിലയിൽ ഒരു പരിഗണനയും അദ്ദേഹത്തിന് നൽകിയതുമില്ല.

ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം കിട്ടുമെന്നുറപ്പായിട്ടും തിരുവിതാംകൂർ ഇന്ത്യയിൽ ചേരില്ലെന്ന പിടിവാശിയുമായി സി.പി. രാമസ്വാമി അയ്യർ നിലകൊള്ളുന്ന സമയമായിരുന്നു അത്. തിരുവനന്തപുരത്ത് കൂടിയ പൊതുയോഗത്തിൽ രാമസ്വാമി അയ്യരുടെ നയങ്ങളെ രാജേന്ദ്രപ്രസാദ് വിമർശിച്ചു. ഇന്ത്യ ഒന്നാണെന്നും കഴിഞ്ഞ ആയിരം സംവത്സരങ്ങൾ കൊണ്ട് സുദൃഢമായി തീർന്നിട്ടുള്ള ഭാരതത്തിന്റെ ഐക്യത്തെ

ശിഥിലപ്പെടുത്താൻ ആർക്കും കഴിയില്ലെന്നും രാജേന്ദ്രപ്രസാദ് പ്രഖ്യാപിച്ചു. ഇതുകൊണ്ടൊന്നും സി.പി. യുടെ മനസ്സ് മാറിയില്ല. അദ്ദേഹം സ്വതന്ത്ര തിരുവിതാംകൂറിനുള്ള കരുക്കളുമായി മുന്നോട്ടുപോയി. മാസങ്ങളും വർഷങ്ങളും പിന്നേയും കടന്നുപോയി. ഒരിക്കൽ ഭരണാധികാരികളിൽ നിന്നും അപമാനിതനായി നഗരം വിട്ട ഡോ. രാജേന്ദ്രപ്രസാദ് ഇന്ത്യയുടെ പ്രഥമപൗരനായി ഇവിടെ എത്തി. അന്ന് സർ സി.പി. രാമസ്വാമി അയ്യർ ഇവിടെ ഉണ്ടായിരുന്നില്ല. വെട്ടേററ് ദുഃഖിതനായി സി.പി. തിരുവിതാംകൂർ വിടുന്നതുവരെയുള്ള കാര്യങ്ങൾ പരിശോധിക്കാൻ ചരിത്രത്തിലൂടെ അൽപം പുറകോട്ടു പോകാം.

യുദ്ധം ശക്തിയായി തുടരുന്നു. ഇന്ത്യയിൽ നിന്നും അത്ഭുതകരമായി രക്ഷപ്പെട്ട സുഭാഷ് ചന്ദ്രബോസ് ജർമ്മനിയും ജപ്പാനുമായി ബന്ധപ്പെട്ട് ബ്രിട്ടീഷുകാർക്കെതിരെ പട പൊരുതുന്നു. അദ്ദേഹം രൂപവൽക്കരിച്ച 'ഇന്ത്യൻ ദേശീയ സേന' ജപ്പാൻ സേനയോടൊപ്പം ഇന്ത്യൻ അതിർത്തിവരെ മുന്നേറുന്നു. (1943) ജർമ്മനിയിലെ ഹിററ്ലർ ലോകത്തിന്റെ പേടിസ്വപ്നമായി മാറി. ഗ്യാസ് ചേംബറുകളിലടച്ചും, തടവുമുറികളിൽവെച്ചും ലക്ഷക്കണക്കിന് ജൂതന്മാരെ ജർമ്മൻ സൈന്യം കൊന്നൊടുക്കുന്നു. ലോകം കണ്ടിട്ടുള്ള ഏററവും വലിയ പൈശാചികതയ്ക്ക് ജൂതന്മാർ വിധേയരാകുന്നു. റഷ്യയിലെ ജോസഫ് സ്റ്റാലിനും അമേരിക്കയിലെ റൂസ്‌വെൽട്ടും ബ്രിട്ടനിലെ വിൻസ്റ്റൺ ചർച്ചിലും ജർമ്മനിയെയും ജപ്പാനെയും തളയ്ക്കാനുള്ള അവസാന പദ്ധതികളെപ്പററി വീണ്ടും ആലോചന നടത്തുന്നു.

1945ൽ ഹിരോഷിമയിലും നാഗസാക്കിയിലും അമേരിക്ക ബോംബിട്ടതോടെ അച്ചുതണ്ട് ശക്തികൾ പൂർണമായി പരാജയപ്പെട്ടു. രണ്ടാം ലോകമഹായുദ്ധം അവസാനിച്ചു. അതിനുമുമ്പ് തന്നെ ഇററലിയിലെ മുസ്സോളിനിയും ജർമ്മനിയിലെ ഏകാധിപതി ഹിററ്ലറും മരണത്തെ പുൽകിയിരുന്നു. അറുപതു ലക്ഷം ജൂതന്മാരെ ഈ യുദ്ധകാലത്ത് അരുംകൊല ചെയ്തു. ജർമ്മനിക്ക് 35 ലക്ഷം സൈനികരും 7,80,000 സിവിലിയൻമാരും യുദ്ധത്തിൽ നഷ്ടപ്പെട്ടു. ബ്രിട്ടന് 2,64,443 സൈനികരും 92,673 സിവിലിയൻമാരും നഷ്ടപ്പെട്ടു. സോവിയററ് യൂനിയനിൽ മരിച്ച സൈനികർ 110 ലക്ഷം ആണ്. 70 ലക്ഷം സിവിലിയൻമാരും അവർക്ക് നഷ്ടമായി. ജപ്പാന് 13 ലക്ഷം സൈനികരും 6,72,000 സിവിലിയൻമാരുമാണ് നഷ്ടമായത്. അമേരിക്കയ്ക്ക് 2,92,131 സൈനികരും, 6,000 സിവിലിയൻമാരും നഷ്ടപ്പെട്ടു.

യൂറോപ്പിലെ തെരുവുകൾ അംഗഭംഗംവന്ന് ആരോഗ്യം നശിച്ച ലക്ഷക്കണക്കിന് അഭയാർത്ഥികളെക്കൊണ്ട് നിറഞ്ഞു. യുദ്ധം, ലോകത്തെ ദാരിദ്ര്യത്തിലേക്കും പട്ടിണിയിലേക്കും തള്ളിവിട്ടു. എല്ലായിടത്തും അസംതൃപ്തി വ്യാപകമായി.

പാകിസ്ഥാൻ രൂപവൽക്കരണവാദവുമായി മുഹമ്മദലി ജിന്ന മുന്നോട്ടു പോകുന്നു. മഹാത്മാഗാന്ധി ജിന്നയുമായി പലപ്രാവശ്യം ചർച്ച നടത്തിയെങ്കിലും അതെല്ലാം പരാജയപ്പെട്ടു. പുതിയ ഗവർണർ ജനറൽ വേവൽ പ്രഭു 1945 ജൂൺ 25-ന് സിംലയിൽ വിളിച്ചുകൂട്ടിയ സമ്മേളനം കോൺഗ്രസും ലീഗും തമ്മിൽ യോജിക്കാത്തതു കാരണം അലസിപ്പിരിഞ്ഞു.

ഇംഗ്ലണ്ടിൽ ലേബർ പാർട്ടി അധികാരത്തിൽ വന്നു. ക്ലെമന്റ് ആററ്ലിയുടെ നേതൃത്വത്തിലുള്ള പുതിയ ഗവൺമെന്റ് ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം കൊടുക്കുന്നതിന് അനുകൂലമായിരുന്നു. ഇന്ത്യൻ അംഗ ങ്ങളെ ചേർത്ത് വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിൽ പുനഃ സംഘടിപ്പിക്കാനും കഴിയുംവേഗം ഭരണഘടനാനിർമാണസഭ രൂപവൽക്കരിക്കാനും ലേബർ ഗവൺമെന്റ് തീരുമാനിച്ചു. 1946 ആദ്യ ത്തിൽ നടന്ന തിരഞ്ഞെടുപ്പിൽ കോൺഗ്രസിനും മുസ്ലീം ലീഗിനും വിജയമുണ്ടായി. ഇന്ത്യയിൽ സ്വയംഭരണാവകാശമുള്ള സർക്കാർ സ്ഥാപിക്കുന്നതിനെപ്പററി ആലോചിക്കാൻ ബ്രിട്ടീഷ് ക്യാബിനററിലെ മൂന്നംഗങ്ങൾ അടങ്ങിയ 'ക്യാബിനററ് മിഷൻ' 1946 മാർച്ചിൽ ദില്ലിയി ലെത്തി. അവർ കോൺഗ്രസ് നേതാക്കളും മുസ്ലീം ലീഗ് നേതാക്കളു മായി ചർച്ച നടത്തി. രണ്ട് പാർട്ടികളും തമ്മിൽ യോജിപ്പിനുള്ള സാധ്യത വിരളമാണെന്ന് അവർക്ക് മനസ്സിലായി. എങ്കിലും ഇന്ത്യയുടെ ഭാവി ഭരണ സംവിധാനത്തിന്റെ വിശാലമായൊരു രൂപരേഖയും നടപടിക്രമ ങ്ങളും അവർ പ്രഖ്യാപിച്ചു. പാകിസ്ഥാൻ രൂപവൽക്കരിക്കുകയാണ് തങ്ങളുടെ പരമ ലക്ഷ്യമെന്ന് പ്രഖ്യാപിച്ചുകൊണ്ട് ക്യാബിനററ് മിഷന്റെ നിർദ്ദേശങ്ങൾ മുസ്ലീം ലീഗ് സ്വാഗതം ചെയ്തു. ഇടക്കാല സർക്കാർ രൂപവൽക്കരിക്കാനുള്ള നിർദ്ദേശം നിരാകരിച്ചുവെങ്കിലും ഭരണഘടന ഉണ്ടാക്കുന്നതിന് കോൺസ്റ്റിററ്യൂവന്റ് അസംബ്ളിയിൽ ഭാഗഭാക്കാവു ന്നതിന് കോൺഗ്രസ് സന്നദ്ധത പ്രകടിപ്പിച്ചു.

അറസ്റ്റ്, അടിച്ചമർത്തൽ എന്നിവയുമായി മുന്നോട്ടുപോയ തിരുവിതാംകൂർ ദിവാൻ സി.പി. രാമസ്വാമി അയ്യർ, ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭ്യമാകുമെന്നു മനസ്സിലായതോടെ തന്ത്രങ്ങൾ മാററാൻ തുടങ്ങി. ബ്രിട്ടീഷുകാർ പോയാലും തന്റെ സേച്ഛാധിപത്യഭരണം തുടരുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. തിരുവിതാംകൂറിൽ അമേരിക്കൻ മോഡൽ ഭരണപരിഷ്കാരം ഏർപ്പെടുത്തുന്നതിന്റെ കരടു രേഖ ദിവാൻ പ്രഖ്യാപിച്ചു. ദില്ലിയിലെത്തിയ അദ്ദേഹം ക്യാബിനററ് മിഷൻ അംഗങ്ങളെ തിരുവിതാംകൂറിലേക്ക് ക്ഷണിച്ചു. തന്ത്രശാലിയായ സി.പി. ഈ സമയത്ത് മഹാത്മാഗാന്ധിയെ കാണാനും മറന്നില്ല. ക്വിററിന്ത്യാ സമരത്തിനുശേഷം ആദ്യമായിട്ടാണ് സി.പി. മഹാത്മാ ഗാന്ധിയെ കാണുന്നത്.

രണ്ടാം ലോകമഹായുദ്ധം അവസാനിച്ചുവെങ്കിലും അത് സൃഷ്ടിച്ചിട്ടുള്ള പ്രത്യാഘാതങ്ങൾ ഇന്ത്യ അനുഭവിക്കാൻ തുടങ്ങി. ഭക്ഷ്യക്ഷാമവും തൊഴിലില്ലായ്യമയും കൂടി. മുതലാളിമാർ വൻതോതിൽ തൊഴിലാളികളുടെ വേതനം വെട്ടിക്കുറച്ചു. ഇന്ത്യയുടെ പല ഭാഗത്തും തൊഴിലാളികുളുടെയും കർഷകരുടെയും പണിമുടക്കുകൾ നടന്നു. തിരുവിതാംകൂറിന്റെ സ്ഥിതിയും വ്യത്യസ്തമായിരുന്നില്ല.

കാർഷിക-വ്യാവസായിക രംഗങ്ങളിലെ അസംതൃപ്തി തിരുവിതാംകൂറിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ വളർച്ചയ്ക്ക് ശക്തികൂട്ടി. കർഷകർ, ബീഡിത്തൊഴിലാളികൾ, എണ്ണയാട്ടുകാർ, മുക്കുവർ, കള്ളുചെത്തുകാർ, കയറു തൊഴിലാളികൾ തുടങ്ങിയ എഴുപതിനായിരത്തോളം തൊഴിലാളികൾ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കൊടിക്കീഴിലുള്ള വിവിധ ട്രേഡ് യൂണിയനുകളിൽ ആലപ്പുഴ-ചേർത്തല ഭാഗത്ത് അംഗങ്ങളായി. ജന്മിമാരുടെ നേരെയുള്ള കുടിയാൻമാരുടെ അസംതൃപ്തി, തൊഴിലാളികളുടെ മേലുള്ള ചൂഷണം ഇവയാണ് ഇവിടത്തെ സാധാരണക്കാരായ ആളുകളെ മാറി ചിന്തിപ്പിക്കാൻ വഴി തെളിച്ചത്. ജന്മിമാരും മുതലാളിമാരും ഒന്നുകിൽ കോൺഗ്രസിന്റെയോ അതല്ലെങ്കിൽ സർക്കാരിന്റെയോ ഭാഗത്ത് നിന്നിരുന്നതിനാൽ തങ്ങൾക്ക് നീതി ലഭിക്കുന്നില്ലെന്ന് തൊഴിലാളികളും പാവപ്പെട്ട ആളുകളും കരുതിയിരുന്നു. തൊഴിലാളികളുടെ പുതിയ സംഘടനാശക്തി മുതലാളിമാരെയും ജന്മിമാരെയും വിറളി പിടിപ്പിച്ചു. അങ്ങനെ ആലപ്പുഴ- ചേർത്തല ഭാഗങ്ങൾ സംഘർഷ മേഖലയായി. സമാധാനം സ്ഥാപിക്കാനെത്തിയ പോലീസ് മുതലാളിമാരെ സഹായിക്കുന്നതായി തൊഴിലാളികൾക്ക് തോന്നി. ടി.വി. തോമസ്, ആർ. സുഗതൻ, പി.ടി. പുന്നൂസ്, എം.എൻ. ഗോവിന്ദൻനായർ തുടങ്ങിയ നേതാക്കൾ തൊഴിലാളിവർഗത്തിന് ആത്മവിശ്വാസം പകർന്നുകൊണ്ട് പ്രവർത്തിച്ചു. പോലീസിന്റെ ഉപദ്രവം ശക്തിപ്പെട്ടപ്പോൾ കമ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃത്വത്തിൽ വളന്റിയർ ക്യാമ്പുകൾ സംഘടിപ്പിക്കപ്പെട്ടു. ആത്മരക്ഷ നേടാനുള്ള പരിശീലനം ഇവിടെ നടന്നു. മദ്രാസ് സ്പെഷൽ പോലീസിൽനിന്നും പെൻഷൻ പററിയവരെയും വിമുക്തഭടൻമാരെയും ഇതിന് നിയോഗിച്ചു. 1946 ഒക്ടോബർ ഒന്നിന് തിരുവിതാംകൂർ ഗവൺമെന്റ് കമ്യൂണിസ്റ്റ് പാർട്ടിയെയും അതിന്റെ കീഴിലുള്ള തൊഴിലാളി സംഘടനകളേയും നിരോധിച്ചു. നേതാക്കളെ കൂട്ടത്തോടെ അറസ്റ്റ് ചെയ്തു. ആലപ്പുഴ-ചേർത്തല ഭാഗങ്ങൾ പട്ടാളത്തിന്റെയും പോലീസിന്റെയും കൈയിലമർന്നു. ഇതിനെതിരെ കമ്യൂണിസ്റ്റ് പാർട്ടി തിരിച്ചടി തുടങ്ങി.

മഹാരാജാവ് ശ്രിചിത്തിര തിരുനാളിന്റെ ജന്മദിനാഘോഷത്തോടനുബന്ധിച്ച് നാടാകെ ആഘോഷങ്ങൾ നടന്ന 1946-ലെ ഒക്ടോബർ

മാസം, തലസ്ഥാനത്ത് സംഘടിപ്പിച്ച പ്രദർശനം റസിഡന്റ് ഉദ്ഘാടനം ചെയ്തു. തിരുവിതാംകൂർ സർവകലാശാലയുടെ ബിരുദദാനച്ചടങ്ങിൽ പങ്കെടുക്കാൻ ലോകപ്രസിദ്ധ ശാസ്ത്രജ്ഞൻ സർ സി.വി. രാമൻ അനന്തപുരിയിലെത്തി.

ഇതെല്ലാം ഒരു ഭാഗത്ത് നടക്കുമ്പോൾ ആലപ്പുഴയിൽ വ്യവസായ തൊഴിലാളികളും പുന്നപ്രയിലെ മത്സ്യതൊഴിലാളികളും വയലാറിലെ കുടിയാൻമാരും പൊതുമണിമുടക്കിന് രഹസ്യമായി തയ്യാറെടുക്കുകയായിരുന്നു.

അഖില തിരുവിതാംകൂർ ട്രേഡ് യൂണിയൻ കോൺഗ്രസിന്റെ നേതൃത്വത്തിൽ ഒക്ടോബർ 22-ന് നടത്തിയ പണിമുടക്ക് വൻ വിജയമായിരുന്നു. രണ്ടു ദിവസത്തിനുശേഷം തൊഴിലാളികളും പോലീസും തമ്മിൽ പുന്നപ്രയിൽ ഏററുമുട്ടി. പോലീസിന്റെ വെടിയേററ് ഇരുന്നൂറോളം ആളുകൾ മരിച്ചു. പരിശീലനം സിദ്ധിച്ച തൊഴിലാളികൾ ചിലർ പോലീസുകാരിൽനിന്നും തോക്ക് പിടിച്ചു വാങ്ങി തിരികെ വെടിവെച്ചതിനാൽ ചില പോലീസുകാരും പോലീസ് ഇൻസ്പെക്ടറും മരണമടഞ്ഞു.

പുന്നപ്രസംഭവം തൊഴിലാളികളുടെ വികാരത്തെ ആളിക്കത്തിച്ചു. ദിവാൻ ഭരണത്തിനും 'അമേരിക്കൻ മോഡൽ' ഭരണപരിഷ്കാരത്തിനും എതിരായ കോപാഗ്നി ശക്തിയായി. മരണം അറിഞ്ഞുകൊണ്ടുതന്നെ വളന്റിയർ ക്യാമ്പുകളിൽ കൂടുതൽ തൊഴിലാളികൾ പരിശീലനത്തിനെത്തി. ഒക്ടോബർ 25; ആലപ്പുഴയിലും ചേർത്തലയിലും പട്ടാളനിയമം പ്രഖ്യാപിച്ചു.

പട്ടാളച്ചട്ട അണിഞ്ഞ് സർ സി.പി. തന്നെ സൈനിക നേതൃത്വം ഏറെറടുക്കുകയും വിമാനത്തിൽ അദ്ദേഹം ഈ പ്രദേശങ്ങൾക്കു മുകളിൽ റോന്തു ചുററുകയും ചെയ്തു. കൂടുതൽ പട്ടാളവും പോലീസും ഈ ഭാഗത്തേക്ക് പ്രവഹിക്കാൻ തുടങ്ങി.

ചേർത്തലയിൽ നിന്നും സായുധ പോലീസും പട്ടാളവും വയലാറിലെ കമ്യൂണിസ്റ്റ് ക്യാമ്പിനു നേരെ ഒക്ടോബർ 26, 27 തീയതികളിൽ നീങ്ങി. മൂന്നുവശത്തുനിന്നു എത്തിയ പോലീസിനെയും പട്ടാളത്തെയും വാരിക്കുന്തം, മഴു, കല്ല് എന്നിവമാത്രം ആയുധങ്ങളായുള്ള തൊഴിലാളികൾക്ക് അധികനേരം ചെറുത്തുനില്ക്കാൻ കഴിഞ്ഞില്ല. പട്ടാളവും പോലീസും യന്ത്രത്തോക്കുപയോഗിച്ച് തൊഴിലാളികളുടെ നേരെ വെടിവെച്ചു. ഒക്ടോബർ 27-ന് നടന്ന ഈ മനുഷ്യക്കുരുതിയിൽ നൂററിഅൻപതോളം പേർ തൽക്ഷണം മരിച്ചു. നൂറുകണക്കിന്

തൊഴിലാളികൾക്ക് വെടിയേററു. അന്നുതന്നെ മററു ഭാഗങ്ങളിലും വെടിവെപ്പ് നടത്തി. ഈ സംഘട്ടനങ്ങളിലെല്ലാം കൂടി ആയിരം പേരെങ്കിലും മരിച്ചിരിക്കുമെന്നാണ് കണക്കുകൂട്ടുന്നത്. തൊഴിലാളികളുടെ ധീരതയും മാന്യമായി ജീവിക്കാൻ ഒരു പുതിയ ലോകത്തിനുവേണ്ടിയുള്ള അവരുടെ അടക്കാനാവാത്ത ആഗ്രഹവും വിളംബരം ചെയ്യുന്ന വയലാർ-പുന്നപ്ര സംഭവം ചരിത്രത്തിലെ രക്തപങ്കിലമായ ഏടാണ്.

*തൊഴിലാളികളുടെ ഐതിഹാസികസമരമെന്ന് ഇന്നും ഒരു വിഭാഗമാളുകൾ വിശ്വസിക്കുന്ന പുന്നപ്ര-വയലാർ സമരം തിരുവിതാംകൂർ സ്വാതന്ത്ര്യസമരത്തിന് വേഗത വർധിപ്പിച്ചു എന്നു തന്നെ പറയാം. ശരിയായാലും തെററായാലും രാമസ്വാമി അയ്യരുടെ ഭരണത്തിന് ഈ സമരം ഒരാഘാതമായിരുന്നു. വാരിക്കുന്തങ്ങളും മുളവടിയും കരിങ്കൽ ചില്ലുകളും നേരിടാൻ പട്ടാളഭരണം ഏർപ്പെടുത്തുകയും യന്ത്രത്തോക്ക് പ്രയോഗിക്കുകയും ചെയ്ത രാമസ്വാമി അയ്യരെ ഒരു കൊലയാളിയെപ്പോലെ ജനം വെറുത്തു.* [1]

ഇന്ത്യയൊട്ടാകെ ജനങ്ങളെ വേദനിപ്പിച്ച വയലാർ-പുന്നപ്ര സമരത്തെ സംബന്ധിച്ച് അന്നത്തെ റസിഡന്റ് സി.ജി.എൻ. എഡ്വേർഡ് ബ്രിട്ടനിലേക്ക് നൽകിയ റിപ്പോർട്ടിൽ പറഞ്ഞു:

*മഹാരാജാവിന്റെ ജന്മദിനം നടക്കുമ്പോൾ കൊച്ചിരാജ്യത്തിന് സമീപത്തുള്ള തിരുവിതാംകൂർ പ്രദേശത്തെ ആലപ്പുഴ-ചേർത്തലയിൽ കലാപം പൊട്ടിപുറപ്പെട്ടു. കമ്യൂണിസ്റ്റ് സ്വാധീനത്തിലുള്ള ഈ കലാപത്തിൽ പരിശീലനം കൊടുത്തത് മുൻ ഐ.എൻ.ഏ.ക്കാരും വിമുക്തഭടന്മാരുമാണ്. കലാപം വളരെ ശക്തമായിരുന്നു. സ്ഫോടകവസ്തുക്കളും മഴു, വാരിക്കുന്തം, വെട്ടുകത്തി എന്നിവയുമായി മുന്നേറിയ കലാപകാരികൾ ഒരു പോലീസ് സബ് ഇൻസ്പെക്ടറെ കൊന്നു. ഈ ഭാഗത്ത് പട്ടാളനിയമം പ്രഖ്യാപിച്ചിട്ടുണ്ട്. പ്രധാന കമ്യൂണിസ്റ്റ് നേതാക്കളെ അറസ്റ്റ് ചെയ്തിട്ടുണ്ട്.* [2]

ഇതിനിടയ്ക്ക് ഇന്ത്യൻ രാഷ്ട്രീയത്തിൽ ചില പ്രധാന സംഭവങ്ങൾ നടന്നു. ക്യാബിനററ് മിഷന്റെ നിർദ്ദേശങ്ങൾ സംബന്ധിച്ചും ലീഗും കോൺഗ്രസും തമ്മിൽ അഭിപ്രായസംഘട്ടനം നടന്നു. അത് ചിലേടത്ത് വർഗീയസംഘട്ടനങ്ങളായി. പണ്ഡിററ് നെഹ്റുവും അദ്ദേഹത്തിന്റെ സഹപ്രവർത്തകരും വൈസ്റോയിയുടെ എക്സ്ക്യൂട്ടീവ് കൗൺസിൽ അംഗങ്ങൾ എന്ന നിലയിൽ സത്യപ്രതിജ്ഞ ചെയ്തു. എന്നാൽ ലീഗ് സത്യപ്രതിജ്ഞയ്ക്ക് തയ്യാറായില്ല. പണ്ഡിററ് നെഹ്റുവിന്റെ എക്സിക്യൂട്ടീവ് കൗൺസിൽ ഒരു ക്യാബിനററ് എന്നപോലെ പ്രവർത്തിച്ചു. അതിനിടയ്ക്ക് ലീഗ് എക്സിക്യൂട്ടീവ് കൗൺസിൽ

അംഗമായെങ്കിലും കോൺസ്റ്റിററ്യൂവന്റ് അസംബ്ളിയിൽ ചേരില്ലെന്ന് പ്രഖ്യാപിച്ചത് മറ്റൊരു പ്രതിസന്ധി സൃഷ്ടിച്ചു. ലീഗ് ഇല്ലുതെ 1946 ഡിസംബർ 9 ന് കോൺസ്റ്റിറ്റ്യസന്റ് സമ്മേളിച്ച്, ഭരണഘടനയെപ്പറ്റി ചർച്ച നടത്തി.

ഈ സമയത്താണ് സി.പി. രാമസ്വാമി അയ്യർ സ്വതന്ത്ര തിരുവിതാംകൂർ വാദം ഉയർത്തിയത്.

സ്വതന്ത്ര തിരുവിതാംകൂറിന്റെ ഭരണഘടനയുടെ പൂർണരൂപം 1947 ജനുവരി 27-ന് പൊതുജനാഭിപ്രായം അറിയാൻ സി.പി. ഇന്ത്യയിലെ മിക്ക പത്രങ്ങളിലും പ്രസിദ്ധീകരിപ്പിച്ചു. പ്രായപൂർത്തി വോട്ടവകാശത്തിലുള്ള ദ്വിമണ്ഡല നിയമസഭ, ദിവാൻജിയും മൂന്നംഗങ്ങൾ വീതമുൾക്കൊള്ളുന്ന ആറു കമ്മിററികളുള്ള എക്സിക്യൂട്ടീവ്-ഇവയായിരുന്നു ഭരണപരിഷ്കാരത്തിലെ സവിശേഷതകൾ. ബ്രിട്ടീഷ് ചക്രവർത്തിയുമായി ഏതെങ്കിലും ഉടമ്പടിയിൽ ഏർപ്പെട്ടിട്ടുള്ള രാജാക്കന്മാർക്ക് ബ്രിട്ടനുമായി സഖ്യത്തിലേർപ്പെടുന്നതിനുമുമ്പ് ഏതെല്ലാം പരാമധികാരികൾ നിലനിന്നുവോ, അവ അവർ ഒഴിഞ്ഞുപോകുമ്പോൾ തിരിച്ചു കിട്ടുമെന്നും ആ ന്യായമനുസരിച്ച് സ്വതന്ത്രമായി നിൽക്കാനോ, ഇന്ത്യൻ യൂണിയനിൽ ചേരാനോ അവകാശമുണ്ട് എന്നായിരിക്കുമെന്നും ആയിരുന്നു സി.പി. യുടെ വാദഗതി. ഹൈദരാബാദിലെ നൈസാമും ഭോപ്പാലിലെ നവാബും ഇതേ അഭിപ്രായക്കാരായിരുന്നു. നവാബ് തിരുവിതാംകൂർ സന്ദർശിച്ച് സംഭാഷണം നടത്തി. സ്വതന്ത്ര രാഷ്ട്രങ്ങൾക്കുവേണ്ടിയുള്ള പ്രചാരണത്തിന് സി.പി. ഒരു ലക്ഷം രൂപ നവാബിന് നൽകിയതായി പറയുന്നുണ്ട്. സ്വതന്ത്ര തിരുവിതാംകൂർ വാദത്തെ സ്റ്റേററ് കോൺഗ്രസ് ശക്തിയായെതിർത്തു.

1947 മാർച്ച് 24; ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം നല്കാൻ അവസാനത്തെ വൈസ്രോയിയും ഗവർണർ ജനറലുമായ മൗണ്ട് ബാററൻ എത്തുന്നു. ജൂൺ 30-ന് റേഡിയോയിലൂടെ മൗണ്ട് ബാററൻ അധികാരം കൈമാററം ചെയ്യുന്നതിനുള്ള നടപടിക്രമങ്ങൾ പ്രഖ്യാപിച്ചു.

ഇന്ത്യ രണ്ടാകാൻ പോകുന്നു. വിഭജനത്തിനുള്ള നടപടിക്രമങ്ങൾ ആരംഭിച്ചു. മൗണ്ട് ബാററനും സർ സി.പി. യും സംഭാഷണം നടത്തി. സ്വതന്ത്ര തിരുവിതാംകൂർ പദ്ധതി ഉപേക്ഷിക്കാൻ മൗണ്ട് ബാററൻ ഉപദേശിച്ചുവെങ്കിലും സി.പി. അതിന് തയ്യാറായില്ല. ഈ സമയത്തെല്ലാം കൊച്ചിയിൽ കൂടുതൽ ജനാധിപത്യഭരണം സാധിച്ചുകൊടുക്കാൻ അവിടത്തെ രാജാവ് നടപടികൾ സ്വീകരിക്കുകയായിരുന്നു. 1947 ഏപ്രിൽ 17-ന് കൊച്ചി നിയമസഭ ആദ്യമായി ഒരു പ്രസിഡന്റിനെ തിരഞ്ഞെടുത്തു. പ്രൊഫ. എൽ.എം. പൈലി ആയിരുന്നു ഈ പദവി

യിലേക്ക് ഉയർന്ന നേതാവ്. ആ വർഷം ഏപ്രിലിൽ തൃശൂരിൽ കെ. കേളപ്പന്റെ അധ്യക്ഷതയിൽ ചേർന്ന ഐക്യ കേരള സമ്മേളനത്തിൽ കൊച്ചി രാജാവ് നേരിട്ട് സന്നിഹിതനായി ഐക്യകേരളത്തെ അനുകൂലിച്ച് സംസാരിച്ചത് പ്രശംസ പിടിച്ചുപററി.

മേയ് മാസത്തിൽ സി.പി. രാമസ്വാമി അയ്യർ നടത്തിയ പത്രസമ്മേളനത്തിൽ സ്വതന്ത്രതിരുവിതാംകൂറിനെക്കുറിച്ചുള്ള വിശദവിവരങ്ങൾ പ്രഖ്യാപിച്ചു. ഇന്ത്യ വിഭജിക്കാതെ നിന്നിരുന്നുവെങ്കിൽ എന്തു ത്യാഗം സഹിക്കേണ്ടിവന്നാലും അതിനോട് തിരുവിതാംകൂർ ചേർന്ന് നിൽക്കുമായിരുന്നുവെന്നും പക്ഷെ, ഇപ്പോൾ രാജ്യം രണ്ടാകുകയാണെന്നും സി.പി. പറഞ്ഞു. തിരുവിതാംകൂറിന്റെ ധാതു വിഭവങ്ങളും, കടൽത്തീര ദൈർഘ്യവും വിദേശവ്യാപാരം നടത്താനുള്ള സൗകര്യവുമെല്ലാം ഒരു സ്വതന്ത്രരാജ്യമായാൽ ഉണ്ടാകുന്ന മേന്മകളാണെന്ന് അദ്ദേഹം വിവരിച്ചു. സ്റ്റേററ് കോൺഗ്രസിന്റെയോ ദേശീയ നേതാക്കളുടെയോ പ്രതിഷേധം വകവയ്ക്കാതെ പുതിയ സ്വതന്ത്രരാജ്യത്തിന്റെ ഭാവി നടപടികളുമായി സി.പി. മുന്നേറിയപ്പോൾ ചില ഉന്നത നേതാക്കളെക്കൂടി ആകർഷിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞുവെന്നതാണ് മറെറാരു തന്ത്രം. ആർ. ശങ്കർ, എ.എ. റഹീം, ബാരിസ്റ്റർ എ.കെ. പിള്ള എന്നിവർ ഇതിൽ ഉൾപ്പെടുന്നു.

സ്റ്റേററ് കോൺഗ്രസ് സി.പി. യുടെ സ്വതന്ത്ര തിരുവിതാംകൂറിനെതിരെ സമരം ശക്തിപ്പെടുത്തി. ജൂലൈ 13-ാം തീയതി തിരുവനന്തപുരത്ത് പേട്ടയിൽ നടന്ന പൊതുയോഗത്തിനു നേരെ ഉണ്ടായ വെടിവെപ്പിൽ 14 വയസ്സുള്ള രാജേന്ദ്രൻ (രാജേന്ദ്രൻ കുറേ മാസങ്ങൾക്കു ശേഷമാണ് മരിച്ചത്.) എന്ന വിദ്യാർത്ഥിയുൾപ്പെടെ മൂന്നുപേർ മരണമടഞ്ഞു.

പ്രക്ഷോഭങ്ങൾ സി.പി. യെ പിടിച്ചുകുലുക്കിയില്ല. അദ്ദേഹം സ്വതന്ത്ര തിരുവിതാംകൂറിലെ വിദേശ അംബാസിഡർമാരെ നിശ്ചയിക്കാൻ തുടങ്ങി. മുൻ പോലീസ് ഐ.ജി. കരിം സാഹിബിനെയായിരുന്നു പാകിസ്ഥാൻ അംബാസിഡർ ആയി നിശ്ചയിച്ചത്. അതിനിടയ്ക്ക് പല പ്രാവശ്യം സി.പി. ദില്ലിയിലെത്തി മൗണ്ട് ബാററനെ കണ്ട് ചർച്ച നടത്തി.

മൗണ്ട് ബാററൻ ജൂലൈ 25-ന് വിളിച്ചുകൂട്ടിയ രാജാക്കന്മാരുടെ സമ്മേളനത്തിൽ പങ്കെടുക്കാനാണ് ദിവാൻ എന്ന നിലയിൽ അവസാനം സി.പി. ദില്ലിക്ക് പോയത്. എന്നാൽ 23-ാം തീയതി തന്നെ അദ്ദേഹം തിരുവനന്തപുരത്തെത്തി, അടിയന്തിരപത്രക്കുറിപ്പ് ഇറക്കി. ആഗസ്ത് 15-ാം തീയതി ഇന്ത്യ സ്വതന്ത്രമാകുമ്പോൾ സ്വതന്ത്ര തിരുവിതാംകൂർ

കമ്യൂണിക്കേഷൻസ്, വിദേശനയം, പ്രതിരോധം എന്നീ കാര്യങ്ങളിൽ ഇന്ത്യയുമായി സഹകരിച്ചു പ്രവർത്തിക്കുമെന്നു പത്രക്കുറിപ്പിൽ പറഞ്ഞിരുന്നു. ദില്ലി ചർച്ച സഹായകവും സൗഹാർദ്ദപരവും ആയിരുന്നുവെന്നും പത്രക്കുറിപ്പ് അവകാശപ്പെട്ടു. ഇതിനുശേഷം രണ്ട് നാളുകൾ കഴിഞ്ഞപ്പോൾ ജൂലൈ 25-ന് സ്വാതിതിരുനാൾ സംഗീതാഘോഷ പരിപാടികളിൽ പങ്കെടുക്കാനെത്തിയ സി.പി. ക്ക് വെട്ടുകിട്ടി. കവിളിലും കഴുത്തിലും കൈവിരലുകളിലും വെട്ടേററ് സി.പി. നിലം പതിക്കുമ്പോൾ വൈദ്യുതവിളക്കുകൾ പെട്ടെന്ന് അണഞ്ഞതിന്റെ രഹസ്യം ഇന്നും നിഗൂഢമായി തുടരുന്നു. ഈ സംഭവത്തെപ്പററി സി.പി.യെ ചികിത്സിച്ച അന്നത്തെ ഡോക്ടർ ആർ. കേശവൻ നായർ ഒരു ഇന്റർവ്യൂവിൽ പറയുന്നു:

*കവിളിലും കഴുത്തിലും കൈവിരലുകളിലും മുറിവുമായി ജനറൽ ആശുപത്രിയിൽ കൊണ്ടുവന്ന സി.പി. യെ ഉടൻ ഓപ്പറേഷൻ തീയേററിൽ പ്രവേശിപ്പിച്ചു. അദ്ദേഹത്തിന്റെ പല്ലുകളും നാക്കുമെല്ലാം പുറത്തുകാണാമായിരുന്നു. ഇന്ന് പലരും പറയുന്നതുപോലെ സി.പി. യുടെ മൂക്കിന് ഒരു മുറിവും പററിയിരുന്നില്ല. പൾസ് മോശമായതിനാൽ അദ്ദേഹത്തിന് അനസ്തേഷ്യ കൊടുക്കാൻ മടി തോന്നി. ഡോക്ടർമാർ തമ്മിലുള്ള ഈ സംഭാഷണം കേട്ട് സി.പി. അനസ്തേഷ്യ കൂടാതെ ഓപ്പറേഷൻ നടത്താൻ നിർദ്ദേശിച്ചു. അനസ്തേഷ്യ ഇല്ലാതെയാണ് ഓപ്പറേഷനും കുത്തിക്കെട്ടലുമെല്ലാം നടന്നത്. വേദന സഹിക്കാൻ തനിക്കുള്ള കഴിവ് 35 വർഷമായി നടത്തുന്ന യോഗാഭ്യാസംകൊണ്ടാണെന്ന് പിന്നീട് സി.പി. പറയുകയുണ്ടായി. ജൂലൈ 13-ന് പേട്ടയിൽ നടന്ന വെടിവെപ്പിൽ പരിക്ക് പററിയ രാജേന്ദ്രൻ (പേട്ട മൈതാനം ആ പേരിലാണ് ഇന്നറിയപ്പെടുന്നത്) എന്ന വിദ്യാർത്ഥിക്കുവേണ്ടി മദിരാശിയിൽ നിന്നും വരുത്തിയിരുന്ന പെനിസിലിൻ ആണ് സി.പി. ക്ക് ഉപകാരപ്പെട്ടത്.*

സി.പി. രാമസ്വാമി അയ്യർക്ക് നേരെ വധശ്രമം ഉണ്ടാകുമെന്ന് മൗണ്ട് ബാററൻ പ്രഭുവിന് രഹസ്യമായി വിവരം ലഭിച്ചിരുന്നോ? മൗണ്ട് ബാററൻ ഇത്തരത്തിലൊരു സൂചന മഹാരാജാവിന് വളരെ രഹസ്യമായി നൽകിയിരുന്നുവെന്ന് ഡോ. കേശവൻനായർ പറയുന്നു. ആശുപത്രിയിൽ നിന്നും സി.പി. യെയും കൊണ്ട് ഭക്തിവിലാസത്തിലെത്തുമ്പോൾ കേശവൻ നായരും കൂടെ ഉണ്ടായിരുന്നു. അവിടെ പെട്രോമാക്സിന്റേയും ട്യൂബ് ലൈററുകളുടെയും പ്രകാശം ഒരു പകൽ പ്രതീതി സൃഷ്ടിച്ചിരുന്നു. ഭക്തിവിലാസത്തിനു ചുററും പട്ടാളവും പോലീസും വൻ കാവൽ ഏർപ്പെടുത്തിയിരുന്നു. സി.പി. യെ കാണാൻ അവിടെയെത്തിയ മഹാരാജാവ് ആകെ പ്രക്ഷുബ്ധനായിരുന്നു. ഐ.ജി.

പാർത്ഥസാരഥി അയ്യങ്കാരെ കണ്ടതോടെ മഹാരാജാവിന്റെ മുഖം കോപം കൊണ്ടുവിറച്ചു. "ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് തന്നതാണ്. പക്ഷെ നിങ്ങൾ അത് കാര്യമായി എടുത്തില്ല. ഇറങ്ങിപ്പോകൂ! എനിക്ക് നിങ്ങളെ കാണണ്ട"-മഹാരാജാവ് ഐ.ജി. യെ നോക്കി പറഞ്ഞു. അതോടെ ഐ.ജി. പിന്നോട്ടു മാറി. അനുവാദം ഇല്ലാതെ ആരെയും അകത്ത് കയററരുതെന്നു ഡോക്ടർമാരോട് മഹാരാജാവ് നിർദ്ദേശിച്ചു. "സർ സി.പി. യുടെ ജീവൻ നിലനിറുത്തണം, അതിന് ലോകത്തിന്റെ ഏതു ഭാഗത്തും കൊണ്ടുപോകുന്നതിനും എന്ത് ചെലവാക്കുന്നതിനും പ്രശ്നമില്ല"-മഹാരാജാവ് ഡോക്ടർമാരോടു പറഞ്ഞു.

ബ്രിട്ടീഷ് പ്രധാനമന്ത്രി ക്ലെമന്റ് ആററ്ലി, മൗണ്ട് ബാററൻ പ്രഭു തുടങ്ങി നിരവധി നേതാക്കളും ഭരണാധികാരികളും സംഭവത്തിൽ ഖേദം പ്രകടിപ്പിച്ചും സി.പി. ക്ക് ആരോഗ്യം നേർന്നും സന്ദേശങ്ങളയച്ചു.

സ്വാതന്ത്ര്യലബ്ധിയുടെ ദിനങ്ങളടുത്തു. ഇന്ത്യ രണ്ടായി. വർഗീയ ലഹള രക്തപ്പുഴ ഒഴുക്കുന്നു. പാകിസ്ഥാന്റെ സ്വാതന്ത്ര്യപ്രഖ്യാപനത്തിനുവേണ്ടി ദില്ലിയിൽ നിന്നു മൗണ്ട് ബാററൻ പ്രഭു കറാച്ചിയിലേക്ക് പറന്ന അന്നേ ദിവസം തന്നെ തിരുവിതാംകൂറിന്റെ അവസാനത്തെ റസിഡന്റ് സി.ജി.എൻ. എഡ്വേർഡിനും പത്നിക്കും മഹാരാജാവ് ശ്രീചിത്തിരതിരുനാൾ കവടിയാർ കൊട്ടാരത്തിൽ യാത്രയയപ്പ് നൽകുകയായിരുന്നു. അങ്ങനെ 147 വർഷമായി തിരുവിതാംകൂറിനെ ബ്രിട്ടീഷ് സാമ്രാജ്യവുമായി ബന്ധിപ്പിച്ചിരുന്ന റസിഡൻസി എന്ന ബന്ധം അവസാനിച്ചു. അടുത്ത ദിവസം അർദ്ധരാത്രിയിൽ ഇന്ത്യ സ്വതന്ത്രയായി.

തിരുവിതാംകൂർ ഇന്ത്യൻ യൂണിയനിൽ ചേരുന്നതിന് സമ്മതിച്ചുകൊണ്ട് മഹാരാജാവ് സംയോജനകരാറിൽ ഒപ്പുവെച്ചു.

ആഗസ്ത് 19-ാം തീയതി റസിഡന്റ് എഡ്വേർഡും പത്നിയും തിരുവിതാംകൂർ വിടുന്നു. പോകുന്നതിനുമുമ്പ് മനോഹരമായ റസിഡൻസി കെട്ടിടത്തിന്റെ മുമ്പിൽ യൂണിയൻ ജാക്ക് പറന്നിരുന്ന വലിയ കൊടിമരത്തിനു സമീപത്തുനിന്നും അവർ ഫോട്ടോ എടുത്തു. അങ്ങനെ 1800-ൽ കേണൽ മെക്കാളെയിൽ തുടങ്ങിയ റസിഡന്റ് സമ്പ്രദായം ചരിത്രത്തിലെ താളുകളിൽ മാത്രം ഒതുക്കിക്കൊണ്ട് അവസാനത്തെ റസിഡന്റും പത്നിയും തിരുവിതാംകൂറിനോട് യാത്രപറഞ്ഞു. അന്ന് പുലർച്ചയ്ക്കായിരുന്നു സർ സി.പി. രാമസ്വാമി അയ്യരും തിരുവിതാംകൂർ വിട്ടത്. തിരുവിതാംകൂറിനോട് വിടപറയുന്ന വിവരം രഹസ്യമായിരുന്നു. സ്പെഷ്യൽ വിമാനത്തിൽ സി.പി. പോയ രംഗത്തെപ്പററി ഡോ. കേശവൻ നായർ അയവിറക്കുന്നു:

*മഹാരാജാവിന്റെ ഉത്തരവ് പ്രകാരം ഞാനും ആ വിമാനത്തിലു*

*ണ്ടായിരുന്നു. ഡി.എസ്.പി. ഹനീഫ, ഏതാനും പോലീസുകാർ, സി.പി.യുടെ പേഴ്സനൽ സർവീസിലെ രാജഗോപാൽ, ഒരു പാചക ക്കാരൻ, പ്രൈവററ് സെക്രട്ടറി ചിദംബരം തുടങ്ങിയവരും ഏതാനും ബന്ധുക്കളുമായിരുന്നു വിമാനത്തിൽ ഉണ്ടായിരുന്നത്. വിമാനത്തിൽ കയറുമ്പോഴും പറക്കുമ്പോഴും സി.പി. അക്ഷോഭ്യനായിരുന്നു. അസാധാരണമായി ഒന്നും സംഭവിക്കുന്നതായി അദ്ദേഹത്തിന്റെ മുഖത്തു കണ്ടില്ല. കോയമ്പത്തൂർ വിമാനത്താവളത്തിൽ സി.പി.യെ ഊട്ടിയിലേക്ക് കൊണ്ടുപോകാൻ കാറുകൾ കാത്തുനിന്നിരുന്നു. മുൻപും പിൻപും അകമ്പടികാറുകളോടെ ആയിരുന്നു സി.പി.യെ ഊട്ടിയിലുള്ള അദ്ദേഹത്തിന്റെ വീട്ടിലേക്ക് കൊണ്ടുപോയത്.*

ഇന്ത്യ കണ്ട പ്രതിഭാശാലിയായ ഭരണതന്ത്രജ്ഞൻമാരിൽ ഒരാളായിരുന്നു സി.പി. എന്ന കാര്യത്തിൽ സംശയമില്ല. പക്ഷേ അദ്ദേഹത്തിന്റെ ചാട്ടം പിഴച്ചുപോയി. തിരുവിതാംകൂറിന് സി.പി. നൽകിയിട്ടുള്ള സംഭാവനകൾ ഒരിക്കലും മറക്കാൻ പററില്ല. പരിഷ്കൃത രാജ്യങ്ങളുടെ മുന്നണിയിലേക്ക് തിരുവിതാംകൂറിനെ നയിക്കാൻ അദ്ദേഹം വെമ്പൽ കൊണ്ടിരുന്നു. പല പദ്ധതികളും അദ്ദേഹം നടപ്പിലാക്കിയത് ആത്മാർത്ഥയോടെ തന്നെയായിരുന്നു. അതുവഴി തനിക്കും രാജകുടുംബത്തിനും ജനങ്ങളുടെ കൈയടി കിട്ടണമെന്ന് സി.പി. ആഗ്രഹിച്ചിരുന്നു. ഒരുപക്ഷെ തന്റെ 'ഏകഛത്രാധിപത്യം' നിലനിറുത്താൻ ഇതെല്ലാം സഹായിക്കുമെന്നും അദ്ദേഹം കണക്കുകൂട്ടിയിരിക്കാം.

പല ഉദ്യോഗസ്ഥന്മാർക്കും സി.പി. യുടെ മുമ്പിൽ മുട്ട് വിറയ്ക്കുമായിരുന്നു. എല്ലാ ഉയർന്ന ഉദ്യോഗസ്ഥന്മാരെപ്പററിയും വിവരങ്ങൾ അദ്ദേഹം ശേഖരിച്ച് രഹസ്യമായി സൂക്ഷിക്കുക പതിവുണ്ടായിരുന്നു. തന്റെ ഔദ്യോഗിക വസതിയായ ഭക്തിവിലാസത്തിൽ കൂടെക്കൂടെ അദ്ദേഹം വകുപ്പ് തലവൻമാരെ ചർച്ചയ്ക്ക് വിളിക്കുമായിരുന്നു. ഓരോ ഉദ്യോഗസ്ഥന്റെയും വിവരങ്ങൾ ശേഖരിച്ച് വച്ചിട്ടുള്ളതിനാൽ വളരെ ഭയന്നായിരുന്നു ദിവാൻ വിളിക്കുമ്പോൾ ഉദ്യോഗസ്ഥന്മാർ ചെന്നിരുന്നത്. ചെയ്യുന്ന ജോലികളിലെല്ലാം പൂർണത വേണമെന്ന് നിർബന്ധമുള്ള ആളായിരുന്നു സർ സി.പി. മരാമത്തുപണികളുടെ ന്യൂനതകൾ അദ്ദേഹം പൊറുത്തിരുന്നില്ല. അപാരപണ്ഡിതനായിരുന്ന അദ്ദേഹം കൂടെക്കൂടെ അധ്യാപകരുമായി വിജ്ഞാനകാര്യങ്ങളിൽ ചർച്ച നടത്തുമായിരുന്നു. സർവകലാശാല അധ്യാപകരുടെ അറിവ് സി.പി. പരീക്ഷിച്ചിട്ടുള്ള പല സംഭവങ്ങളും ഉണ്ട്. ഇതുകാരണം പുതിയ അറിവുകൾ നേടാതെ സി.പി.യെ കാണാൻ അധ്യാപകർക്ക് ഭയമായിരുന്നു. സർവകലാശാല, കോളേജുകൾ, ആശുപത്രികൾ, പൊതുമരാമത്ത് ജോലിസ്ഥലങ്ങൾ എന്നിവിടങ്ങളിൽ അദ്ദേഹം കൂടെക്കൂടെ മിന്നൽ

പരിശോധന നടത്താറുണ്ടായിരുന്നു. ഇതിന്റെയെല്ലാം പ്രതിഫലനങ്ങളും അദ്ദേഹത്തിന്റെ ഭരണകാലത്ത് തിരുവിതാംകൂറിൽ കാണാൻ കഴിഞ്ഞു.

സി.പി. ക്ക് പകരം പി.ജി.എൻ. ഉണ്ണിത്താനായിരുന്നു ഒഫിഷ്യേറ്റിങ് ദിവാനായി നിയമിതനായത്.

1947 സെപ്തംബർ നാല്.

തിരുവിതാംകൂർ രാജാവ് ശ്രീചിത്തിരതിരുനാൾ ഉത്തരവാദഭരണം അനുവദിച്ചുകൊണ്ട് വിളംബരം പുറപ്പെടുവിച്ചു. ഈ വിഷയത്തെപ്പററി നിർദ്ദേശങ്ങൾ നൽകാൻ റിഫോംസ് കമ്മിററി രൂപംകൊണ്ടു. കമ്മിററി നിർദ്ദേശം അനുസരിച്ച് പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ ജനപ്രതിനിധികളടങ്ങുന്ന ഭരണഘടന എഴുതിയുണ്ടാക്കാൻ തീരുമാനിച്ചു. 120 അംഗങ്ങൾ അടങ്ങിയതായിരുന്നു ജനപ്രതിനിധി സഭ. ഇനിയുള്ള നാളുകൾ ജനാധിപത്യ ഭരണം ലഭിക്കാനുള്ള നാളുകളാണ്; പ്രായപൂർത്തിയായ എല്ലാവർക്കും തുല്യവോട്ടവകാശം. ജനാധിപത്യചെടിയുടെ ആദ്യപരീക്ഷണം തിരുവിതാംകൂർ മണ്ണിൽ നടക്കാൻ പോകുന്നു.....

പാളയം സെന്റ് ജോസഫ്സ് പള്ളിയിൽ നിന്നും പെട്ടെന്ന് മണിനാദം ഉയർന്നു; സിംഹാസനവും കിരീടവും ആദ്യമായി ജനപ്രതിനിധികൾക്ക് പങ്കിടാൻ തയ്യാറായ രാജാവിന്റെ ഭൗതിക ശരീരം വഹിച്ചുകൊണ്ടുള്ള രഥം പള്ളിക്ക് മുമ്പിൽകൂടി നീങ്ങുന്നു.....

**പുസ്തകളും രേഖകളും**

1. എന്റെ കഴിഞ്ഞകാല സ്മരണകൾ - കുമ്പളത്ത് ശങ്കുപ്പിള്ള
2. മൈക്രോ ഫിലിം, സംസ്ഥാന ആർക്കൈവ്സ്, തിരുവനന്തപുരം

•



# 10

# ചരിത്രത്തിന്റെ ഭാഗമാകാൻ മടങ്ങി വരുന്നു

1991 ജൂലൈ 20.

സമയം 3.20

യൂണിവേഴ്സിററി സ്റ്റേഡിയം.

മഹാത്മജിയുടെ പാദസ്പർശമേററ സ്റ്റേഡിയത്തിന്റെ മുമ്പിലും പിൻപിലുമെല്ലാം ചരിത്രപ്രാധാന്യമുള്ള സ്ഥലങ്ങളാണ്. രാജഭരണത്തിന്റെ പരിലാളനമേററ് വളർന്ന സ്ഥാപനങ്ങൾ; കൂററൻ തണൽ മരങ്ങളുള്ള വലിയ രാജവീഥികൾ. അലൂമിനിയം തൂണുകളിൽ രാജകീയ പ്രതാപത്തെ അനുസ്മരിപ്പിച്ചു നിന്ന ചതുരാകൃതിയിലുള്ള വലിയ വൈദ്യുതവിളക്കുകൾ ഇതിനകം നിയോൺ വിളക്കുകൾക്ക് വഴിമാറിക്കൊടുത്തു. സ്റ്റേഡിയത്തിന്റെ പുറകിൽ അൽപം അകലെയായി തിരുവിതാംകൂർ സർവകലാശാലയുടെ എൻജിനിയറിങ് കോളേജ് നിന്ന സ്ഥലം ഇന്ന് പി.എം.ജി. ജങ്ഷൻ എന്നറിയപ്പെടുന്നു.

സ്റ്റേഡിയത്തിന്റെ വലതുഭാഗത്താണ് മസ്കററ് ഹോട്ടൽ; തിരുവിതാംകൂറിലെത്തുന്ന സഞ്ചാരികൾക്കുവേണ്ടി രാജഭരണം സ്ഥാപിച്ച ഈ

ഹോട്ടൽ ഇന്നും പ്രധാനമാണ്. പഴമ പ്രതിഫലിക്കുന്ന എൽ.എം.എസ്. ഹോസ്റ്റലിനു പുറകിലായി സെമിത്തേരിയുണ്ട്. അവിടെ അന്ത്യനിദ്ര കൊള്ളുന്നതിൽ മലയാള സിനിമയുടെ അഭിനയ ചക്രവർത്തിയായ സത്യനുമുണ്ട്.

ഒരു കാലത്ത് സർവകലാശാലയുടെ സ്റ്റുഡന്റ്സ് യൂണിയന്റെ ആസ്ഥാനമായിരുന്ന കോമ്പൗണ്ടിലാണ് ഇപ്പോൾ നഗരസഭാകാര്യാലയം പ്രവർത്തിക്കുന്നത്. മൂന്നും കൂടിയ ജങ്ഷനിൽ സ്ഥാപിച്ചിരിക്കുന്ന രാമറാവു വിളക്ക് പഴയ ദിവാനെ അനുസ്മരിപ്പിക്കുന്നു. അവിടം മുതൽ സ്കൂൾ ഓഫ് ആർട്സ് (ഫൈൻ ആർട്സ് കോളേജ്) വരെയുള്ള റോഡിന് പ്രത്യേകതയുണ്ട്. ഇതാണ് കേരളത്തിലെ ആദ്യത്തെ സിമന്റ് റോഡ്. രാജഭരണത്തിന്റെ പ്രത്യേക പരിചരണത്തിൽ വളർന്ന സ്കൂൾ ഓഫ് ആർട്സും പബ്ളിക് ലൈബ്രറിയും നഗരത്തിന്റെ അഴക് വർധിപ്പിക്കുന്നു.

രാജവീഥിയുടെ രണ്ടുഭാഗത്തും ആളുകൾ നിറഞ്ഞിരിക്കുന്നു. പോലീസ് ജനങ്ങളെ നിയന്ത്രിക്കാൻ പാടുപെടുന്നു. മരങ്ങളിൽ കയറിയ ചെറുപ്പക്കാരെ പോലീസ് താഴെയിറക്കാൻ ശ്രമിക്കുന്നു.

എല്ലാവരും ശ്രീചിത്തിര തിരുനാൾ മഹാരാജാവിന്റെ അവസാനത്തെ എഴുന്നള്ളത്ത് കാണാൻ കാത്തുനില്ക്കുകയാണ്. രാജാവുമായി ബന്ധപ്പെട്ട നിരവധി സംഭവങ്ങൾക്ക് സാക്ഷിയാണ് ഈ പ്രദേശങ്ങൾ.

മഹാരാജാവ് വിളംബരം ചെയ്ത ഭരണഘടനാ സമിതിയിലേക്ക് തിരുവിതാംകൂറിലെ ആദ്യത്തെ തിരഞ്ഞെടുപ്പ് ലഹരിയിൽ 1948-ലെ പുതുവർഷം മുങ്ങിനിൽക്കുന്നു; ജനുവരി 30-ന് ലോകത്തെ ഞെട്ടിച്ചുകൊണ്ട് ഉയർന്ന ആ വാർത്ത തെരഞ്ഞെടുപ്പ് പ്രചാരണങ്ങളെയൊക്കെ സ്തംഭിപ്പിച്ചു.

മഹാത്മാഗാന്ധി വെടിയേററു മരിച്ചു!

ആ ദുഃഖവാർത്ത അറിഞ്ഞയുടൻ ശ്രീചിത്തിര തിരുനാൾ മഹാരാജാവ് ജവഹർലാൽ നെഹ്റുവിന് അനുശോചനസന്ദേശം അയച്ചു.

സംസ്ഥാനത്തൊട്ടാകെ പതിമൂന്നുദിവസത്തെ ദുഃഖാചരണം പ്രഖ്യാപിച്ചു.

തലസ്ഥാനത്ത് എല്ലായിടത്തും മൗനജാഥകളും അനുശോചന യോഗങ്ങളും നടന്നു. സംസ്ഥാനം അക്ഷരാർത്ഥത്തിൽ ദിവസങ്ങളോളം നിശ്ചലമായി.

ഗാന്ധിജിയുടെ ചിതാഭസ്മം കന്യാകുമാരിയിൽ നിമജ്ജനം ചെയ്യുന്ന ഫെബ്രുവരി 12-ന് സംസ്ഥാനത്തിന് അവധിയായിരുന്നു. പതിനൊന്നാം തീയതി അടൂരിൽ വെച്ച് സംസ്ഥാന ഗവൺമെന്റിനു

വേണ്ടി ദിവാൻ പി.ജി.എൻ. ഉണ്ണിത്താൻ ചിതാഭസ്മം ഏററുവാങ്ങി തിരുവനന്തപുരത്തേക്ക് കൊണ്ടുവന്നു. രാത്രി 8 മണി മുതൽ രാവിലെ 7.30 വരെ ചിതാഭസ്മം വി.ജെ.ടി. ഹാളിൽ ആദരാഞ്ജലികൾ അർപ്പിക്കാൻ വച്ചിരുന്നു. നാടിന്റെ നാനാഭാഗത്തുനിന്നും അണപൊട്ടി യൊഴുകിയ ജനപ്രവാഹം പല പ്രാവശ്യവും വി.ജെ.ടി. ഹാളിനെ മുക്കി ക്കളഞ്ഞു. രാവിലെ 7 മണിക്ക് മഹാരാജാവും ഇളയരാജാവും ഗാന്ധിജിക്ക് ആദരാഞ്ജലികളർപ്പിക്കാൻ വി.ജെ.ടി. ഹാളിലെത്തി. അതിനുശേഷം പട്ടം താണുപിള്ളയുടെ നേതൃത്വത്തിൽ ചിതാഭസ്മം കന്യാകുമാരിയിലേക്ക് കൊണ്ടുപോയി. ജനലക്ഷങ്ങളുടെ സാന്നിധ്യ ത്തിൽ ചിതാഭസ്മം നിമജ്ജനം ചെയ്യുമ്പോൾ പൊട്ടിക്കരച്ചിലുകൾ കൊണ്ട് അന്തരീക്ഷം മുഖരിതമായി.

'രഘുപതിരാഘവ രാജാറാം' മുഴങ്ങിക്കേട്ടു. വർഷങ്ങൾക്കുമുമ്പ് ഇതേ സ്ഥലത്ത് കുളിക്കാനെത്തിയ ഗാന്ധിജിയെ പുൽകിയ തിരമാല കൾ അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടം ഏററുവാങ്ങി.

ഭരണഘടനാ സമിതിയിലേക്ക് തിരുവിതാംകൂറിൽ ആദ്യമായി നടന്ന തിരഞ്ഞെടുപ്പിൽ ആകെയുള്ള 120 സീററുകളിൽ 97 സീററ് കോൺഗ്രസ്സിനും 8 സീററ് മുസ്ലീം ലീഗിനും 14 സീററ് തമിഴ്നാട് കോൺ ഗ്രസിനും ലഭിച്ചു. കമ്യൂണിസ്റ്റ് പാർട്ടിക്ക് ഒരു സീററും ലഭിച്ചില്ല.

1948 മാർച്ച് 20-ാം തീയതി ശനിയാഴ്ച; തിരുവിതാംകൂറിലെ പ്രഥമ ഭരണനിർമ്മാണസമിതി രൂപം കൊണ്ടു. പ്രായപൂർത്തി വോട്ടവകാശ ത്തിന്റെ അടിസ്ഥാനത്തിൽ ഇന്ത്യയിലെ ആദ്യ ഭരണനിർമ്മാണ സമിതി യായിരുന്നു അത്. എ.ജെ. ജോൺ സമിതി പ്രസിഡന്റ്. സ്റ്റേററ് കോൺ ഗ്രസിന്റെ അഭ്യർത്ഥനയനുസരിച്ച് മാർച്ച് 24-ാം തീയതി ഭരണഘടനാ നിർമാണ സമിതിയെ നിയമനിർമാണസമിതി കൂടിയാക്കിക്കൊണ്ട് മഹാ രാജാവ് വിളംബരം പുറപ്പെടുവിച്ചു.

കൊട്ടാരം, രാജകുടുംബം, ശ്രീഭണ്ഡാരവക, ദേവസ്വം, ഹിന്ദു സ്ഥാപനങ്ങൾ എന്നിവ മഹാരാജാവിന്റെ ചുമതലയിലെടുത്തുകൊണ്ട് മററ് ചുമതലകൾ നിയമസഭയോട് കൂറുള്ള ഇടക്കാലമന്ത്രിസഭയ്ക്ക് മഹാരാജാവ് വിട്ടുകൊടുത്തു. ഇതനുസരിച്ച് പട്ടം താണുപിള്ള പ്രധാന മന്ത്രിയും സി. കേശവൻ, ടി.എം. വർഗീസ് എന്നിവർ മന്ത്രിമാരുമായി സത്യപ്രതിജ്ഞ ചെയ്തു.

അങ്ങനെ തിരുവിതാംകൂറിൽ ആദ്യമായി ജനകീയ മന്ത്രിസഭ അധി കാരത്തിൽ വന്നു. ജനാധിപത്യ ഗർഭഗൃഹത്തിൽ ആദ്യമായി രൂപം കൊണ്ട ഈ 'ശിശു'വിന് അധികകാലം ജീവനുണ്ടായിരുന്നില്ല. കോൺ ഗ്രസ് നിയമസഭാകക്ഷിയിലെയും പാർട്ടിയിലെയും അഭിപ്രായ

സംഘട്ടനം ദിവസങ്ങൾ കഴിയുന്തോറും രൂക്ഷമായി. പട്ടം താണുപിള്ള യുടെ പോക്ക് സ്വേച്ഛാധിപതിയെപ്പോലെയാണെന്ന വിമർശനം ഉണ്ടായി. ജൂലൈ 13-ാം തീയതി ആയപ്പോഴേക്കും പി.എസ്. നടരാജ പിള്ള, ജി. രാമചന്ദ്രൻ, എ. അച്യുതൻ, കെ.എം. കോര എന്നിവരെ ക്കൂട്ടി മന്ത്രിസഭ വികസിപ്പിച്ചു. മന്ത്രിസഭാവികസനം പട്ടം താണുപിള്ള യ്ക്ക് ഇഷ്ടമായിരുന്നില്ല. ഇതോടെ അഭിപ്രായസംഘട്ടനം രൂക്ഷമായി. അതിനിടയിലാണ് സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ ഭൗതികാവ ശിഷ്ടം സംബന്ധിച്ച പ്രശ്നമുണ്ടായത്. ശ്രീമൂലം തിരുനാളിന്റെ കാലത്ത് നാടുകടത്തിയ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ ഭൗതികാവശിഷ്ടം കണ്ണൂർ കടപ്പുറത്തു നിന്നു തിരുവനന്തപുരത്തു കൊണ്ടു വരുന്നതിനെപ്പററി കോൺഗ്രസിലെ ഒരു വിഭാഗം ആലോചന തുടങ്ങി. ഇതിനുവേണ്ടി വിളിച്ചുകൂട്ടിയ യോഗത്തിൽ ഡി.സി. കിഴക്കേ മുറി, അക്കാമ്മ ചെറിയാൻ, കെ.ആർ. ഇലങ്കത്ത് എന്നിവർ പങ്കെടുത്തു. ഭൗതികാവശിഷ്ടം സെക്രട്ടറിയേററിനു മുമ്പിൽ സ്ഥാപിക്കണമെന്നും അവിടെ സ്മാരകമുണ്ടാക്കണമെന്നും ഡി.സി. കിഴക്കേമുറിയും അതല്ല ലോ കോളേജിനു മുമ്പിൽ (ഇന്നത്തെ ഏജീസ് ഓഫീസിലെ ഓടിട്ട കെട്ടിടം) സ്ഥാപിക്കണമെന്ന് മററു ചിലരും വാദിച്ചു. ഇതിനുവേണ്ടി കുമ്പളത്ത് ശങ്കുപ്പിള്ള പ്രസിഡന്റും ഡി. സി. കിഴക്കേമുറി സെക്രട്ടറി യുമായി കമ്മിററിയുണ്ടാക്കി. കുമ്പളം, പട്ടംതാണുപിള്ളയെ സന്ദർ ശിച്ച് സ്വദേശാഭിമാനിയുടെ ഭൗതികാവശിഷ്ടം സ്ഥാപിക്കുന്നതിന് സ്ഥലം നൽകണമെന്ന് ആവശ്യപ്പെട്ടു. പട്ടം ആദ്യം അതുകൊടുക്കാ മെന്ന് ഏററുവെങ്കിലും എന്തുകൊണ്ടോ പിന്നെ അതിന് വിസമ്മതിച്ചു. അതിനിടയ്ക്ക് ഡി.സി., കെ.ആർ. ഇലങ്കത്ത്, നെടുമ്പ്രം രാമൻപിള്ള, കുമ്പളം എന്നിവർ ഭൗതികാവശിഷ്ടം കൊണ്ടുവരാൻ കണ്ണൂരിലേക്കു പോയി.

ബാങ്കർ നാരായണപിള്ള വിട്ടുകൊടുത്ത കാറിലായിരുന്നു യാത്ര. കേളപ്പജിയുടെ നേതൃത്വത്തിൽ ഇവർക്ക് കണ്ണൂരിൽ ഉജ്ജ്വല സ്വീകരണം ലഭിച്ചു. സെപ്തംബർ 23-ാം തീയതി വൈകുന്നേരം തിരുവനന്തപുരം അതിർത്തിയിൽ വെച്ച് അന്നത്തെ മേയർ എസ്. വരദ രാജൻ നായർ ഭൗതികാവശിഷ്ടം ഏററുവാങ്ങി വെള്ളയമ്പലത്തേക്ക് നയിച്ചു. അവിടെ പതിനായിരക്കണക്കിനാളുകൾ തടിച്ചുകൂടിയിരുന്നു. വെള്ളിക്കുടത്തിൽ കൊണ്ടുവന്ന ഭൗതികാവശിഷ്ടം കണ്ടപ്പോൾ ജനങ്ങൾ ഇളകി മറിഞ്ഞു. കൊട്ടും കുരവയും നാഗസ്വരവും കൊണ്ട് അന്തരീക്ഷം മുഖരിതമായി. രാമകൃഷ്ണപിള്ളയുടെ സഹോദരനും കോൺഗ്രസ് നേതാവുമായ പത്മനാഭപിള്ള ഭൗതികാവശിഷ്ടത്തിൽ പുഷ്പമാല്യം അർപ്പിച്ചപ്പോൾ പലരും പൊട്ടിക്കരഞ്ഞു. കാര്യങ്ങൾ

ഇതൊക്കെയാണെങ്കിലും സ്വദേശാഭിമാനിയുടെ ഭൗതികാവശിഷ്ടം സ്ഥാപിക്കാൻ ഗവൺമെന്റ് സ്ഥലം അനുവദിച്ചില്ലെന്നത് കുമ്പളത്തെയും മററ് കോൺഗ്രസ് നേതാക്കളെയും ക്ഷുഭിതരാക്കി. വെള്ളയമ്പലത്ത് നടന്ന യോഗത്തിൽ കുമ്പളം പട്ടംതാണുപിള്ളയെ രൂക്ഷമായി വിമർശിച്ചുകൊണ്ട് പ്രസംഗിച്ചു. വികാര വിക്ഷുബ്ധനായി അദ്ദേഹം ചോദിച്ചു: *എന്തു പ്രധാനമന്ത്രിയാണ് ഈ പട്ടം എന്ന് ഞാൻ ചോദിക്കുകയാണ്. ഒരു പരമാധികാര വാദമാണുപോൽ അദ്ദേഹത്തിന് ഇതിന് പ്രതിബന്ധമായി നിൽക്കുന്നത്? ഇവിടെ ജനാധിപത്യഭരണമാണോ, അതോ ഉദ്യോഗസ്ഥ ഭരണമാണോ നടക്കുന്നത്? ജനങ്ങളുടെ അഭിലാഷമനുസരിച്ച് ഭരിക്കുന്നവരായി മററു വല്ല ശക്തികളും ഇവിടെയുണ്ടെങ്കിൽ ഈ മന്ത്രിമാർ രാജിവച്ച് പോകണം.*

സ്വദേശാഭിമാനിയുടെ ഭൗതികാവശിഷ്ടത്തിന്റെ ഒരു ഭാഗം നെയ്യാററിൻകര മുനിസിപ്പാലിററിക്ക് വിട്ടുകൊടുത്തു. ബാക്കി ഇലങ്കം വീട്ടിലെ അംഗമായ നെയ്യാററിൻകര മിസ്സിസ്സ് ടി.കെ. നാരായണപിള്ളയുടെ സ്ഥലത്ത് ആചാരപൂർവം അടക്കം ചെയ്തു. അതോടെ ജനം പിരിഞ്ഞു പോയി. ഈ സംഭവം രാഷ്ട്രീയ രംഗത്ത് നിലനിന്നിരുന്ന അഭിപ്രായ സംഘട്ടനത്തിന് ആക്കം കൂട്ടി. ശ്രീമൂലം തിരുനാൾ നാടു കടത്തിയ രാമകൃഷ്ണപിള്ളയുടെ ഭൗതികാവശിഷ്ടം സ്ഥാപിക്കാൻ സ്ഥലം കൊടുത്താൽ അത് രാജാവിന് ഇഷ്ടപ്പെടില്ല എന്ന് പട്ടം താണുപിള്ള കരുതുന്നതായി ആക്ഷേപം ഉയർന്നു. ഇത് അവസാനം പട്ടം താണുപിള്ള മന്ത്രിസഭയുടെ രാജിയിൽ അവസാനിച്ചു. അങ്ങനെ എട്ടുമാസം പ്രായമുള്ള ആദ്യത്തെ ജനകീയമന്ത്രിസഭ ഒക്ടോബർ 17-ന് രാജിവച്ചു.

ഒക്ടോബർ 22-ന് പറവൂർ ടി.കെ. നാരായണപിള്ളയുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ സത്യപ്രതിജ്ഞ ചെയ്തു. പട്ടംതാണുപിള്ള കോൺഗ്രസ് വിട്ട് ഇന്ത്യൻ സോഷ്യലിസ്റ്റ് പാർട്ടി (ഐ.എസ്.പി.) യിൽ ചേർന്നു.

ഉത്തരവാദഭരണത്തിനു വേണ്ടി സമരക്കൊടുങ്കാററ് സൃഷ്ടിച്ചിട്ടുള്ള നേതാക്കൾ അത് ലഭ്യമായപ്പോൾ നടത്തുന്ന തമ്മിലടി മഹാരാജാവിനെ ഉള്ളു കൊണ്ട് ചിരിപ്പിച്ചുവോ? പക്ഷേ അദ്ദേഹം അതൊന്നും പുറത്തു കാട്ടുകയോ, ജനകീയ നേതാക്കളെക്കുറിച്ച് എന്തെങ്കിലും അഭിപ്രായം പറയുകയോ ചെയ്തില്ല. അതായിരുന്നു ശ്രീചിത്തിരതിരുനാളിന്റെ സ്വഭാവത്തിലെ ഏററവും വലിയ മേന്മയും. സിംഹാസനവും കിരീടവും ജനപ്രതിനിധികൾക്ക് പങ്കുവെച്ചു കൊടുത്ത അദ്ദേഹത്തിന്റെ ജീവിതം ഓരോ ദിവസം കഴിയും തോറും ലളിതമായിക്കൊണ്ടിരുന്നു. അതുകൊണ്ടു തന്നെ ജനങ്ങളുടെ ആദരവ് മഹാരാജാവ് പിടിച്ചുപററി.

ഇന്ത്യാ ഗവൺമെന്റിന്റെ സ്റ്റേററ് മിനിസ്ട്രി സർദാർ വല്ലഭായി പട്ടേലിന്റെ നേതൃത്വത്തിൽ നാട്ടുരാജ്യങ്ങളുടെ ലയനത്തിനും സംയോജനത്തിനും വേണ്ടി നടപടി തുടങ്ങി. ഇതിന്റെ ഭാഗമായി മന്ത്രാലയത്തിന്റെ സെക്രട്ടറി വി.പി. മേനോൻ 1949 മാർച്ച് 5-ാം തീയതി തിരുവനന്തപുരത്തെത്തി. ഐക്യകേരളത്തിനു വേണ്ടി ശ്രമം നടക്കുന്ന സമയമായിരുന്നു അത്. കൊച്ചിയെയും തിരുവിതാംകൂറിനെയും ലയിപ്പിച്ച് ഒരു സ്റ്റേററ് ആക്കുന്നത് ഐക്യകേരളത്തിന് തടസ്സമാകുമെന്ന് ചിലർ വാദിച്ചു. എന്നാൽ ഐക്യകേരളത്തിന്റെ മുന്നോടിയായി ഈ ലയനം നല്ലതാണെന്നായിരുന്നു കൂടുതൽ നേതാക്കളുടെയും വാദം.

ജനാധിപത്യ ഭരണത്തിൽ ഒരു പടികൂടി ആദ്യം മുന്നോട്ടു പോയ നാട്ടുരാജ്യമാണ് കൊച്ചി.

അവിടത്തെ രാജാവ് 1947 ആഗസ്റ്റ് 14-ന് ദിവാന്റെ നിയന്ത്രണത്തിലുണ്ടായിരുന്ന നിയമസമാധാനം, ധനകാര്യം എന്നീ വകുപ്പുകൾ കൂടി ജനകീയ മന്ത്രിമാരുടെ കീഴിലാക്കി. ഇതിൽ പ്രതിഷേധിച്ച് ദിവാൻ സി.പി. കരുണാകരമേനോൻ രാജി വെച്ചു. അതോടെ കൊച്ചിയിൽ ദിവാൻ ഭരണം അവസാനിച്ചു. തുടർന്ന് പനമ്പിള്ളി ഗോവിന്ദമേനോൻ പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു. നിയമസമാധാനവകുപ്പ് മഹാരാജാവ് മന്ത്രിസഭാംഗമായ ടി.കെ. നായർക്ക് നൽകിയത് മന്ത്രിസഭയിൽ അലോസരത്തിന് വഴി തെളിച്ചു. 1947 ആഗസ്റ്റ് 18-ന് എറണാകുളം രാജേന്ദ്ര മൈതാനിയിലുണ്ടായ ലാത്തിച്ചാർജിനെ തുടർന്ന് പ്രധാനമന്ത്രി പനമ്പിള്ളി ഗോവിന്ദമേനോൻ രാജിവെച്ചു. തുടർന്ന് ടി.കെ. നായർ പ്രധാനമന്ത്രിയും പറമ്പി ലോനപ്പൻ, കെ. ബാലകൃഷ്ണമേനോൻ എന്നിവർ മന്ത്രിമാരുമായി സത്യപ്രതിജ്ഞ ചെയ്തു. ഈ മന്ത്രിസഭയുടെ കാലത്താണ് കൊച്ചിയിൽ ക്ഷേത്രപ്രവേശനവിളംബരം ഉണ്ടായത് (1948 ഏപ്രിൽ 14). 1948 സെപ്തംബറിൽ കൊച്ചിയിൽ പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ നടന്ന തിരഞ്ഞെടുപ്പിൽ 'പ്രജാമണ്ഡലം' വൻഭൂരിപക്ഷം നേടി. ടി.കെ. നായരുടെ പീപ്പിൾസ് കോൺഗ്രസ് ദയനീയമായി പരാജയപ്പെട്ടതിനെ തുടർന്ന് അദ്ദേഹത്തിന്റെ മന്ത്രിസഭ രാജിവച്ചു. സെപ്തംബർ 20 ന് ഇക്കണ്ടവാരിയർ പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു. പനമ്പിള്ളി ഗോവിന്ദമേനോൻ, കെ. അയ്യപ്പൻ, സി.എ. ഔസേപ്പ് എന്നിവരായിരുന്നു സഹമന്ത്രിമാർ. 1948 നവംബറിൽ പ്രജാമണ്ഡലം ഇന്ത്യൻ നാഷണൽ കോൺഗ്രസിൽ ലയിച്ചതോടെ കൊച്ചിയിലെ മന്ത്രിസഭ കോൺഗ്രസിന്റേതായി.

സംസ്ഥാനലയനത്തിന് എത്തിയ വി.പി. മേനോൻ തിരുവിതാംകൂർ പ്രധാനമന്ത്രി ടി.കെ. നാരായണപിള്ളയെയും മററു നേതാക്ക

ളെയും കണ്ട് ചർച്ച നടത്തി. തിരുവിതാംകൂറും കൊച്ചിയും മലബാറും ചേർത്ത് ഭാഷാസംസ്ഥാനം വേണമെന്ന വാദക്കാരായിരുന്നു കൂടുതൽ. ഇന്ത്യൻ കോൺസ്റ്റിററ്യൂവന്റ് അസംബ്ലി (ഭരണഘടനാ നിർമാണ സമിതി) യുടെ പ്രസിഡന്റ് ഇന്ത്യൻ സംസ്ഥാനങ്ങളുടെ പുനർവിഭജന ത്തെപ്പററി പര്യാലോചിക്കാൻ നിയമിച്ച ധാർ കമ്മീഷൻ മുമ്പാകെ ഐക്യകേരള സമിതി സമർപ്പിച്ച നിവേദനത്തിൽ മലബാർ, തിരുവിതാം കൂർ, കൊച്ചി, കൂർഗ്, നീലഗിരി, ഗുഡല്ലൂർ, ദക്ഷിണ കാനറ, മയ്യഴി, ലക്ഷദ്വീപ് എന്നീ പ്രദേശങ്ങൾ ഉൾക്കൊള്ളുന്ന കേരള സംസ്ഥാന രൂപവൽക്കരണം ആവശ്യപ്പെട്ടിരുന്നു. ധാർ കമ്മീഷന്റെ റിപ്പോർട്ട് പര്യാ ലോചിക്കുന്നതിനായി ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ജയ്പൂർ സമ്മേളനം ജവാഹർലാൽ നെഹ്റു, സർദാർ പട്ടേൽ, പട്ടാഭി സീതാ രാമയ്യ എന്നിവരടങ്ങുന്ന ജെ.വി.പി. കമ്മിററിക്ക് രൂപം നൽകിയിരുന്നു. ഈ കമ്മിററിയുടെ തീരുമാനം വരുന്നതുവരെ ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാന രൂപവൽക്കരണം പററില്ലെന്ന് വി.പി. മേനോൻ തിരുവിതാം കൂർ നേതാക്കളെ അറിയിച്ചു.

തിരു-കൊച്ചി സംസ്ഥാനം കേരള സംസ്ഥാന രൂപവൽക്കരണ ത്തിന് മുന്നോടിയാകുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. 1949 മാർച്ച് 6-ാം തീയതി അദ്ദേഹം കൊച്ചി പ്രധാനമന്ത്രി ഇക്കണ്ടവാരിയരെയും നേതാക്കളെയും കണ്ട് സംഭാഷണം നടത്തി. തിരുവിതാംകൂർ, തമിഴ്നാട് കോൺഗ്രസ് നേതാക്കൾ മേനോനെ കണ്ട് തമിഴർ കൂടുത ലുള്ളതും മദ്രാസുമായി അടുത്തുകിടക്കുന്നതുമായ പ്രദേശങ്ങൾ തമിഴ്നാട്ടിൽ ഉൾപ്പെടുത്തണമെന്ന് ആവശ്യപ്പെട്ടു. മലബാർ അസോ സിയേഷൻ പ്രതിനിധികൾ തിരുവിതാംകൂറിനെയും കൊച്ചിയെയും മദിരാശി സംസ്ഥാനത്ത് ലയിപ്പിക്കണമെന്നാണ് ആവശ്യപ്പെട്ടത്. മേനോൻ മഹാരാജാവ് ശ്രീചിത്തിര തിരുനാളിനെ കണ്ട് സംഭാഷണം ആരംഭിച്ചു. തിരുവിതാംകൂറിനെ കൊച്ചിയുമായി ലയിപ്പിക്കുന്നതിന് തനിക്കുള്ള മാനസികമായ വിഷമം മഹാരാജാവ് മേനോനോട് തുറന്നു പറഞ്ഞു. തന്റെ പൂർവികനായ മാർത്താണ്ഡവർമ്മ രാജാവ് തിരുവിതാം കൂർ രാജ്യം കുലദൈവമായ ശ്രീപത്മനാഭന് അടിയറ വെച്ച ചരിത്രം രാജാവ് മേനോന് വിശദീകരിച്ചു കൊടുത്തു.

ശ്രീപത്മനാഭദാസൻ എന്ന പേരിൽ ഒരു ട്രസ്റ്റി എന്ന നിലയിലാണ് പിന്നീട് താൻ ഉൾപ്പെടെയുള്ള രാജാക്കന്മാർ രാജ്യം ഭരിച്ചതെന്നും രാജ്യത്തെ മറെറാരു രാജ്യവുമായി ലയിപ്പിക്കാൻ തനിക്ക് അവകാശ മില്ലെന്നും മഹാരാജാവ് വാദിച്ചു. തിരുവിതാംകൂറും കൊച്ചിയും ലയി പ്പിക്കേണ്ട ആവശ്യകതയെപ്പററി മേനോൻ രാജാവുമായി ദീർഘനേരം സംഭാഷണം നടത്തി. മാർച്ച് 10-ാം തീയതി മേനോൻ കൊച്ചിയിലെത്തി.

ഐക്യകേരള കമ്മിററിക്കാർ അവിടെ സംഭാഷണത്തിനെത്തിയിരുന്നു. ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാനരൂപവൽക്കരണത്തിനു പകരം രണ്ടു സ്റ്റേറ്റുകൾ മാത്രം ലയിപ്പിക്കുന്നതിനെ കമ്മിറ്റിക്കാർ എതിർത്തു.

കൊച്ചി രാജാവുമായി മേനോൻ നടത്തിയ സംഭാഷണം തൃപ്തി കരമായിരുന്നു. മാർച്ച് 12-ാം തീയതി തിരുവിതാംകൂറിലെയും കൊച്ചി യിലെയും പ്രധാനമന്ത്രിമാർ ലയനത്തിന് സമ്മതിച്ചിട്ടുള്ള കത്തുമായി മേനോൻ ദില്ലിക്ക് പറന്നു. അവിടെ വെച്ച് സർദാർ പട്ടേലുമായി അദ്ദേഹം സംഭാഷണം നടത്തി. സർദാർ പട്ടേൽ തിരുവിതാംകൂറി ലെയും കൊച്ചിയിലെയും മന്ത്രിമാരെയും കോൺഗ്രസ് നേതാക്കളെയും ഏപ്രിൽ ഒന്നിന് ദില്ലിക്ക് വിളിച്ചു. അടുത്ത ദിവസം തന്നെ രണ്ടു യൂണിയനുകളും ലയിക്കുന്നതിനുള്ള സമ്മതപത്രം അംഗീകരിച്ചതായി ഇന്ത്യാ ഗവൺമെന്റ് പത്രക്കുറിപ്പ് ഇറക്കി. തിരുവിതാംകൂർ മന്ത്രി വി.ഒ. മാർക്കോസ്, കൊച്ചിൻ മന്ത്രി പനമ്പിള്ളി ഗോവിന്ദമേനോൻ എന്നിവർ മെമ്പർമാരും എൻ.എം. ബൂച്ച് ഐ.സി.എസ്. ചെയർമാനു മായി ലയനകാര്യങ്ങൾ തീരുമാനിക്കാൻ ഒരു കമ്മിററിയെ ഇന്ത്യാ ഗവൺമെന്റ് നിയമിച്ചു.

സർദാർ പട്ടേലുമായി സംഭാഷണത്തിനായി ശ്രീചിത്തിര തിരുനാൾ ദില്ലിയിലെത്തി. മതപരമായ കാരണങ്ങളാൽ ചില കാര്യങ്ങൾ അംഗീ കരിക്കാനുള്ള വിഷമം രാജാവ്, സർദാർ പട്ടേലിനോട് തുറന്നു പറഞ്ഞു. തിരുവിതാംകൂറും കൊച്ചിയും ലയിക്കുമ്പോൾ 'രാജപ്രമുഖ' സ്ഥാനം നൽകാമെന്ന നിർദേശത്തിന് തനിക്ക് പരമ്പരാഗതമായ 'പെരുമാൾ' എന്ന സ്ഥാനം മതിയെന്ന് രാജാവ് അഭ്യർത്ഥിച്ചു. പക്ഷെ അതംഗീക രിക്കാൻ വിഷമമാണെന്ന് പട്ടേൽ പറഞ്ഞു. സംഭാഷണത്തിനു ശേഷം മഹാരാജാവ് തിരിച്ചുപോയി. അതിനിടയ്ക്ക് മഹാരാജാവ് സ്ഥാന ത്യാഗം ചെയ്തതായി ദില്ലിയിൽ വാർത്ത പരന്നു. സർദാർ പട്ടേൽ മേനോനോട് വീണ്ടും തിരുവനന്തപുരത്ത് പോയി രാജാവുമായി സംഭാഷണം നടത്താൻ നിർദ്ദേശിച്ചു. രാജാവ് സ്ഥാനത്യാഗം ചെയ്തി ട്ടുണ്ടെങ്കിൽ അദ്ദേഹത്തെ അതിൽ നിന്നും പിൻതിരിപ്പിക്കണമെന്ന് ഗവർണർ ജനറൽ സി. രാജഗോപാലാചാരി മേനോനോട് നിർദ്ദേശി ച്ചിരുന്നു.

മേയ് 21-ന് മേനോൻ തിരുവനന്തപുരത്ത് എത്തി. സ്ഥാനത്യാഗ കഥ കളവായിരുന്നു. മാത്രവുമല്ല തിരുവിതാംകൂറിനെ കൊച്ചിയുമായി ലയിപ്പിക്കുന്നതിന് മഹാരാജാവ് അപ്പോൾ സന്നദ്ധത പ്രകടിപ്പിച്ചു. പക്ഷെ ശ്രീപത്മനാഭദാസനായ തനിക്ക് ഇന്ത്യൻ ഭരണഘടനയോട് കൂറു പ്രഖ്യാപിച്ചുകൊണ്ടു സത്യപ്രതിജ്ഞ ചെയ്യാനുള്ള വിഷമം മഹാരാജാവ് മേനോനെ അറിയിച്ചു.

മതപരമായ കാരണങ്ങളായതിനാൽ മഹാരാജാവിന്റെ വിഷമത്തിന് പരിഹാരം കാണാൻ മേനോന് വിഷമമുണ്ടായില്ല. നിയമം അനുശാസി ക്കുന്നതുപോലെ ഇന്ത്യൻ ഭരണഘടനയോടു കൂറ് വ്യക്തമാക്കി ക്കൊണ്ട് തനിക്ക് (നാട്ടുരാജ്യ മന്ത്രാലയത്തിന്റെ സെക്രട്ടറി എന്ന നിലയിൽ വി.പി. മേനോന്) കത്തയയ്ക്കാനും ആ കത്ത് സംസ്ഥാന ലയനചടങ്ങിൽ രാജപ്രമുഖന്റെ സാന്നിദ്ധ്യത്തിൽ മുഖ്യ ന്യായാധിപനെ ക്കൊണ്ട് വായിപ്പിക്കാനും മേനോൻ നിർദ്ദേശിച്ചു. അത് രാജാവിന് സ്വീകാര്യമായിരുന്നു.

ലയനകാര്യങ്ങളെപ്പററി ചർച്ച ചെയ്യുന്നതിന് തിരുവനന്തപുര ത്തേക്ക് എഴുന്നള്ളാൻ മഹാമനസ്കനായ കൊച്ചീരാജാവ് പരീക്ഷിത്ത് തമ്പുരാൻ സന്നദ്ധത പ്രകടിപ്പിച്ചു. ഒരു ഭാരതീയൻ എന്നു വിളിക്കുന്ന തിനുള്ള അവകാശം തനിക്ക് നഷ്ടമായിരിക്കുന്നുവെന്ന് ഒരു കൊച്ചി ക്കാരന് വിഷാദം ചേർക്കുന്ന സന്ദർഭം എന്റെ വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ ഉണ്ടാകില്ലെന്ന് ഐക്യകേരള സമ്മേളനം ഉദ്ഘാ ടനം ചെയ്തുകൊണ്ട് സ്വാതന്ത്ര്യത്തിനുമുമ്പ് പ്രഖ്യാപിച്ച കേരള വർമ്മ (1948-ൽ തീപ്പെട്ടു) യുടെ പിൻഗാമിയാണ് പരീക്ഷിത്ത് തമ്പുരാൻ. പണ്ഡിതനായ അദ്ദേഹത്തിന്റെ കന്നി വിമാനയാത്ര. കൊച്ചിയിൽ നിന്നും തിരുവിതാംകൂർ ഗവൺമെന്റിന്റെ ഡക്കോട്ട വിമാനം കൊച്ചി രാജാവിനേയും വഹിച്ചു കൊണ്ട് തിരുവനന്തപുരം വിമാനത്താവളത്തി ലെത്തിയപ്പോൾ മഹാരാജാവ് ശ്രീചിത്തിര തിരുനാൾ പരിവാരസമേതം അദ്ദേഹത്തെ സ്വീകരിക്കാൻ കാത്തുനില്ക്കുന്നുണ്ടായിരുന്നു. അന്നേക്ക് 187 വർഷം മുമ്പ് കൊച്ചിയിലെ രാജാവ് തിരുവിതാംകൂറിലെ ധർമ്മ രാജാവിനെ സന്ദർശിക്കാൻ എഴുന്നള്ളിയത് സാമൂതിരി കൈയടക്കി വച്ചിരുന്ന തന്റെ സ്ഥലം മോചിപ്പിക്കാൻ സഹായം അഭ്യർത്ഥിക്കാനാ യിട്ടായിരുന്നു. ഇപ്പോൾ കൊച്ചീരാജാവും തിരുവിതാംകൂർ രാജാവും ഒന്നിച്ചു കാണുന്നത് സംസ്ഥാനങ്ങളെ പരസ്പരം ലയിപ്പിക്കാനാണ്.

ലയനം സംബന്ധിച്ച് ചർച്ച ആരംഭിച്ചു. കൊച്ചീരാജാവ് ലയന ത്തിന് യാതൊരു ആവശ്യവും മുന്നോട്ട് വച്ചില്ലെന്ന് മാത്രമല്ല "സ്വന്തം പ്രജകൾക്ക് കൂടുതൽ വിശാലമായ ഒരു ജീവിതം കൈവരിക്കാൻ വേണ്ടി സമസ്താവകാശങ്ങളും ത്യജിക്കാൻ" സ്വയം തയ്യാറായി. കൊച്ചി ഗവൺ മെന്റ് പതിവായി പ്രസിദ്ധീകരിക്കുന്ന സർക്കാർ പഞ്ചാംഗം സൗജന്യ മായി കിട്ടണമെന്ന ആവശ്യമേ തനിക്കുള്ളു എന്ന് കൊച്ചി രാജാവ് പറയുന്നതുകേട്ട് വി.പി. മേനോൻ അത്ഭുതപ്പെട്ടു. രാജ്യം നഷ്ടപ്പെ ടുന്ന വിവരം അറിഞ്ഞ് രാജാക്കന്മാർ പൊട്ടിക്കരയുകയും ആത്മഹത്യ യ്ക്ക് ശ്രമിക്കുകയും ഹൃദയസ്തംഭനത്തിൽ മരിക്കുകയും ചെയ്തി ട്ടുള്ള സംഭവങ്ങൾക്ക് സാക്ഷ്യം നിന്ന മേനോന് കൊച്ചിരാജാവ് പുതി

യൊരു അനുഭവമായിരുന്നു. എന്തിനാണ് 'പഞ്ചാംഗം' മാത്രം മഹാ പണ്ഡിതനായ അദ്ദേഹം ആവശ്യപ്പെട്ടതെന്ന് ഇന്നും വ്യക്തമല്ല. ഒരു പക്ഷേ കാലത്തിന്റെ മാററം അദ്ദേഹം മുൻകൂട്ടി കണ്ടിരിക്കാം. 'കാലം' എന്നതിന് പ്രതീകാത്മകമായിട്ടായിരിക്കാം അദ്ദേഹം പഞ്ചാംഗം ആവശ്യപ്പെട്ടത്.

ക്ഷേത്രഭൂമികൾ സർക്കാർ ഏറ്റെടുക്കുന്നതിനാൽ അവയ്ക്കുള്ള ഗ്രാന്റ്, മഹാരാജാക്കന്മാരുടെ 'പ്രിവിപേഴ്സ് ', എന്നിവ സംബന്ധിച്ച ചർച്ചകൾ പിന്നീട് നടന്നു. ക്ഷേത്രങ്ങളുടെ നടത്തിപ്പിന് തിരുവിതാംകൂറിലും കൊച്ചിയിലും ദേവസ്വം ബോർഡുകൾ രൂപവൽക്കരിക്കുന്നതിനെപ്പറ്റിയും അവർക്ക് സർക്കാർ നൽകുന്ന ഗ്രാന്റിനെപ്പററിയും തീരുമാനമായി. ശ്രീപത്മനാഭ സ്വാമി ക്ഷേത്രത്തെ ദേവസ്വം ബോർഡിൽ നിന്ന് ഒഴിവാക്കി മഹാരാജാവ് നിശ്ചയിക്കുന്ന എക്സിക്യൂട്ടീവ് ഓഫീസർ അതിന്റെ ചുമതല വഹിക്കുമെന്ന് നിശ്ചയിച്ചു. തൃപ്പൂണിത്തുറ അമ്പലവും പഴയന്നൂർ അമ്പലവും കൊച്ചി രാജാവിന്റെ ചുമതലയിൽ വിട്ടു കൊടുത്തു. ചർച്ചയ്ക്കു ശേഷം മേയ് 16-ന് കൊച്ചി രാജാവ് തിരിച്ചുപോയി.

മേയ് 27ന് കവനൻറിൽ തിരുവിതാംകൂർ ശ്രീചിത്തിര തിരുനാൾ ഒപ്പുവെച്ചു. 'രാജപ്രമുഖൻ' എന്ന നിലയിൽ രാജാവ് ഏറ്റെടുക്കാൻ പോകുന്ന പുതിയ പദവിക്ക് മന്ത്രിസഭ എല്ലാവിധ പിന്തുണയും വാഗ്ദാനം ചെയ്തു. കൊച്ചി രാജാവിനെക്കൊണ്ട് കവനൻറിൽ ഒപ്പിടുവിക്കാൻ മേനോൻ അവിടേക്ക് പറന്നു. 29-ന് ആയിരുന്നു ഒപ്പിടാൻ തീരുമാനിച്ചിരുന്നത്. അന്ന് മേനോൻ കൊട്ടാരത്തിൽ ചെന്നു. ഒപ്പിടുന്നതിനുമുമ്പ് മഹാരാജാവ് കുറേ നേരം നിശ്ശബ്ദനായി. പിന്നീട് പേന എടുത്തശേഷം വീണ്ടും അത് താഴെ വച്ചിട്ട് നിർന്നിമേഷനായിരുന്നു. മഹാരാജാവ് പ്രാർത്ഥിക്കുകയാണെന്ന് കരുതി മേനോൻ കാത്തുനിന്നു. അവസാനം അദ്ദേഹം കവനൻറിൽ ഒപ്പുവെച്ചു. കേന്ദ്രസർക്കാരിന്റെ എല്ലാ പിന്തുണയും വാഗ്ദാനം ചെയ്തശേഷം മേനോൻ സ്ഥലം വിട്ടു.

തിരുവനന്തപുരത്ത് തലസ്ഥാനവും എറണാകുളത്ത് ഹൈക്കോടതിയും വേണമെന്ന് രണ്ട് സംസ്ഥാനങ്ങളിലെയും മന്ത്രിമാരുടെ യോഗം തീരുമാനിച്ചു.

1949 ജൂലൈ 1.

തിരുവിതാംകൂറും കൊച്ചിയും ഒന്നായി തിരു- കൊച്ചി സംസ്ഥാനം രൂപം കൊള്ളുന്നു. തിരുവിതാംകൂർ രാജാവ് ശ്രീചിത്തിര തിരുനാൾ ഇനി 'രാജപ്രമുഖ'നാണ്.

ലജിസ്ലേററീവ് ചേംബറിൽ നടന്ന ചടങ്ങിൽ പങ്കെടുക്കാൻ രാജപ്രമുഖൻ എത്തിയപ്പോൾ വി.പി. മേനോൻ, പ്രധാനമന്ത്രി ടി.കെ.

നാരായണപിള്ള, എന്നിവർ ചേർന്ന് അദ്ദേഹത്തെ സ്വീകരിച്ചു. കേന്ദ്ര ഗവൺമെന്റിന്റെ സ്റ്റേറ്റ് മിനിസ്ട്രി സെക്രട്ടറി എം.കെ. വെള്ളോടി ഐ.സി.എസ്. കേന്ദ്രത്തിന്റെ ഉത്തരവ് വായിച്ചു. തിരു-കൊച്ചി സംസ്ഥാനം ഉദ്ഘാടനം ചെയ്തുകൊണ്ട് വി.പി. മേനോൻ പ്രസംഗിച്ചു. പുതിയ സംസ്ഥാനത്തിന് ഗവർണർ ജനറൽ അയച്ച സന്ദേശം രാജ പ്രമുഖനാണ് വായിച്ചത്. ടി.കെ. നാരായണപിള്ള, എൽ.എം. പൈലി (കൊച്ചിയിലെ സ്പീക്കർ) ടി.എം. വർഗീസ് (തിരു-കൊച്ചി നിയമസഭാ സ്പീക്കർ) എന്നിവർ ആശംസാപ്രസംഗം നടത്തി.

ടി.കെ. നാരായണപിള്ളയെ പ്രധാനമന്ത്രിയായും ടി.എം. വർഗീ സിനെ സ്പീക്കറായും തിരഞ്ഞെടുത്തു. ഇക്കണ്ടവാരിയർ, കെ. അയ്യപ്പൻ, പനമ്പിള്ളി ഗോവിന്ദമേനോൻ എന്നിവർ കൊച്ചിയെ പ്രതി നിധീകരിച്ചും എ.ജെ. ജോൺ, ഡോ. ഇ.കെ. മാധവൻ, ടി.എ. അബ്ദുള്ള എന്നിവർ തിരുവിതാംകൂറിനെ പ്രതിനിധീകരിച്ചും മന്ത്രിമാരായി സത്യപ്രതിജ്ഞ ചെയ്തു.

1949 ഡിസംബറിൽ രാജപ്രമുഖൻ രാജ്ഘട്ട് സന്ദർശിച്ചു. മന്ത്രി പനമ്പിള്ളി ഗോവിന്ദമേനോനും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. ഗാന്ധിജിയും ശ്രീചിത്തിര തിരുനാളും തമ്മിൽ അഭേദ്യമായ ബന്ധമു ണ്ടായിരുന്നു. ബാലനായ തന്നോട് ക്ഷേത്രപ്രവേശനത്തെപ്പററി സംസാരിക്കാനെത്തിയ, ക്ഷേത്രപ്രവേശനവിളംബരത്തിനു ശേഷം അഭിനന്ദനം അറിയിക്കാൻ കൊട്ടാരം സന്ദർശിച്ച ഗാന്ധിജിയുടെ രൂപം രാജ്ഘട്ടിൽ വെച്ച് അദ്ദേഹത്തിന്റെ മനസ്സിലൂടെ കടന്നുപോയി. കുറേ നേരം നിർന്നിമേഷനായി നിന്ന് പ്രാർത്ഥിച്ചശേഷം രാജപ്രമുഖൻ രാജ്ഘട്ടിനോട് വിട പറഞ്ഞു. 1950 ജനുവരി 26-ന് ഇന്ത്യയുടെ പ്രഥമ റിപ്പബ്ളിക് ദിനത്തിൽ കവടിയാർ കൊട്ടാരത്തിൽ നേതാക്കൾക്ക് രാജ പ്രമുഖൻ തേയില സൽക്കാരം നടത്തി. അന്ന് കാലത്ത് തിരുവനന്ത പുരത്ത് നടന്ന പതാക ഉയർത്തൽ ചടങ്ങും മെഡിക്കൽ കോളേജിന്റെ തറക്കല്ലിടൽ ചടങ്ങും രാജപ്രമുഖനായിരുന്നു നടത്തിയത്. ആ വർഷം മാർച്ച് 18, 19 തീയതികളിൽ ദില്ലിയിൽ നടന്ന ഗവർണർമാരുടെ യോഗ ത്തിൽ രാജപ്രമുഖൻ പങ്കെടുത്തു. റിപ്പബ്ളിക് ആയശേഷം നടക്കുന്ന ആദ്യത്തെ ചർച്ച എന്ന നിലയിൽ ഈ സമ്മേളനം പ്രധാനപ്പെട്ടതായി രുന്നു. പ്രസിഡന്റ് ഡോ. രാജേന്ദ്രപ്രസാദ്, പ്രധാനമന്ത്രി പണ്ഡിററ് നെഹ്റു എന്നിവരുമായി രാജപ്രമുഖൻ ചർച്ച നടത്തി. പല രാജാക്ക ന്മാരെയും അവിടെവച്ച് കാണാനും ഓർമകൾ പുതുക്കാനും ശ്രീചിത്തിര തിരുനാളിന് കഴിഞ്ഞു. ഒക്ടോബർ മാസം 16-ന് നടന്ന തിരു-കൊച്ചി നിയമസഭാ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് രാജപ്രമുഖൻ പറഞ്ഞു:

"ഇന്ന് ഭാരതം സുശക്തവും സുദൃഢവുമായ ഒരു രാഷ്ട്രീയ ഘടകവും ലോകരാഷ്ട്രങ്ങൾക്കിടയിൽ സ്വാഗതം ചെയ്യപ്പെടുന്ന ഒരു പങ്കാളിയുമാണ്. എന്നാൽ ദുർഘടങ്ങൾ നാം തരണം ചെയ്തിട്ടില്ല. ഭക്ഷ്യ സാധനങ്ങളുടേയും ജീവസന്ധാരണത്തിനാവശ്യമായ മററ് സാധനങ്ങളുടെയും ക്ഷാമവും വിദേശ നാണ്യത്തിന്റെ അസുലഭതയും വിപ്ലവശക്തികളുടെ വിധ്വംസക പ്രവർത്തനങ്ങളും ഇപ്പോഴും നമ്മുടെ രാഷ്ട്രീയ ജീവിതത്തെയും സാമ്പത്തിക ജീവിതത്തെയും തടസ്സപ്പെടുത്തുന്നു."

ജനകീയ മന്ത്രിസഭയിൽ ഭിന്നിപ്പ്; കോൺഗ്രസിലെ ഭിന്നിപ്പ് കാരണം 1951-ൽ ടി.കെ. നാരായണപിള്ള മന്ത്രിസഭ രാജിവെച്ചു. സി. കേശവൻ പ്രധാനമന്ത്രിയായി.

1951 മാർച്ച് 25-ന് ഇന്ത്യൻ പ്രസിഡന്റ് ഡോ. രാജേന്ദ്രപ്രസാദ് കൊച്ചിയിലെത്തി. രാജപ്രമുഖൻ അദ്ദേഹത്തെ സ്വീകരിച്ചു. കൊച്ചി രാജാവും രാജകുടുംബാംഗങ്ങളുമായി രാജപ്രമുഖൻ സംഭാഷണം നടത്തി.

ടൈററാനിയം ഡയോക്സൈഡ് ഫാക്ടറി ഉദ്ഘാടനം ചെയ്തുകൊണ്ട് രാജപ്രമുഖൻ നടത്തിയ പ്രസംഗത്തിൽ രാജ്യത്ത് അല്ല, കിഴക്കൻ ഭൂഖണ്ഡത്തിൽ ആദ്യത്തെ ഫാക്ടറിയാണിതെന്നും ഇതുകൊണ്ട് വ്യവസായ രംഗത്ത് അതിപ്രധാനമായ പങ്ക് ഈ ഫാക്ടറിക്ക് വഹിക്കാൻ കഴിയുമെന്നും അഭിപ്രായപ്പെട്ടു. അമ്മ മഹാറാണിയും രാജകുടുംബാംഗങ്ങളും ചടങ്ങിൽ പങ്കെടുത്തിരുന്നു.

തിരു-കൊച്ചിയിൽ 1951-52-ൽ നടന്ന പൊതു തിരഞ്ഞെടുപ്പിൽ നിയമസഭയിൽ ആകെയുള്ള 108 സീററുകളിൽ 44 എണ്ണമേ കോൺഗ്രസിന് ലഭിച്ചുള്ളു. എങ്കിലും തമിഴ്നാട് കോൺഗ്രസിന്റെ എട്ട് അംഗങ്ങൾ പിന്തുണ കൊടുത്തതോടെ എ.ജെ. ജോൺ മന്ത്രിസഭ അധികാരത്തിൽ വന്നു. എന്നാൽ തമിഴ്നാട് കോൺഗ്രസ് പിന്തുണ പിൻവലിച്ചതോടെ മന്ത്രിസഭ തകർന്നു.

1953 ഡിസംബർ അവസാനവാരം പ്രധാനമന്ത്രി പണ്ഡിററ് നെഹ്റു തിരു-കൊച്ചി സന്ദർശിച്ചു. കൊല്ലം-എറണാകുളം തീവണ്ടിപ്പാത നിർമ്മാണ ജോലി ഡിസംബർ 24-ന് പണ്ഡിററ് നെഹ്റു ഉദ്ഘാടനം ചെയ്തു. കൊച്ചിയിൽ നടന്ന വർണപ്പകിട്ടാർന്ന ചടങ്ങിൽ രാജപ്രമുഖൻ അധ്യക്ഷത വഹിച്ചു. നെഹ്റു കേരളത്തെ ഭാരതമാതാവിന്റെ രത്നമാണെന്ന് വിശേഷിപ്പിച്ചു. ഒരു തൂമ്പയുമായി വന്ന് ജനങ്ങൾ റെയിൽവേ നിർമ്മാണജോലിയിൽ സഹകരിക്കണമെന്ന് അദ്ദേഹം അഭ്യർത്ഥിച്ചു. റെയിൽവേ മന്ത്രി ലാൽബഹദൂർ ശാസ്ത്രിയും ചടങ്ങിൽ പങ്കെടുത്തിരുന്നു. ആ സമയത്താണ് ആലുവയിലെ ഇന്ത്യൻ റെയർ എർത്ത്

ഫാക്ടറിയും നെഹ്റു ഉദ്ഘാടനം ചെയ്തത്. ചടങ്ങിൽ അധ്യക്ഷത വഹിച്ച രാജപ്രമുഖൻ ഫാക്ടറി ഉദ്ഘാടനത്തിൽ നെഹ്റു പങ്കെടുത്തതിൽ കൃതജ്ഞത പറഞ്ഞു. അന്ന് വ്യവസായ വികസനത്തെക്കുറിച്ച് രാജപ്രമുഖൻ നടത്തിയ പ്രസംഗം നെഹ്റുവിനെ ആകർഷിച്ചു.

ഇന്ദിരാഗാന്ധിയും രാജീവ് ഗാന്ധിയും സഞ്ജയ്ഗാന്ധിയും ഒത്താണ് നെഹ്റു കേരളം സന്ദർശിച്ചത്. അവർക്ക് രാജപ്രമുഖൻ വിരുന്നു നൽകി. കവടിയാർ കൊട്ടാരത്തിലെ രാജകുടുംബാംഗങ്ങൾ നെഹ്റുവും ഇന്ദിരാഗാന്ധിയുമായി നിന്ന് ഫോട്ടോകളെടുത്തു.

ഭിന്നതയും വിമർശനവും തമ്മിലടിയുമായി തിരു-കൊച്ചി രാഷ്ട്രീയം മുന്നോട്ടു നീങ്ങുന്നതിനിടയ്ക്കാണ് 1954-ൽ സംസ്ഥാനത്തെ ഇടക്കാല തിരഞ്ഞെടുപ്പ് വന്നത്. 118-ൽ 45 സീറ്റേ കോൺഗ്രസിന് കിട്ടിയുള്ളൂ. കമ്മ്യൂണിസ്റ്റ് ഭരണം ഒഴിവാക്കുന്നതിനുവേണ്ടി അതേവരെ കീരിയും പാമ്പുമായി കഴിഞ്ഞിരുന്ന പ്രജാ സോഷ്യലിസ്റ്റ് പാർട്ടിക്ക് കോൺഗ്രസ് പിന്തുണ നൽകി. 1954 മാർച്ചിൽ പട്ടം താണുപിള്ളയുടെ രണ്ടാമത്തെ മന്ത്രിസഭ അധികാരത്തിലെത്തി. ഈ സമയത്താണ് തെക്കൻ തിരുവിതാംകൂറിനെ മദിരാശിയിൽ ചേർക്കുന്നതിനുവേണ്ടി പ്രക്ഷോഭം നടന്നത്. അവിടെ നടന്ന വെടിവെപ്പിനെ തുടർന്ന് പട്ടം മന്ത്രിസഭ തകർന്നു.

1955-ൽ തമിഴ്നാട് കോൺഗ്രസിന്റെ പിന്തുണയോടെ പനമ്പിള്ളി ഗോവിന്ദമേനോൻ അധികാരത്തിൽ വന്നു. എന്നാൽ 1956 മാർച്ചോടുകൂടി ആ മന്ത്രിസഭയും തകർന്നു. അങ്ങനെ സംസ്ഥാനത്ത് ആദ്യമായി പ്രസിഡന്റ് ഭരണം ഏർപ്പെടുത്തി.

ഇതിനിടയ്ക്ക് ഇന്ത്യയിൽ ഭാഷാ സംസ്ഥാനത്തിനുവേണ്ടിയുള്ള വമ്പിച്ച പ്രക്ഷോഭണങ്ങൾ നടന്നു; ആന്ധ്രയിലെ പോററി ശ്രീരാമുലു ആന്ധ്ര സംസ്ഥാനത്തിനുവേണ്ടി സത്യാഗ്രഹം അനുഷ്ഠിച്ച് രക്തസാക്ഷിയായി. അതോടെ ഭാഷാ സംസ്ഥാനങ്ങൾ നൽകുന്നതിനുള്ള നടപടിക്ക് ആക്കം കൂടി.

മലബാറും കൂടി ഉൾപ്പെടുത്തിയാണ് കേരളം രൂപവൽക്കരിക്കാൻ പോകുന്നത്. അതുകൊണ്ട് മലബാർ രാഷ്ട്രീയം പരിശോധിക്കേണ്ടത് ആവശ്യമാണ്.

മലബാറിൽ കമ്മ്യൂണിസ്റ്റ് പാർട്ടി സ്വാതന്ത്ര്യലബ്ധിയോടെ തന്നെ ശക്തി പ്രാപിച്ചു. സോഷ്യലിസ്റ്റുകൾ കോൺഗ്രസ് പാർട്ടി വിട്ട് ഒരു പ്രത്യേക പാർട്ടിയായി മാറി. കേളപ്പന്റെ കീഴിൽ കോൺഗ്രസ് പ്രവർത്തകരിൽ ഒരു വിഭാഗം ദേശീയ തലത്തിൽ ആചാര്യ കൃപലാനി സ്ഥാപിച്ച കിസാൻ മസ്ദൂർ പ്രജാപാർട്ടിയുടെ (കെ.എം.പി.പി.) കേരളഘടകത്തിന് രൂപം നൽകി. 1951-ൽ മദിരാശി നിയമസഭയിലേക്ക് തിര

ഞ്ഞെടുപ്പ് നടന്നു. കെ.എം.പി.പി. ക്കാരും കമ്മ്യൂണിസ്റ്റുകാരും സഖ്യ മുണ്ടാക്കി. കോൺഗ്രസ് തോററു. മദിരാശി നിയമസഭയിൽ കെ.എം. പി.പി. കമ്മ്യൂണിസ്റ്റ് ഐക്യമുന്നണി പ്രബലശക്തിയായി മാറി.

പനമ്പിള്ളി മന്ത്രിസഭ രാജിവെച്ചതിനെ തുടർന്ന് പ്രസിഡന്റ് ഭരണം നടക്കുന്ന തിരു-കൊച്ചിയിൽ ദ്രുതഗതിയിൽ സംസ്ഥാന പുനക്രമീകരണത്തിനുള്ള ശ്രമം നടക്കുകയായിരുന്നു. സയ്യദ് ഫസൽ ആലി ചെയർമാനും പണ്ഡിററ് ഹൃദയനാഥ് കുൻസ്രു, സർദാർ കെ.എം. പണിക്കർ എന്നിവർ അംഗങ്ങളും ആയിട്ടുള്ള സംസ്ഥാന പുനഃ സംഘടനാ കമ്മീഷൻ തോവാള, അഗസ്തീശ്വരം, കൽക്കുളം, വിളവൻ കോട് എന്നീ ദക്ഷിണ തിരുവിതാംകൂർ താലൂക്കുകൾ മദിരാശി സംസ്ഥാനത്തിൽ ലയിപ്പിക്കാൻ ശുപാർശ ചെയ്തു. തിരു-കൊച്ചിയോട് മലബാർ ജില്ലയും തെക്കൻ കാനറ ജില്ലയിലെ കാസർകോടും ചേർത്ത് കേരളം രൂപവൽക്കരിച്ചു. അങ്ങനെ 1956 നവംബർ ഒന്നിന് കേരള സംസ്ഥാനമെന്ന ചിരകാല സ്വപ്നം സാക്ഷാത്കരിച്ചു. അതോടെ രാജ പ്രമുഖന്റെ ഭരണവും അവസാനിച്ചു.

ഒരിക്കൽ കോഴിക്കോട് സാമൂതിരിയും പിന്നൊരിക്കൽ തിരുവിതാം കൂറിലെ മാർത്താണ്ഡവർമ്മയും കേരളത്തിന്റെ രാഷ്ട്രീയ ഏകീകരണം ആഗ്രഹിച്ചവരായിരുന്നു. പോർട്ടുഗീസുകാരുടെ എതിർപ്പുമൂലം സാമൂതിരിക്കും ഡച്ചുകാരുടെ എതിർപ്പുമൂലം മാർത്താണ്ഡവർമ്മയ്ക്കും അതിനു പററാതെ പോയി. ഇന്നിതാ മൂന്നായി കിടന്ന മലയാളക്കര ഒന്നായി. പക്ഷെ അതോടെ രാജഭരണത്തിന്റെ അവസാനചിഹ്നവും അപ്രത്യക്ഷമായി. എങ്കിലും രാജാവ് പ്രജകളെയും പ്രജകൾ രാജാവി നെയും സ്നേഹിച്ചു. രാജ്യമില്ലെങ്കിലും ശ്രീചിത്തിര തിരുനാൾ ജനങ്ങളുടെ രാജാവ് തന്നെയെന്ന് ഈ ജനക്കൂട്ടം തെളിയിക്കുന്നു. മ്യൂസിയം മുതൽ വെള്ളയമ്പലത്തെ അയ്യൻകാളി പ്രതിമ വരെ പ്രജ കൾ പൊരിവെയിലത്തു തിങ്ങിനിറഞ്ഞു നിൽക്കുന്നു. പ്രജകൾക്ക് അവരുടെ രാജാവിനെ അവസാനമായി ഒന്നു കാണണം; അതിനു വേണ്ടിയാണ് ഈ നിൽപ്പ്.

എന്തൊക്കെയാണ് രാജാവിന്റെ സംഭാവനകൾ? ക്ഷേത്രപ്രവേ ശനം, പ്രായ പൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിലുള്ള ആദ്യത്തെ തിരഞ്ഞെടുപ്പ്, കപ്പൽ യാത്രചെയ്തവരെ ക്ഷേത്രത്തിൽ പ്രവേശിപ്പിക്കുന്നതിനുള്ള അനുവാദം, ഋണബാദ്ധ്യതയുള്ള കർഷകരെ രക്ഷിക്കാൻ ഭൂപണയ ബാങ്ക്, ട്രാൻസ്പോർട്ട് ഡിപ്പാർട്ട്മെന്റ്, പള്ളി വാസൽ ജലവൈദ്യുത പദ്ധതി, വിമാന സർവീസ്, തിരുവിതാംകൂർ റേഡിയോ സ്റ്റേഷൻ, തിരുവിതാംകൂർ സർവ്വകലാശാല, ട്രിവാൻഡ്രം റബ്ബർ വർക്സ്, കുണ്ടറ കളിമൺ ഫാക്ടറി, എഫ്.എ.സി.ററി., ടൈററാ

നിയം ഫാക്ടറി, ദി ട്രാവൻകൂർ ബാങ്ക് (സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ)*, ടി.സി.സി., പെരുമ്പാവൂർ റയോൺസ്, ഇന്ത്യയിലെ ആദ്യത്തെ സിമന്റ് ഫാക്ടറി, മെഡിക്കൽ കോളേജ്, തിരുവനന്തപുരത്തെ ശുദ്ധ ജലവിതരണ പദ്ധതി തുടങ്ങിയ എത്രയോ കാര്യങ്ങൾക്ക് ആരംഭം കുറിച്ചതും ഉദ്ഘാടനം ചെയ്തതും ശ്രീചിത്തിര തിരുനാൾ മഹാരാജാവിന്റെ കാലത്താണ്. ബ്രിട്ടീഷ് ഗവൺമെന്റിന്റെ നയത്തിൽ വന്ന മാററം അനുസരിച്ച് അവരുടെ കോളനികളിൽ കൂടുതൽ വ്യവസായങ്ങൾ ആരംഭിച്ചുവെന്നും അതുകൊണ്ടാണ് തിരുവിതാംകൂറിൽ വ്യവസായ ശാലകൾ കൂടിയതെന്നും വാദിക്കുന്നവരുണ്ട്. ശരിയായിരിക്കാം. പക്ഷെ എന്തുകൊണ്ട് മററ് നാട്ടുരാജ്യങ്ങൾ ഇക്കാര്യത്തിൽ അത്ര താൽപര്യം എടുത്തില്ല എന്ന ചോദ്യം ഉദിക്കുന്നു. ബ്രിട്ടന് ആവശ്യമായ കെമിക്കൽ വ്യവസായങ്ങളാണ് തിരുവിതാംകൂറിൽ ആരംഭിച്ചതെന്ന വാദത്തിന് കഴമ്പില്ല. കാരണം കെമിക്കൽ വ്യവസായങ്ങളോടൊപ്പം തന്നെ ജനങ്ങളുടെ ദൈനംദിന ആവശ്യങ്ങൾക്കുള്ള പലതും ഇവിടെ അക്കാലത്ത് ഉൽപാദിപ്പിച്ചിരുന്നു. സർവ്വകലാശാല, അഖിലേന്ത്യാ റേഡിയോ തുടങ്ങിയവയുടെ ആരംഭംകൊണ്ട് സാധാരണക്കാർക്ക് എന്തു നേട്ടം ഉണ്ടായി എന്നു ചോദിക്കുന്നവരുണ്ട്. സർവ്വകലാശാല കോട്ടും സ്യൂട്ടും ധരിച്ച് ടൈ കെട്ടി നടക്കുന്ന കുറെ ബുദ്ധിജീവികളെയും ബിരുദധാരികളേയും മാത്രമല്ല സൃഷ്ടിച്ചത്. അവിടെ നടന്ന പല ഗവേഷണങ്ങളും ജനങ്ങളുമായി ബന്ധപ്പെട്ടതായിരുന്നു. നല്ലതരം ഉപ്പ്, മീനെണ്ണ നിർമ്മാണം, മീൻ കേടുകൂടാതെ സൂക്ഷിക്കൽ തുടങ്ങി എന്തെല്ലാം ഗവേഷണങ്ങൾ അവിടെ നടന്നിരുന്നു. സർവ്വകലാശാലയിലെ ഗവേഷണങ്ങൾ അക്കാലത്ത് ജനങ്ങൾക്ക് പ്രയോജനപ്പെടുത്താൻ നടപടികൾ സ്വീകരിച്ചിരുന്നു.

മഹാരാജാവ് സാധാരണ പൗരനായി മാറിയിട്ടും അദ്ദേഹത്തിന് ആരോടും പകയില്ലായിരുന്നു. ഇന്ത്യയിലെ മററ് രാജാക്കന്മാർ രാഷ്ട്രീയത്തിൽ പ്രവേശിച്ച് മന്ത്രിസ്ഥാനങ്ങൾക്കു വേണ്ടി ശ്രമിക്കുമ്പോൾ

---

**സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ:** 1945 സെപ്തംബർ 12 ന് ഇന്ത്യൻ കമ്പനീസ് ആക്ട് അനുസരിച്ച് ശ്രീ ചിത്തിര തിരുനാൾ ബാലരാമവർമ്മ മഹാരാജാവ് ആനക്കച്ചേരിയിൽ ഒരു കോടി രൂപ മുതൽ മുടക്കി ആരംഭിച്ച 'ദി ട്രാവൻകൂർ ബാങ്ക് ലിമിറ്റഡ്' ആണ് പിൽക്കാലത്ത് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ ആയി മാറിയത്. തിരുവിതാംകൂറിന്റെ നാമം നിലനിർത്തുന്ന ഈ ബാങ്ക് 2005 ൽ 60-ാം പിറന്നാൾ ആഘോഷിക്കുമ്പോൾ 672 ശാഖകളും 41000 കോടി രൂപയുടെ ബിസിനസ്സുമായി ഇന്ത്യൻ ബാങ്കിംഗ് രംഗത്ത് തലയുയർത്തി നിൽക്കുന്നു.

ശ്രീചിത്തിര തിരുനാൾ കവടിയാർ കൊട്ടാരത്തിനുള്ളിൽ വായനയും ക്ഷേത്രദർശനവും ആയി ഒതുങ്ങിക്കൂടി. വിമർശനങ്ങൾ ഉണ്ടാക്കുന്ന ഒന്നിലും അദ്ദേഹം ഇടപെട്ടില്ല. പല പ്രാവശ്യവും ഗവർണർ സ്ഥാന ത്തേക്ക് അദ്ദേഹത്തിന്റെ പേരു കേട്ടിരുന്നു.

പക്ഷെ തന്റെ രാജ്യത്തെയും, കുലദേവതയെയും വിട്ട് ഒരിടത്തും പോകാൻ അദ്ദേഹം തയ്യാറായില്ല. രാജാവല്ലെങ്കിലും നാടിനെ അദ്ദേഹം സ്നേഹിച്ചു.

തിരുവനന്തപുരം പട്ടണം വളരാൻ അദ്ദേഹം കൊതിച്ചു. തന്നെ കാണാൻ പല പ്രാവശ്യവും എത്തിയിട്ടുള്ള നഗരപിതാക്കൻമാരോട് അദ്ദേഹം ഇക്കാര്യം പറഞ്ഞിട്ടുണ്ട്. ആരോടും പകയില്ലാതെ, ആരേയും വെറുക്കാതെ നിശ്ശബ്ദനായി അദ്ദേഹം ജീവിച്ചു. പക്ഷെ ആ നിശ്ശബ്ദ തയ്ക്കിടയിലും മനുഷ്യസ്നേഹം അദ്ദേഹത്തിന്റെ മനസ്സിൽ ഉറഞ്ഞു നിന്നു. അതിനുദാഹരണമാണ് ഇന്ന് കേരളത്തിന് അഭിമാനിക്കാവുന്ന ശ്രീചിത്രാ മെഡിക്കൽ സെന്റർ. രാജാവിന്റെ സംഭാവനകൊണ്ടാണ് ഈ മെഡിക്കൽ സെന്റർ ആദ്യം ആരംഭിച്ചത്. സന്ദർഭത്തിനൊത്ത് ഉയരാനും ജനങ്ങളുടെ ഹൃദയത്തുടിപ്പ് മനസ്സിലാക്കാനും അവസാന നിമിഷം വരെ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. അതിനുദാഹരണമാണ് മുൻപ്രധാനമന്ത്രി ഇന്ദിരാഗാന്ധി വെടിയേററ് മരിച്ചതിന്റെ തൊട്ടടുത്ത ദിവസത്തെ ആറാട്ട് എഴുന്നള്ളത്ത്. കറുത്ത കരകളുള്ള നേരിയതു മുടുത്ത്, ദേശീയ ദുഃഖത്തിൽ പങ്കുചേർന്നു കൊണ്ടാണ് രാജാവ് അന്ന് ആറാട്ടിനെഴുന്നള്ളിയത്.

ഇന്ദിരാഗാന്ധിയുടെ ചിതാഭസ്മം കനകക്കുന്ന് കൊട്ടാരത്തിൽ കൊണ്ടുവന്നപ്പോൾ വെള്ളിപ്പാത്രത്തിൽ പൂക്കളുമായി ശ്രീചിത്തിര തിരുനാൾ മഹാരാജാവും ആദരാഞ്ജലികളർപ്പിക്കാനെത്തിയിരുന്നു. ഇനി അതെല്ലാം ഓർമ്മകൾ; ഓർമ്മകൾ മാത്രം. കവടിയാർ ലക്ഷ്യമാക്കി അവസാനത്തെ എഴുന്നള്ളത്ത് നീങ്ങുന്നു. അൽപ്പസമയം കൂടി; അതോടെ അനവധി ചരിത്രസന്ധികളിൽക്കൂടി പതറാതെ കടന്നുവന്ന, ആ യുഗപ്രഭാവന്റെ ഭൗതികതേജസ്സ് ഏററുവാങ്ങി അഗ്നി കൃതാർത്ഥത യടയും.

•



# 11

# എരിഞ്ഞടങ്ങിയ ചരിത്രാദ്ധ്യായം

1991 ജൂലൈ 20.

സമയം 3.45

കവടിയാർ കൊട്ടാരം.

പാശ്ചാത്യ-പൗരസ്ത്യ വാസ്തുശില്പവിദ്യ സമന്വയിപ്പിച്ചിട്ടുള്ള രാജകീയ സൗധം. കൊട്ടാര പരിസരത്തും പുറത്തുള്ള മതിലുകളിലും മനുഷ്യർ തിങ്ങിനിറഞ്ഞിരിക്കുന്നു. മുമ്പിലുള്ള വലിയ ഇരുമ്പ് ഗേററിൽ നിന്ന്നോക്കിയാൽ ഇരുവശത്തും വലിയ ചോല വൃക്ഷങ്ങൾ നിറഞ്ഞ രാജവീഥി കാണാം. അതിന്റെ ഓരങ്ങളിൽ മനുഷ്യമതിൽ രൂപം കൊണ്ടിരിക്കുന്നു. ഇരുവശത്തും കാവൽ നിൽക്കുന്ന പോലീസുകാർ ജനങ്ങളെ നിയന്ത്രിക്കാൻ ബദ്ധപ്പെടുന്നുണ്ട്.

കൊട്ടാരത്തിനുള്ളിൽ ഗവർണറും മുഖ്യമന്ത്രിയും മന്ത്രിമാരും ചീഫ് സെക്രട്ടറി അടക്കമുള്ള ഉയർന്ന ഉദ്യോഗസ്ഥന്മാരും മൂന്നു സൈനിക വിഭാഗങ്ങളുടെ തലസ്ഥാന മേധാവികളും സാമൂഹിക സാംസ്കാരിക നായകന്മാരുമെല്ലാം രാജവീഥിയിലേക്ക് കണ്ണും നട്ട് ദുഃഖിതരായി നിൽക്കുന്നു.

അറുപതുവർഷം മുമ്പ് രാജാവായി ആദ്യമായി ഈ കൊട്ടാരത്തിൽ ശ്രീചിത്തിര തിരുനാൾ വെള്ളക്കുതിരകളെ പൂട്ടിയ സ്വർണ്ണരഥത്തിൽ എഴുന്നള്ളിയ രംഗം ഇന്നും പലർക്കും ഓർമ്മയുണ്ട്. രാത്രിയായിരുന്നു ആ എഴുന്നള്ളത്ത്. റോഡിന്റെ ഇരുഭാഗത്തും കൊട്ടാരനടയിലും അന്നും ഇതേപോലെ ജനക്കൂട്ടമുണ്ടായിരുന്നു. പക്ഷെ, ആഹ്ലാദഭരിതരായിരുന്നു അന്ന്. നിറഞ്ഞ കണ്ണുകളും, ദുഃഖം നിഴലിക്കുന്ന മുഖവുമായിട്ടാണ് ഇന്ന് 'പ്രജകൾ' അദ്ദേഹത്തെ കാത്തു നിൽക്കുന്നത്. കാരണം ഈ എഴുന്നള്ളത്ത് അവസാനത്തേതാണ്.

അറുപതു കൊല്ലം കൊണ്ട് കവടിയാർ കൊട്ടാരം എന്തിനെല്ലാം സാക്ഷ്യം നിന്നു? രാജാവിന്റെയും രാജപ്രമുഖന്റെയും കൊട്ടാരമായിരുന്ന കവടിയാർ പിന്നീട് അധികാരമില്ലാത്ത ശ്രീപത്മനാഭദാസന്റെ മന്ദിരമായി മാറി. പക്ഷേ, അതിനകത്ത് താമസിച്ച ശ്രീചിത്തിര തിരുനാൾ ജനങ്ങളുടെ രാജാവായിരുന്നു. അധികാരമില്ലെങ്കിലും ജനങ്ങൾക്ക് അദ്ദേഹം  പൊന്നു തമ്പുരാനും, രാജാവും, ഹൈനസ്സും ഒക്കെയായിരുന്നു. നഗരത്തിലെത്തിയിരുന്ന പ്രധാനികളെല്ലാം കൊട്ടാരവും സന്ദർശിക്കുക പതിവായിരുന്നു. രാജാവിന്റെ എളിമയും വിനയവും നാടാകെ പ്രസിദ്ധമായിരുന്നു. രാജാക്കന്മാർക്കുള്ള പ്രിവിപേഴ്സ് നിറുത്തലാക്കിയ വിവരമറിഞ്ഞ ഉടൻ ശ്രീചിത്തിര തിരുനാൾ കൊട്ടാരത്തിനു മുകളിലെ കൊടി താഴ്ത്താൻ ഉത്തരവിട്ടു. പിന്നെ തിരുവിതാംകൂറിന്റെ കൊടി കൊട്ടാരത്തിൽ ഉയർന്നില്ല. കൊട്ടാരത്തിലെ മിച്ചഭൂമി ഏറ്റെടുക്കാൻ സർക്കാർ തീരുമാനിച്ചു. നിയമം നടപ്പിലാക്കാൻ രണ്ട് മൂന്ന് ഉദ്യോഗസ്ഥന്മാർ രാജാവിനെ കാണാനെത്തി. ഒരിക്കൽ രാജ്യം ഭരിച്ച മഹാമനസ്കനായ മഹാരാജാവിനോട് നിയമം കർക്കശമായി പാലിക്കുന്നത് എങ്ങനെയെന്ന് കരുതി അറച്ചുനിന്ന ഉദ്യോഗസ്ഥന്മാരോട് നിങ്ങൾ നിങ്ങളുടെ ഡ്യൂട്ടി നിർവ്വഹിക്കുക എന്ന് അദ്ദേഹം നിർദ്ദേശിച്ചു.

ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ ഉത്സവങ്ങളും ചടങ്ങുകളുമായി രാജാവ് ദിവസങ്ങൾ ചെലവഴിച്ചു. വർഷങ്ങൾ പലതും കടന്നുപോയി. വാർദ്ധക്യം ബാധിച്ച് ആരോഗ്യം പ്രശ്നമായിട്ടും ക്ഷേത്രാചാരങ്ങളിലും ചിട്ടകളിലും തെല്ലിട മാററാൻ അദ്ദേഹം തയ്യാറായില്ല. ഡോക്ടർമാരുടെ വിലക്കുകളൊന്നും വകവയ്ക്കാതെ 78-ാം വയസ്സിലും ഒററക്കൈയിൽ പള്ളിവാളേന്തി എട്ടു കിലോമീററർ ദൂരം നഗ്നപാദനായി അവസാനത്തെ ആറാട്ടിനും മഹാരാജാവ് അകമ്പടി സേവിച്ചു.

സമയം 4 മണി.

ഗൺ കാര്യേജ് കൊട്ടാരത്തിന്റെ ഗേററ് കടന്നു. ജനം കാറേററ കടലുപോലെ ഇളകി മറിയുന്നു. എങ്ങും ഏങ്ങലടികൾ. തമ്പുരാനേ എന്നു വിളിച്ച് മാറത്തടിക്കുന്ന സ്ത്രീകൾ.

കൊട്ടാര കവാടം കടന്ന് വലതുവശത്ത് ചിത ഒരുങ്ങുകയാണ്. അവിടെയാണ് മഹാരാജാവിന്റ്റെ പള്ളിയടക്കം. മുമ്പ് തിരുവിതാംകൂർ ഭരിച്ചിരുന്ന മാർത്താണ്ഡവർമ്മ രാജാവ് മുതൽ ശ്രീമൂലം തിരുനാൾ വരെയുള്ളവരെ സംസ്ക്കരിച്ചത് കോട്ടയ്ക്കു പുറത്തുള്ള പ്രത്യേക സ്ഥലത്തായിരുന്നു. കൈതമുക്ക് കഴിഞ്ഞ് പടിഞ്ഞാറെ കോട്ടയിലേക്ക് പോകുമ്പോൾ കാണുന്ന ഈ സ്ഥലത്തിന് 'പള്ളിയടക്കമുക്ക്' എന്നാണ് ഇന്നും പേര്. രാജാക്കന്മാരുടെ ഭൗതിക ശരീരം ചിത ഏററുവാങ്ങിയ ആ രാജകീയ ശ്മശാനത്ത് ഇന്ന് കോൺക്രീററ് സൗധം ഉയർന്നു നില്ക്കുന്നു. എട്ടു വർഷം മുമ്പ് ശ്രീചിത്തിര തിരുനാളിന്റെ മാതാവ് സേതുപാർവ്വതിഭായി നാടുനീങ്ങിയപ്പോഴും കവടിയാർ കൊട്ടാരത്തിലായിരുന്നു പള്ളിയടക്കം നടന്നത്. പക്ഷെ അത് കൊട്ടാരത്തിന്റെ പുറകുവശത്താണ്. അന്ന് നനഞ്ഞ ഒററമുണ്ടുടുത്ത് കൈവിരലുകളിൽ ദർഭപ്പുല്ലുകൾ അണിഞ്ഞ് അമ്മയുടെ മൃതദേഹം ചിതയിലേക്ക് കൊണ്ടുപോകുന്ന മഹാരാജാവിന്റെ ചിത്രം പലരും ഓർത്തു. അന്ന് പള്ളിയടക്കത്തിന് കാർമികത്വം വഹിച്ച ചേടിക്കുന്നം സുബ്രഹ്മണ്യൻ നമ്പൂതിരിയാണ് ശ്രീചിത്തിര തിരുനാൾ മഹാരാജാവിന്റെ പള്ളിയടക്കത്തിനുള്ള കർമ്മങ്ങൾക്കും ഇന്നു നേതൃത്വം നൽകുന്നത്.

പട്ടടയ്ക്ക് എതിർവശത്തുള്ള ഗാർഡ് റൂമിൽ മഞ്ഞ മുളയിൽ തീർത്ത മഞ്ചത്തിൽ രാജാവിന്റെ ഭൗതിക ശരീരം ബന്ധുക്കളുടെ ദർശനത്തിനും ദേഹശുദ്ധിക്കും വേണ്ടി കിടത്തി.

പട്ടട തയ്യാറായി. ഏഴടി നീളവും മൂന്നടി വീതിയും മൂന്നടി താഴ്ചയുമുള്ള കുഴിയിൽ ഉണക്കത്തൊണ്ടും പച്ചമാവിൻ വിറകും നിറച്ചു. അതിനു മുകളിൽ രാമച്ചവും നെയ്യും. നാടു ഭരിച്ച മഹാരാജാവിന്റെ ഭൗതികശരീരം ഏററുവാങ്ങാൻ പട്ടട കാത്തുകിടക്കുമ്പോൾ എതിർ വശത്തുള്ള ഗാർഡ് മുറിയിൽ രാജകുടുംബാംഗങ്ങളുടെ കരച്ചിലിനും വൈദികരുടെ മന്ത്രോച്ചാരണങ്ങൾക്കും ഇടയിൽ ശേഷക്രിയകൾ ഓരോന്നായി നടന്നു.

സമയം 4.50

നനഞ്ഞ തോർത്തുമുണ്ട് മാത്രം ഉടുത്ത ഇളയ രാജാവ് ഉത്രാടം തിരുനാളും രാജകുടുംബാംഗങ്ങളും കൂടി തോളിലേററി രാജാവിന്റെ മൃതദേഹം പട്ടടയിലേക്ക് കൊണ്ടുപോകുമ്പോൾ പോലീസ് നാഗസ്വരത്തിൽ മുഖാരിരാഗം ആലപിച്ചു; ഒപ്പം ബാൻഡുവാദ്യവും. ഉയർന്ന പോലീസുദ്യോഗസ്ഥന്മാർ തൊപ്പി ഊരി. അവിടെ കൂടിയിരുന്ന മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും ക്രിസ്തീയ മതാധ്യക്ഷന്മാരും സാമൂഹിക സാംസ്കാരിക നേതാക്കളും ദുഃഖിതരായി ആ രംഗം നോക്കി നിന്നു.

ഗൗരീഗാത്ര കുലകളും കുലവാഴകളും കൊണ്ട് അലങ്കരിച്ച പട്ടടയ്ക്കു ചുററും പ്രദക്ഷിണം വെച്ചശേഷം മഞ്ചം അരികിൽ ഇറക്കി വച്ചു. ഇളയ രാജാവ് ഇടയ്ക്കിടയ്ക്ക് വിതുമ്പലുകൾ നിയന്ത്രിച്ചുകൊണ്ട് ശേഷക്രിയയ്ക്കുള്ള ചടങ്ങുകൾക്കായി പുരോഹിതന്മാരുടെ മുമ്പിൽ ചമ്രം പടിഞ്ഞിരുന്നു. വിരലിൽ ദർഭമോതിരം ധരിച്ച് തന്റെ ജ്യേഷ്ഠന്റെ ഭൗതികശരീരം കത്തിക്കാനുള്ള അഗ്നിയെ ഉഴിഞ്ഞ് പ്രാർത്ഥിച്ചു. ചിതയ്ക്ക് നെയ്യ് പകരുമ്പോഴും നവധാന്യങ്ങൾ വിതറുമ്പോഴും കൈകൾ വിറച്ചു. പ്രാർത്ഥനയോടെ 'കൊള്ളിവയ്ക്കൽ' ചടങ്ങ് കഴിഞ്ഞു. പിന്നീട് ഇളയരാജാവും ബന്ധുക്കളും ചേർന്ന് ശ്രീചിത്തിര തിരുനാളിന്റെ ഭൗതിക ശരീരം ചിതയിലേക്ക് ഇറക്കിവച്ചു. ദർഭകൊണ്ട് ചിതമൂടിക്കെട്ടി. ഇപ്പോൾ മുഖം മാത്രം ദൃശ്യമാണ്. ദുഃഖം പൊട്ടിച്ചിതറിയ അന്തരീക്ഷത്തിൽ ചടങ്ങുകൾ ഓരോന്നായി നടന്നുകൊണ്ടിരുന്നു. 'കുടം ഉടയ്ക്കൽ' ചടങ്ങ് കഴിഞ്ഞു. ഉടഞ്ഞ കുടത്തിൽ നിന്ന് ഓടുകൊണ്ട് തീർത്ഥജലം ജ്യേഷ്ഠന്റെ ചുണ്ടിലേക്കു വീഴ്ത്തുമ്പോഴും ഇനി ഒരിക്കലും കാണാൻ കഴിയാത്തവിധം വെള്ളത്തുണികൊണ്ടും ചന്ദന മുട്ടികൊണ്ടും ആ മുഖം മറയ്ക്കുമ്പോഴും ഇളയ രാജാവ് വികാര വിക്ഷുബ്ധനായി.

തന്ത്രിമാർ പൂജിച്ച് നൽകിയ കനൽ ഇളയ രാജാവ് വിറയ്ക്കുന്ന കരങ്ങളോടെ ചിതയിൽ വയ്ക്കുമ്പോൾ, പള്ളിയടക്കപ്പുരയുടെ മുന്നിൽ നിലയുറപ്പിച്ച 14 സൈനികർ ആകാശത്തേക്ക് മൂന്നുപ്രാവശ്യം നിറയൊഴിച്ച് രാജ്യത്തിന്റെ ബഹുമതി അർപ്പിച്ചു. ഗാർഡ് മുറിക്കു മുമ്പിൽ നിന്ന് ഈ രംഗങ്ങളെല്ലാം കണ്ട് സഹോദരി കാർത്തിക തിരുനാൾ തമ്പുരാട്ടിയും രാജകുടുംബാംഗങ്ങളും വാവിട്ടു കരയുകയായിരുന്നു. ചന്ദനത്തിന്റെയും രാമച്ചത്തിന്റെയും മണം നിറഞ്ഞ പുകച്ചുരുളുകൾ സൃഷ്ടിച്ചുകൊണ്ട് കർക്കിടകത്തിലെ ചോതി നക്ഷത്രത്തിൽ കവടിയാർ കൊട്ടാരത്തിലെ പട്ടടയിൽ അഗ്നി ആർത്തിയോടെ ആളിക്കത്തുമ്പോൾ ചരിത്രത്തിന്റെ ഒരേട് അവസാനിക്കുകയായിരുന്നു.

•

# അനുബന്ധം

## തിരുവിതാംകൂർ രാജാക്കന്മാർ

അനിഴം തിരുനാൾ മാർത്താണ്ഡവർമ്മയുടെ ഭരണാരംഭം മുതലുള്ള ലിസ്റ്റാണ് ഇവിടെ ചേർക്കുന്നത്. എല്ലാ അനുബന്ധങ്ങൾക്കും അടിസ്ഥാനമായി സ്വീകരിച്ചിട്ടുള്ളത് ഈ കാലഘട്ടമാണ്.

| | ഭരണാരംഭം എ.ഡി. |
|---|---|
| അനിഴംതിരുനാൾ മാർത്താണ്ഡവർമ്മ | 1729 |
| രാമവർമ്മ ധർമ്മരാജാ (കാർത്തികതിരുനാൾ) | 1758 |
| ബാലരാമവർമ്മ | 1798 |
| റാണി ഗൗരിലക്ഷ്മീഭായി | 1810 |
| റാണി ഗൗരി പാർവതീഭായി | 1815 |
| സ്വാതിതിരുനാൾ രാമവർമ്മ | 1829 |
| ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ | 1847 |
| ആയില്യം തിരുനാൾ രാമവർമ്മ | 1860 |
| വിശാഖം തിരുനാൾ രാമവർമ്മ | 1880 |
| ശ്രീമൂലംതിരുനാൾ രാമവർമ്മ | 1885 |

സേതു ലക്ഷ്മീഭായി (റീജന്റ്) ........................................ 1924
ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ ........................................ 1931–1949
ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ
(തിരു-കൊച്ചി രാജപ്രമുഖൻ) ........................................ 1949–56

## കൊച്ചിയിലെ രാജാക്കന്മാർ

രവിവർമ്മ ........................................ 1731
രാമവർമ്മ ........................................ 1739
കേരളവർമ്മ ........................................ 1746
രാമവർമ്മ ........................................ 1749
കേരളവർമ്മ ........................................ 1760
രാമവർമ്മ ........................................ 1775
രാമവർമ്മ ശക്തൻതമ്പുരാൻ ........................................ 1790
രാമവർമ്മ ........................................ 1805
കേരളവർമ്മ ........................................ 1809
രാമവർമ്മ ........................................ 1828
രാമവർമ്മ ........................................ 1837
രാമവർമ്മ ........................................ 1844
കേരളവർമ്മ ........................................ 1851
രവിവർമ്മ ........................................ 1853
രാമവർമ്മ ........................................ 1864
കേരളവർമ്മ ........................................ 1888
രാമവർമ്മ ........................................ 1895
രാമവർമ്മ ........................................ 1914
ശ്രീമൂലം തിരുനാൾ രാമവർമ്മ ........................................ 1932
ഉത്രാടം തിരുനാൾ കേരളവർമ്മ ........................................ 1941
ശ്രീ രവിവർമ്മ ........................................ 1943
കേരളവർമ്മ ........................................ 1946
രാമവർമ്മ (പരീക്ഷിത്ത് തമ്പുരാൻ) ........................................ 1948

## തിരുവിതാംകൂർ ദളവാമാരും ദിവാന്മാരും

(ദളവാമാരുടെയും ദിവാന്മാരുടെയും കാലവും പേരും പലവിധത്തിലാണ് റിക്കാർഡുകളിൽ കാണുന്നത്)

ആറുമുഖം പിള്ള ........................................ 1728
താണുപിള്ള ........................................ 1736

## കൊച്ചിയിലെ ദിവാന്മാർ

പതിനെട്ടാം ശതകത്തിന്റെ അവസാനം വരെ പാലിയത്തച്ചന്മാരായിരുന്നു പാരമ്പര്യ മുറയ്ക്ക് കൊച്ചിയിൽ മുഖ്യമന്ത്രിമാരായിരുന്നത്. ശക്തൻ തമ്പുരാന്റെ കാലത്ത് പ്രഭുക്കന്മാരുടെ ഭരണം അവസാനിച്ചതോടുകൂടി പാലിയം കുടുംബത്തേക്കുള്ള അവകാശവും നിർത്തലാക്കപ്പെട്ടു. 1779-ൽ നിര്യാതനായ പാലിയത്തു കോമി അച്ചൻ ആയിരുന്നു പാരമ്പര്യമുറയ്ക്കുള്ള അവസാനത്തെ മന്ത്രി. അതിനുശേഷം കൊച്ചി രാജ്യം ഭരിച്ചിട്ടുള്ള മന്ത്രിമാരുടെ പേരും കാലവും താഴെ ചേർക്കുന്നു.

വെങ്കിട സുബ്ബയ്യ........................................................ ...................... 1835
ശങ്കരവാര്യർ ............................................................................. 1840
വെങ്കിടറാവു ............................................................................. 1856
ശങ്കുണ്ണിമേനോൻ ....................................................................... 1860
ഗോവിന്ദമേനോൻ ........................................................................ 1876
സി. തിരുവെങ്കിടാചാര്യ ................................................................ 1889
വി. സുബ്രഹ്മണ്യപിള്ള.................................................................. 1892
പി. രാജഗോപാലാചാരി ................................................................. 1896
എസ്. ലോക് (ആക്ടിങ്) ................................................................. 1901
എൻ. പട്ടാഭിരാമറാവു ................................................................... 1902
എസ്. ലോക് (ആക്ടിങ്) ................................................................. 1907
എ.ആർ. ബാനർജി ........................................................................ 1907
ജെ. ഡബ്ളിയു. ഭോർ...................................................................... 1914
ററി. വിജയരാഘവാചാരി ................................................................ 1919
പി. നാരായണമേനോൻ .................................................................. 1922
ററി.എസ്. നാരായണയ്യർ................................................................. 1925
സി.ജി. ഹെർബർട്ട് ........................................................................ 1930
ഷൺമുഖം ചെട്ടി............................................................................ 1935
കോമാട്ടിൽ അച്യുതമേനോൻ (ആക്ടിങ്)........................................ 1941
എ.എഫ്.ഡബ്ളിയു. ഡിക്സൻ............................................................ 1941
സർ ജോർജ് ബോഗ് ....................................................................... 1943
പനമ്പിള്ളി ഗോവിന്ദമേനോൻ (മുഖ്യമന്ത്രി) ................................. 1947
ററി.കെ. നായർ (മുഖ്യമന്ത്രി)........................................................... 1947
ഇക്കണ്ടവാര്യർ (മുഖ്യമന്ത്രി) .......................................................... 1948

## തിരു-കൊച്ചിയിലെ മുഖ്യമന്ത്രിമാർ

പറവൂർ ടി.കെ. നാരായണപിള്ള ............................ ജൂൺ, 1949 - ഫെബ്രുവരി, 1951
സി. കേശവൻ......................................... ഫെബ്രുവരി, 1951 - മാർച്ച്, 1952
എ.ജെ. ജോൺ.................................................. മാർച്ച്, 1952 - മാർച്ച്, 1954.
പട്ടം താണുപിള്ള ................................. മാർച്ച്, 1954 - ഫെബ്രുവരി, 1955
പനമ്പിള്ളി ഗോവിന്ദമേനോൻ............................. ഫെബ്രുവരി, 1955 - മാർച്ച്, 1956

•

## ഈ പുസ്തകത്തിൽ പറയുന്ന സംഭവങ്ങളുടെ കാലഗണനപ്പട്ടിക

1453 തുർക്കികൾ കോൺസ്റ്റാന്റ്നോപ്പിൾ പിടിച്ചെടുക്കുന്നു.

1492 ക്രിസ്റ്റഫർ കൊളംബസ് അറ്റ്ലാന്റിക് സമുദ്രം കടന്ന് വടക്കേ അമേരിക്കയുടെ കിഴക്കേ തീരത്ത് എത്തുന്നു.

1498 വാസ്കോഡഗാമ ഇന്ത്യയിലെ കോഴിക്കോട്ട് എത്തി.

1526 ഒന്നാം പാനിപ്പട്ട് യുദ്ധത്തിലൂടെ ഇബ്രാഹിം ലോദിയെ തോൽപ്പിച്ച് ബാബർ മുഗൾ സാമ്രാജ്യത്തിന് തറക്കല്ലിടുന്നു.

1556 അക്ബർ മുഗൾ ചക്രവർത്തി.

1558 എലിസബത്ത് ബ്രിട്ടീഷ് രാജ്ഞി.

1600 ഇംഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി രൂപീകരിക്കുന്നു.

1603 ജെയിംസ് ഒന്നാമൻ ബ്രിട്ടീഷ് രാജാവ്.

1605 ജഹാംഗീർ മുഗൾ ചക്രവർത്തി.

1615 ക്യാപ്റ്റൻ കീലിംഗിന്റെ നേതൃത്വത്തിൽ ഇംഗ്ളീഷ് കപ്പലുകൾ കോഴിക്കോട്ട് എത്തി. ഇതിൽ ബ്രിട്ടീഷ് രാജാവിന്റെ പ്രതിനിധിയായി സർ തോമസ് റോയും ഉണ്ടായിരുന്നു.

1618 ഇംഗ്ളീഷുകാർക്ക് കച്ചവടം നടത്താനുള്ള തിട്ടൂരം ജഹാംഗീറിൽ നിന്നും സമ്പാദിക്കുന്നു.

1639 മദ്രാസിൽ ഇംഗ്ളീഷുകാർ സെന്റ്ജോർജ് കോട്ട കെട്ടി.

1649 ബ്രിട്ടണിൽ ആഭ്യന്തര കലഹം. ചാൾസ് ഒന്നാമൻ രാജാവിനെ വധിക്കുന്നു. അവിടെ റിപ്പബ്ളിക് ഭരണം.

1660 ബ്രിട്ടണിൽ വീണ്ടും രാജവാഴ്ച. ചാൾസ് രണ്ടാമൻ രാജാവ്.

1663 കൊച്ചി ഭരണം ഡച്ചുകാർ കയ്യടക്കി.

1672 വേണാട്ടിൽ രാജാവും യോഗക്കാരും പിള്ളമാരും തമ്മിൽ തർക്കം മൂർച്ഛിക്കുന്നു.

1677 വേണാട്ടിൽ ഉമയമ്മറാണിയുടെ ഭരണം.

1680 ശിവജിയുടെ മരണം.

1684 ഇംഗ്ളീഷുകാർക്ക് അഞ്ചുതെങ്ങിൽ കോട്ട കെട്ടാൻ അനുവാദം ലഭിച്ചു.

1707 ഔറംഗസേബിന്റെ മരണം.

1729 മാർത്താണ്ഡവർമ്മ വേണാട് രാജാവ്.

1739 നാദിർഷ ദില്ലി ആക്രമിക്കുന്നു.

1741 കുളച്ചൽ യുദ്ധം : ഡച്ച് ശക്തി തളരുന്നു.

1742 ഡ്യൂപ്ലേ ഫ്രഞ്ച് ഗവർണർ.

1746 ഒന്നാം കർണ്ണാട്ടിക് യുദ്ധം.

1749 രണ്ടാം കർണ്ണാട്ടിക് യുദ്ധം.

1750 മാർത്താണ്ഡവർമ്മ രാജ്യം ശ്രീ പദ്മനാഭന് സമർപ്പിക്കുന്നു.

1757 പ്ലാസി യുദ്ധം. റോബർട്ട് ക്ലൈവ് ഗവർണർ.

1758 മൂന്നാം കർണ്ണാട്ടിക് യുദ്ധം. മാർത്താണ്ഡവർമ്മയുടെ മരണം. ധർമ്മരാജാവ് ഭരണത്തിൽ.

1764 ബക്സർ യുദ്ധം.

1766 ഹൈദരാലിയുടെ സൈന്യം വീണ്ടും കേരളത്തിൽ.

1767 ഒന്നാം മൈസൂർ യുദ്ധം.

1773 അമേരിക്കയിൽ ബോസ്റ്റൺ ടീ പാർട്ടി.

1776 അമേരിക്കൻ സ്വാതന്ത്ര്യ പ്രഖ്യാപനം.

1782 ഹൈദരാലിയുടെ മരണം. ടിപ്പു അധികാരത്തിൽ.

1783 അമേരിക്ക സ്വതന്ത്രയായി.

1788 ടിപ്പുവിന്റെ സൈന്യം മലബാറിൽ.

1789 ജോർജ് വാഷിംഗ്ടൺ അമേരിക്കൻ പ്രസിഡന്റ്.

1790 മൂന്നാം മൈസൂർ യുദ്ധം. ശക്തൻ തമ്പുരാൻ കൊച്ചി രാജാവ്.

1792 ശ്രീരംഗപട്ടണം കരാർ വഴി മലബാർ ഇംഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയ്ക്ക് ലഭിക്കുന്നു.

1793 ഫ്രഞ്ച് വിപ്ലവം; ലൂയി പതിനാറാമനെ വധിച്ചു. ബ്രിട്ടീഷ് മലബാർ നിലവിൽവന്നു.

1795 തിരുവിതാംകൂർ ഇംഗ്ളീഷ് മേൽക്കോയ്മ അംഗീകരിച്ചു. മെക്കാളെ റസിഡന്റ്.

1798 വെല്ലസ്ളി പ്രഭു ഗവർണർ ജനറൽ. ധർമ്മരാജാവ് അന്തരിച്ചു. നാലാം മൈസൂർ യുദ്ധം.

1799 ഫ്രാൻസിൽ നെപ്പോളിയൻ ബോണപ്പാർട്ട് യൂറോപ്പിന് പേടി സ്വപ്നമാകുന്നു. ടിപ്പുവിന്റെ മരണം.

1800 വേലുത്തമ്പി ദളവയായി.

1805 പഴശ്ശിരാജ, ശക്തൻ തമ്പുരാൻ എന്നിവരുടെ മരണം.

1809 കുണ്ടറ വിളംബരം. വേലുത്തമ്പിയുടെ ആത്മഹത്യ.

1810 മൺറോ റസിഡന്റ്. ലക്ഷ്മീഭായി തിരുവിതാംകൂർ ഭരണാധികാരി.

1813 സ്വാതി തിരുനാളിന്റെ ജനനം.

1815 വാട്ടർലൂ യുദ്ധം.

| | |
|---|---|
| 1829 | സ്വാതി തിരുനാൾ ഭരണം ആരംഭിക്കുന്നു. ഗവർണർ ജനറൽ വില്ല്യം ബെന്റിക് പ്രഭു സതി നിരോധിച്ചു. |
| 1833 | രാജാറാം മോഹൻറോയ് അന്തരിച്ചു. |
| 1839 | രാജാ രൺജിത് സിംഹൻ അന്തരിച്ചു. |
| 1846 | സ്വാതി തിരുനാൾ അന്തരിച്ചു. |
| 1847 | തലശ്ശേരിയിൽ നിന്നും രാജ്യസമാചാരം പ്രസിദ്ധീകരിച്ചു. |
| 1848 | കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ പുറത്തിറക്കി. |
| 1857 | ഇന്ത്യൻ കലാപം. |
| 1858 | ഇന്ത്യയുടെ ഭരണം ബ്രിട്ടീഷ് സർക്കാർ ഏറ്റെടുത്തു. |
| 1860 | ഉത്രം തിരുനാളിന്റെ മരണം. ആയില്യം തിരുനാൾ രാജാവ്. |
| 1869 | പുത്തൻ കച്ചേരി (സെക്രട്ടേറിയേറ്റ്) പണിതു. |
| 1880 | വിശാഖം തിരുനാൾ മഹാരാജാവ്. |
| 1885 | വിശാഖം തിരുനാൾ മഹാരാജാവ് അന്തരിച്ചു, ശ്രീമൂലം തിരുനാൾ പുതിയ മഹാരാജാവ്. ഇന്ത്യൻ നാഷണൽ കോൺഗ്രസ് രൂപീകരിച്ചു. |
| 1888 | ഇന്ത്യൻ നാട്ടുരാജ്യങ്ങളിൽ ആദ്യമായി തിരുവിതാംകൂറിൽ നിയമനിർമ്മാണ സഭ രൂപീകരിച്ചു. |
| 1891 | മലയാളി മെമ്മോറിയൽ സമർപ്പിച്ചു. |
| 1892 | വിവേകാനന്ദൻ കേരളം സന്ദർശിച്ചു. |
| 1896 | ഈഴവ മെമ്മോറിയൽ സമർപ്പിച്ചു. |
| 1901 | വിക്ടോറിയ മഹാറാണിയുടെ മരണം. |
| 1903 | ജി.പി.പിള്ളയുടെ മരണം. എസ്.എൻ.ഡി.പി. രൂപീകരിച്ചു. |
| 1904 | ശ്രീമൂലം പ്രജാസഭ നിലവിൽവന്നു. |
| 1907 | അയ്യൻകാളി സാധു പരിപാലന സംഘം സ്ഥാപിച്ചു. |
| 1910 | സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ സെപ്റ്റംബർ 26 ന് തിരുവിതാംകൂറിൽ നിന്നും നാടുകടത്തി. (മരണം 1916 മാർച്ച് 28) |
| 1914 | ഒന്നാം ലോക മഹായുദ്ധം. നായർ സർവീസ് സൊസൈറ്റി രൂപീകരിച്ചു (ഒക്ടോബർ 31). |
| 1915 | ഗാന്ധിജി ഇന്ത്യയിലെത്തി. |
| 1917 | റഷ്യയിൽ ഒക്ടോബർ വിപ്ലവം. |
| 1919 | ജാലിയൻ വാലാബാഗ് (ഏപ്രിൽ 13). |
| 1921 | മലബാർ കലാപം. |
| 1923 | മാതൃഭൂമി ആരംഭിച്ചു. (മാർച്ച് 18). |

1924 ചട്ടമ്പിസ്വാമി സമാധിയായി (മേയ് 5). മഹാകവി കുമാരനാശാൻ ബോട്ടപകടത്തിൽ മരിച്ചു. (ജനുവരി 16). വൈക്കം സത്യാഗ്രഹം ആരംഭിച്ചു (ഏപ്രിൽ 1). ശ്രീമൂലം തിരുനാൾ അന്തരിച്ചു (ആഗസ്റ്റ് 7). റീജന്റ് റാണി സേതുലക്ഷ്മീഭായി ഭരണം ഏറ്റു.

1928 ശ്രീനാരായണ ഗുരു സമാധിയായി (സെപ്റ്റംബർ 21).

1930 ഗാന്ധിയുടെ ദണ്ഡിയാത്ര (മാർച്ച് 12).

1931 ശ്രീ ചിത്തിര തിരുനാൾ അധികാരം ഏറ്റു (നവംബർ 6).

1936 സി.പി.രാമസ്വാമി അയ്യർ ദിവാൻ, ക്ഷേത്രപ്രവേശന വിളംബരം (നവംബർ 12).

1938 സ്റ്റേറ്റ് കോൺഗ്രസ് രൂപംകൊണ്ടു (ഫെബ്രുവരി 23), നെയ്യാറ്റിൻകര വെടിവെയ്പ് (ആഗസ്റ്റ് 31), പാങ്ങോട്, കല്ലറ സമരങ്ങൾ. മലയാളമനോരമയെ നിരോധിച്ചു.

1939 രണ്ടാം ലോക മഹായുദ്ധം.

1942 ക്വിറ്റ് ഇന്ത്യാ പ്രമേയം പാസാക്കി (ആഗസ്റ്റ് 8).

1945 സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ (ദി ട്രാവൻകൂർ ബാങ്ക് ലിമിറ്റഡ്) ആരംഭിച്ചു

1946 നെഹ്റുവിന്റെ നേതൃത്വത്തിലുള്ള ഇടക്കാല മന്ത്രിസഭ അധികാരത്തിൽ (സെപ്റ്റംബർ 2), വയലാർ- പുന്നപ്ര സമരം (ഒക്ടോബർ).

1947 മൗണ്ട്ബാറ്റൺ പ്രഭു വൈസ്രോയി (മാർച്ച് 21), സർ സി.പിക്ക് വെട്ടേറ്റു (ജൂലൈ 25), ഇന്ത്യ സ്വതന്ത്രയായി, ശ്രീ ചിത്തിര തിരുനാൾ മഹാരാജാവ് ഉത്തരവാദ ഭരണം പ്രഖ്യാപിച്ചു (സെപ്റ്റംബർ 4).

1948 ഗാന്ധിജി വെടിയേറ്റു മരിച്ചു (ജനുവരി 30), തിരുവിതാംകൂറിലെ പ്രഥമ ഭരണനിർമ്മാണ സമിതി രൂപം കൊണ്ടു (മാർച്ച് 20), പട്ടം താണുപിള്ള പ്രധാനമന്ത്രി, പട്ടത്തിന്റെ രാജിയെ തുടർന്ന് പറവൂർ ടി.കെ. മുഖ്യമന്ത്രി.

1949 (ജൂലൈ 1) തിരു- കൊച്ചി സംയോജനം. ശ്രീ ചിത്തിര തിരുനാൾ രാജപ്രമുഖനായി.

1956 കേരള സംസ്ഥാനം നിലവിൽ വന്നു (നവംബർ 1).

•

## ഈ പുസ്തകം എഴുതാൻ ഉപയോഗിച്ച ഗ്രന്ഥങ്ങൾ


- Velupillai, T.K., *Travancore State Manual*, Trivandrum : 1940.
- Barton, Sir William, *The Princes of India*, New Delhi : Cosmo Publication, 1953.
- Menon, V.P., *The Story of Integration of Indian States*, Bombay : 1956.
- Nagamaiya, *Travancore State Manual*, Trivandrum : 1906.
- Namboodiripad, EMS, *National Question in Kerala*, Bombay : 1952.
- Padmanabha Menon, K.P., *History of Kerala* (Four Vols.)
- *Hand book of Kerala*, PRD Publication, 1958.
- *Souvenir of the Temple Entry Proclamation Memorial*, Trivandrum: Publication of Temple Entry Proclamation Memorial Committee, 1942.
- Chincherov, A.I., *India, Economic Development*, Moscow: Nauka, 1971.
- Sekhar, G.P., (ed.) *Speeches and Messages of His Highness*, The Maharaja of Travancore, Trivandrum : 1937.
- Sree Chithira Thirunal, *Investiture Souvenir*, Trivandrum : 1931.
- *Travancore Information and Listner*, Travancore Govt. Monthly.
- Panicker, K.M., *Malabar and the Dutch*
- Innes C.A., ICS, *Madras District Gazetteers* - Govt. Press, Madras 1951.
- Maclearn, C.P., (ed.), *Manual of the Administration of Madras Presidency*.
- ജവഹർലാൽ നെഹ്റു, **വിശ്വചരിത്രാവലോകനം**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ളിഷിങ് കമ്പനി, 1970.

- ജവഹർലാൽ നെഹ്റു, **ഇന്ത്യയെ കണ്ടെത്തൽ**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ളിഷിങ് കമ്പനി, 1986.
- ലോഗൻ, വില്യം, **മലബാർ മാനുൽ**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ളിഷിങ് കമ്പനി, 1985.
- പത്മനാഭ മേനോൻ, കെ.പി. **കൊച്ചി രാജ്യചരിത്രം**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ളിഷിങ് കമ്പനി, 1989.
- നമ്പൂതിരിപ്പാട്, ഇ.എം.എസ്. **കേരളചരിത്രം മാർക്സിസ്റ്റ് വീക്ഷണത്തിൽ**, തിരുവനന്തപുരം, ചിന്താപബ്ളീഷേഴ്സ് 1990.
- നമ്പൂതിരിപ്പാട്, ഇ.എം.എസ്., **മാർക്സിസം ഒരു പഠനം**, തിരുവനന്തപുരം: ചിന്താപബ്ളീഷേഴ്സ് 1990.
- ശ്രീധരമേനോൻ എ., **കേരളചരിത്രം**, കോട്ടയം: നാഷണൽ ബുക്സ്റ്റാൾ, 1979.
- ശ്രീധരമേനോൻ എ., **ആധുനികകേരളം**, കോട്ടയം: നാഷണൽ ബുക്സ്സ്റ്റാൾ, 1988.
- മാധവൻ നായർ, കെ., **മലബാർ കലാപം**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ളിഷിങ് കമ്പനി, 1987.
- ഹെർമൻ ഗുണ്ടർട്ട്, ഡോ. **കേരളപ്പഴമ**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആൻഡ് പബ്ളിഷിങ് കമ്പനി, 1973.
- ശങ്കുണ്ണി മേനോൻ പി. **തിരുവിതാംകൂർ ചരിത്രം**, തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിററ്യൂട്ട്, 1973.
- ഭാസ്കരപിള്ള, കെ., **സ്വദേശാഭിമാനി**, കോട്ടയം: നാഷണൽ ബുക്സ്സ്റ്റാൾ, 1978.
- രാമകൃഷ്ണപിള്ള, സി.പി., **ജി.പി.**, തിരുവനന്തപുരം: രാധ്-ഇന്ദ് പ്രസിദ്ധീകരണങ്ങൾ.
- രാമകൃഷ്ണപിള്ള, സ്വദേശാഭിമാനി, **കാറൽമാർക്സിനെപ്പററി**, തിരുവനന്തപുരം: ചിന്ത പബ്ളിഷേഴ്സ്, 1981.
- താരാചന്ദ്, **ഇന്ത്യൻ സ്വതന്ത്ര്യ പ്രസ്ഥാനത്തിന്റെ ചരിത്രം**, തിരുവനന്തപുരം: കേരളാഭാഷാ ഇൻസ്റ്റിററ്യൂട്ട്, 1981.
- വിജയൻ, എൻ. (എഡി.), **ഇന്ത്യൻ സ്വാതന്ത്ര്യ പ്രസ്ഥാനത്തിന്റെ ചരിത്രം**, തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിററ്യൂട്ട്, 1988.

- ഗോപാലകൃഷ്ണൻ, പി.കെ. **കേരളത്തിന്റെ സാംസ്കാരിക ചരിത്രം**, തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1991.
- ജെഫ്രി, റോബിൻ, ഡോ., **നായർ മേധാവിത്വത്തിന്റെ പതനം**, കോട്ടയം: ഡി.സി. ബുക്സ്, 1979.
- കരീം, സി.കെ. **ഫ്രാൻസിസ് ബുക്കാനന്റെ കേരളം**, തിരുവനന്തപുരം, കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1981.
- ഗണേശ്, കെ.എൻ., **കേരളത്തിലെ ഇന്നലെകൾ**, തിരുവനന്തപുരം: സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ്, 1990.
- കുറുപ്പ് കെ.കെ.എൻ., ഡോ. **പഴശ്ശിസമരങ്ങൾ**, തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1998.
- കുറുപ്പ്, കെ.കെ.എൻ. ഡോ., **ആധുനികകേരളം ചരിത്രഗവേഷണ പ്രബന്ധങ്ങൾ**, തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1982.
- ഹബീബ്, ഇർഫാൻ., **ഇന്ത്യാചരിത്ര വ്യാഖ്യാനം – മാർക്സിസ്റ്റ് സമീപനം**, തിരുവനന്തപുരം: ചിന്ത പബ്ളിഷേഴ്സ്, 1991.
- അക്കാമ്മ ചെറിയാൻ, **1114–ന്റെ കഥ**, കോട്ടയം: ഡി.സി. ബുക്സ്, 1990.
- കുഞ്ഞിപ്പക്കി, പ്രൊഫ., പ്രൊഫ. പി.കെ. മുഹമ്മദാലി, **ആധുനിക ബ്രിട്ടന്റെ ചരിത്രം**,തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1991.
- അഭിമന്യു, സി, **അയ്യൻകാളി**, തിരുവനന്തപുരം: സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ്, 1990.
- മജ്ജുംദാർ, ആർ.സി., എച്ച്.സി. റായ്ചൗധരി, കാളീകിങ്കർദത്ത, **ഭാരത ബൃഹച്ചരിത്രം**, തിരുവനന്തപുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1975.
- പിള്ള, എ.കെ. ബാരിസ്റ്റർ, **കോൺഗ്രസ്സും കേരളവും**, തിരുവനന്തപുരം: ചരിത്രം പബ്ളിക്കേഷൻസ്, 1982.
- ശങ്കുപ്പിള്ള, കുമ്പളത്ത്, **എന്റെ കഴിഞ്ഞകാലസ്മരണകൾ**, കോട്ടയം: നാഷണൽ ബുക്സ്റ്റാൾ, 1985.
- നാരായണപിള്ള, സി., **തിരുവിതാംകൂർ സ്വാതന്ത്ര്യസമരചരിത്രം**, തിരുവനന്തപുരം: ഫോർവേർഡ് പബ്ളിക്കേഷൻസ്, 1972.
- മേനോൻ, വി.ആർ. **മാതൃഭൂമിയുടെ ചരിത്രം**, കോഴിക്കോട്: മാതൃഭൂമി പ്രിന്റിങ് ആന്റ് പബ്ളിഷിങ് കമ്പനി, 1973.

- കുഞ്ഞൻപിള്ള, ഇളംകുളം, **സംസ്കാരത്തിന്റെ നാഴികക്കല്ലുകൾ**, കോട്ടയം: നാഷണൽ ബുക്സ്റ്റാൾ,1979.
- കുഞ്ഞൻപിള്ള, ശൂരനാട്, **തിരുവിതാംകൂറിലെ മഹാന്മാർ**, തിരുവനന്തപുരം: വി.വി. ബുക്ഡിപ്പോ, 1943.
- കുഞ്ഞൻപിള്ള, ശൂരനാട്, **സ്വാതിതിരുനാൾ**, തിരുവനന്തപുരം: സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ്, 1989.
- എബ്രഹാംകുഞ്ഞ്, എ.പി., ഡോ. **മാർത്താണ്ഡവർമ്മ-ആധുനികതിരുവിതാംകൂറിന്റെ ഉദയം**, തിരുവനന്തപുരം: സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ്, 1990.
- കുളത്തു അയ്യർ, ആർ, **സർ ടി. മാധവരായർ**, തിരുവനന്തപുരം, ഭാസ്കര പ്രസ്സ്, 1914.
- കുളത്തു അയ്യർ, ആർ., **മഹാറാണി സേതുലക്ഷ്മീഭായി**, തിരുവനന്തപുരം: വി.വി. പ്രസ്സ്, 1929.
- കൈമൾ, ആർ., **ധർമ്മരാജാവ്**, കൊല്ലം: വി.വി. പ്രസ്സ്, 1933.
- പി.കെ. മാധവൻപിള്ള ആൻഡ് സൺസ്, **പൊന്നുതമ്പുരാൻ**, തിരുവനന്തപുരം : 1940.
- ജോൺ കട്ടക്കയം, ജെ., **നമ്മുടെ രാജകുടുംബം**, കൊല്ലം: ശ്രീരാമവിലാസം പ്രസ്സ്, 1937.
- ബാലകൃഷ്ണൻ നായർ. എൻ., **സ്വാതിതിരുനാൾ**, തിരുവനന്ത പുരം: കലാനിലയം പബ്ളിക്കേഷൻസ്, 1962.
- രാജരാജവർമ്മ, എം., **വഞ്ചിരാജ്യചരിത്രം**, തിരുവനന്തപുരം: കമലാലയ ബുക്ഡിപ്പോ, 1941.
- പത്മനാഭപിള്ള, ശ്രീകണ്ഠേശ്വരം, **ശ്രീരാമവർമ്മ തിരുവിതാംകൂർ ചരിത്രം**, തിരുവനന്തപുരം : ബി.വി. ബുക്ഡിപ്പോ, 1939.
- ശ്രീധര പ്രിന്റിങ് ഹൗസ്, **ശ്രീ ചിത്രാവതാരം**, തിരുവനന്തപുരം:, 1941.
- കോളിൻസ്, ലാരി; ഡൊമിനിക് ലാപിയർ, **സ്വാതന്ത്ര്യം അർദ്ധരാത്രിയിൽ**, കോട്ടയം: ഡി.സി. ബുക്സ്, 1989.
- തോംസൺ, ഡേവിഡ്, **ലോകചരിത്രം (1914–'68)**, തിരുവനന്ത പുരം: കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1982.


•

## രേഖകൾ

(a) Indian Office Records
10R/R/2/890/238
Letter from H.H. The Senior Maharani, dated 27-3-'39, 5-8'39, 11-8-'39, 14-8-'39, 15-8-'39
(Microfilm, State Archives, Thiruvananthapuram)

(b) Report on the Madras State Residence for the fortnight.
10R/L/PS/B/1299
Political (Internal) Departmental Cell.
Subject-Political Situation Reports.
(Microfilm, State Archives, Thiruvananthapuram)

## അഭിമുഖം

Dr. Michel Tharakan
CDS., Thiruvananthapuram
Dr. R. Kesavan Nair FRCS
Thiruvananthapuram

## കടപ്പാട്

State Archives, Thiruvananthapuram
Public Library, Thiruvananthapuram
Sree Chithra Library, Vanchiyoor, Thiruvananthapuram
Assembly Library, Thiruvananthapuram
Dr. Sooranadu Kunhan Pillai
P.T. Bhaskara Panicker
P. Govinda Pillai
Radhakrishnan M.G., Correspondent, 'India Today', Thiruvananthapuram
K.K. Vijayakumaran, Kumkumakkunnil House, Maniyankode, Kalpetta North.

## പദസൂചിക

# ആനക്കച്ചേരി




ഉത്രം തിരുനാൾ മഹാരാജാവ് ഇന്നത്തെ
സെക്രട്ടേറിയറ്റിന് സമീപംസ്ഥാപിച്ച 'ആനക്കച്ചേരി'യിൽ
ശ്രീ ചിത്തിരതിരുനാൾ ബാലരാമവർമ
മഹാരാജാവ് തുടങ്ങിയ ദി ട്രാവൻകൂർ ബാങ്ക് ലിമിറ്റഡ് ആണ്
ഇന്ന് ഇന്ത്യയൊട്ടാകെ തിരുവിതാംകൂറിന്റെ നാമം
അനശ്വരമാക്കുന്ന സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ

# ശ്രീ ചിത്തിരതിരുനാൾ അവസാനത്തെ എഴുന്നള്ളത്ത്



'അവസാനത്തെ എഴുന്നള്ളത്ത്' ഞാൻ വായിച്ചു. Highly readable (ഒരു പുസ്തകത്തിന്റെ കർത്തവ്യം വായിപ്പിക്കുകയാണല്ലോ) ജേർണലിസത്തിനപ്പുറത്തും ഫിക്ഷന് ഇപ്പുറത്തുമായി നിൽക്കുന്ന ഈ കൃതി എനിക്കും വളരെ ഇഷ്ടമായി.

- എം.ടി.വാസുദേവൻനായർ



'അവസാനത്തെ എഴുന്നള്ളത്തി'ന്റെ മുഹൂർത്തങ്ങളിൽ നിന്നുകൊണ്ട് ശ്രീ ചിത്തിര തിരുനാളിന്റെ ജീവിതത്തെയും ചരിത്രത്തെയും അവലോകനം ചെയ്യുന്ന ശില്പം എനിക്ക് ഇഷ്ടപ്പെട്ടു. അഭിനന്ദനം.

- പെരുമ്പടവം ശ്രീധരൻ

ചരിത്രത്തിന്റെ ഗൗരവം വിടാതെ അവതരണത്തിലൂടനീളം നാടകീയത നിലനിർത്തുന്ന ഒരു വിദ്യ ഗോപാലകൃഷ്ണൻ സ്വായത്തമാക്കിയിട്ടുണ്ട്. അഭിനന്ദനങ്ങൾ.

- ഡോ. രാജൻ കുരുക്കൾ

ചരിത്രകാരന്റെ സത്യസന്ധതയും സാഹിത്യകാരന്റെ വികാര നിർഭരതയും കലർന്ന ശൈലി ഈ പുസ്തകത്തിൽ ആദ്യന്തം കാണാം.

- ഡോ. ശൂരനാട് കുഞ്ഞൻപിള്ള

പുസ്തകം വായിച്ചു. വളരെ നന്നായിട്ടുണ്ട്.

- പി. ടി. ഭാസ്കരപ്പണിക്കർ

**VIVEKANANDA PUBLISHERS**
C.R.A. 85, Kairali Lane,
Vallakkadavu P.O., Trivandrum - 695 008